# കലാകൗമുദി

ജൂൺ 9, 1996 **1082** വില: 7 രൂപ




മുഖചിത്രം -
ഡിസൈൻ : ശ്രീ. ഭട്ടതിരി

# ആർക്കും വേണ്ടാത്ത വിദ്യാഭ്യാസം



മന്ത്രിമാർക്കോ പാർട്ടികൾക്കോ വിദ്യാഭ്യാസ വകുപ്പിൽ യാതൊരു താല്പര്യവും ഇല്ലാതെ വന്നിരിക്കുന്നു. നായനാർ മന്ത്രിസഭ വകുപ്പുകൾ പങ്കുവച്ചപ്പോൾ, മാർക്സിസ്റ്റു കമ്മ്യൂണിസ്റ്റു പാർട്ടി ഉൾപ്പെടെയുള്ള ഘടകകക്ഷികൾക്കെല്ലാം താല്പര്യം ഇലക്ട്രിസിറ്റിയിലും വ്യവസായത്തിലും റവന്യൂവിലുമൊക്കെയായിരുന്നു. (മാർക്സിസ്റ്റു കമ്മ്യൂണിസ്റ്റു പാർട്ടി ആഭ്യന്തരം വിട്ടുകൊടുക്കില്ലെന്നറിയാമായിരുന്നതുകൊണ്ട് ഭാഗ്യത്തിന് മറ്റു കക്ഷികളൊന്നും അതിൽ നോട്ടമിട്ടില്ല). പഞ്ചായത്ത് രാജ് സംവിധാനം നിലവിൽ വന്നതുകൊണ്ട് കൃഷിയിലും ആർക്കും കൗതുകമില്ലാതെ പോയി. എന്നാൽ വിദ്യാഭ്യാസം ആർക്കും വേണ്ടാതെ വന്നതെന്തുകൊണ്ടായിരുന്നു? വിദ്യാഭ്യാസരംഗം സമ്പൂർണ്ണതയിലെത്തിയെന്ന വിശ്വാസം കൊണ്ടാണോ? അതോ, ഭാവിയിൽ കലുഷമായേക്കാവുന്ന വിദ്യാഭ്യാസവകുപ്പ് കൈയിൽ കൊണ്ടുനടന്നാൽ സ്വന്തം പ്രതിച്ഛായയ്ക്ക് മങ്ങലുണ്ടാകുമെന്ന ആശങ്കയാണോ? അതൊന്നുമല്ല, സ്വകാര്യ സ്കൂളുകളുടെയും കോളേജുകളുടെയും കച്ചവടത്തിനു വലിയ സൗകര്യമൊന്നുമില്ലെന്ന ശങ്കയാണോ? ഭരണകക്ഷികളിൽ ആർക്കും വിദ്യാഭ്യാസരംഗത്തിൽ യാതൊരു താല്പര്യവുമില്ലെന്ന് ഇതിൽ നിന്ന് എല്ലാവർക്കും മനസ്സിലായി. ദുഃഖകരമാണ് ഈ അവസ്ഥ.

കയറ്റി അയയ്ക്കാൻ കേരളത്തിന്റെ കൈയിലുള്ള ഒരേ ഒരു "സാധനം" കുറെ മനുഷ്യരാണ്. അങ്ങനെ കപ്പൽ കയറിപ്പോയവരുടെ മണി ഓർഡറാണ് കേരളത്തിന്റെ സാമ്പത്തിക ജീവിതത്തിന്റെ ചോരയോട്ടം നിലനിറുത്തുന്നതെന്ന വസ്തുത വിസ്മരിക്കരുത്.

അഭ്യസ്തവിദ്യരും സംസ്കൃത ചിത്തരുമായ ഒരു തലമുറയെ വാർത്തെടുക്കലാണ് വിദ്യാഭ്യാസം കൊണ്ട് ലാക്കാക്കുന്നതെങ്കിൽ, അതിൽ കേരളം ദയനീയമായി പരാജയപ്പെട്ടിരിക്കുന്നു. ആധുനികകാലഘട്ടത്തിന്റെ വെല്ലുവിളികൾ നേരിടാനുള്ള കെല്പില്ലാത്തവരുടെ ഒരു സമൂഹമായി കേരളം ജീർണ്ണിച്ചിരിക്കയാണ്. ഈ തകർച്ചയിൽ നിന്നും കേരളത്തെ കരകേറ്റാനുള്ള ബാദ്ധ്യതയല്ലേ ഭരണകൂടത്തിനുള്ളത്. അത് നിറവേറ്റാൻ ആർക്കും താല്പര്യമില്ലെന്നു വന്നാലോ? വിദ്യാഭ്യാസവകുപ്പ് ഏറ്റെടുക്കുന്നതിൽ പ്രധാനരാഷ്ട്രീയ പാർട്ടികൾ കാട്ടിയ വൈമുഖ്യം ഈ യാഥാർത്ഥ്യത്തിന്റെ നേർക്ക് വിരൽ ചൂണ്ടുന്നു.

**എസ്. ജയചന്ദ്രൻ നായർ**

## തീയമ്പുകൾ

കേരളീയരുടെ ഹൃദയങ്ങളിൽ ദുഷിച്ച സംസ്കൃതിയുടെ പ്രവാഹം ഉളവാക്കുന്നതിൽ പരസ്പരം മത്സരിക്കുകയാണ് "മലയാള മനോരമ"യും "മാതൃഭൂമി"യും. സൈക്കോളജിയുടെ അതിനൂതന തന്ത്രങ്ങൾ സ്വായത്തമാക്കി മസ്തിഷ്കത്തിൽ വിഷം പടർത്തുന്ന "സ്വതന്ത്ര"വും "ദേശീയ"വുമായ പ്രവർത്തനം. പത്രപ്രവർത്തനമല്ല ഇത്-പാത്രപ്രദർശനമാണ്. അധികാരിവർഗ്ഗത്തിന്റെ പ്രീതിഭാജനമാകാനുള്ള നാണംകെട്ട പ്രവർത്തനം.

ശുദ്ധാത്മാക്കൾ ഒഴുകിപ്പോകുന്നു. ബുദ്ധിയുള്ളവർ കണ്ണുതുറന്ന്, ചുവടുറപ്പിക്കുന്നു. അവർക്ക് ചവിട്ടിനിൽക്കാൻ യാഥാർത്ഥ്യത്തിന്റെ പശിമയുള്ള മണ്ണും, വിഷഗന്ധം പടരാത്ത ഹൃദയാകാശവും നൽകാൻ "കലാകൗമുദി" പരിശ്രമിക്കുന്നു. നന്ദി. മുഖമൂടിയിട്ട കിരാതത്വത്തിന്റെ ഹൃദയം പിളർക്കുന്ന തീയമ്പുകൾ പെരുമാരി പോലെ നിലയ്ക്കാതെ ഒഴുകട്ടെ ധീരതയുടെ ആവനാഴിയിൽനിന്ന്. യഥാർത്ഥ ജനജിഹ്വയായ "കലാകൗമുദി"ക്ക് അനുമോദനങ്ങൾ.

**ബാലകൃഷ്ണൻ കെ.ടി.**




## നായനാരിലുള്ള വിശ്വാസം

കലാകൗമുദി ലക്കം 1081-ൽ മുഖ്യമന്ത്രിയുമായി നടത്തിയ കൂടിക്കാഴ്ച വായിച്ചപ്പോൾ തോന്നിയ അഭിപ്രായമാണ് ചുവടെ കുറിക്കുന്നത്.

അഴിമതിരഹിത ഭരണം കാണാൻ നാട്ടാരൊക്കെ കൊതിച്ചതുകൊണ്ടാണ് എൽ. ഡി. എഫ് സെക്രട്ടേറിയറ്റിൽ ഇരിക്കുന്നത്. ഇനി തീരുമാനമെടുക്കാൻ കാലതാമസമരുത്. അത് അഴിമതിയേക്കാൾ ഹീനമായൊരു സംഭവമാവും. 'ജീവിതം തുടിക്കുന്ന ഫയലുകൾക്ക്' വേഗം തീർപ്പുണ്ടാവാൻ നോക്കണം. ശ്രീ.നായനാർക്ക് "ഒരു മാതൃകയില്ല" എന്ന് അദ്ദേഹം അറിയിച്ചിരിക്കുന്നു. എന്നാൽ നായനാരെ ഒരു മാതൃകയായി കാണാൻ പലരും ആഗ്രഹിക്കുന്നു, നടക്കില്ലെങ്കിലും. കഴിഞ്ഞ സർക്കാരിന്റെ കാലത്തെ പാമോയിൽ മുതൽ അവസാനത്തെ സൂര്യനെല്ലി വരെയുള്ള സംഭവങ്ങളെ വിശദമായി മനസ്സിലാക്കി നടപടി എടുക്കാനുള്ള സൗകര്യം കൈവിടരുത്. ഇതിൽ ഏർപ്പെടുന്ന കാലതാമസം കേരള ജനത എൽ. ഡി. എഫിനെ സംശയിക്കാനിടവരുത്തും. ഒരു കാര്യം കൂടി: ഒരു പൂ കൃഷിയെന്നപോലെ ഒരിക്കൽ എൽ. ഡി. എഫ് അടുത്തത് യു. ഡി. എഫ് എന്ന് നില മാറി ഒരു പ്രാവശ്യം കൂടി തുടർച്ചയായി എൽ. ഡി. എഫ് ഭരിച്ച് ചരിത്രം സൃഷ്ടിച്ചുകാണാൻ ആഗ്രഹിക്കുന്നു. അതിനുള്ള അവസരം ശ്രീ.നായനാർ പ്രയോജനപ്പെടുത്തുമെന്നു വിശ്വസിക്കട്ടെ. കേരളത്തിലെ തൊഴിലില്ലായ്മ അവസാനിപ്പിക്കുന്നതോടൊപ്പം കോൺഗ്രസ്സുകാർക്ക് തൊഴിലില്ലായ്മ ഉണ്ടാക്കണമെന്നും അഭ്യർത്ഥിക്കുന്നു. അഭിവാദനങ്ങൾ.

**നാഞ്ചിൽ വത്സകുമാർ.**



## അധികാര വികേന്ദ്രീകരണം

കേരള ഭരണത്തിലെ മുഖ്യ അജണ്ട അധികാര വികേന്ദ്രീകരണമാകണം.

കഴിഞ്ഞ പൊതു തിരഞ്ഞെടുപ്പിൽ ദേശീയ രാഷ്ട്രീയ കക്ഷികളെ രണ്ടാം നിരയിലേക്കു തള്ളി പ്രാദേശിക പാർട്ടികളെ ജനങ്ങൾ സർവ്വാത്മനാ പിന്തുണച്ചതും മുന്നണിയെക്കാളും പാർട്ടിയെക്കാളും വ്യക്തികൾക്കു പ്രാമുഖ്യം നല്കിയതും സൂചിപ്പിക്കുന്നത് ജനങ്ങൾ പൊതുവായി അധികാര വികേന്ദ്രീകരണത്തിനും വികേന്ദ്രീകൃതമായൊരു ജനാധിപത്യ സംവിധാനത്തിന്റെ സൃഷ്ടിക്കും താത്പര്യം പ്രകടിപ്പിക്കുന്നുവെന്നാണ്. ദുർബലമായൊരു കേന്ദ്ര സർക്കാരും സുശക്തങ്ങളായ സംസ്ഥാന ഗവൺമെന്റുകളും ഭാരത രാഷ്ട്രീയ-ഭരണ രംഗങ്ങളിലെ സഹജസ്വഭാവമായിരുന്ന കേന്ദ്രീകരണ പ്രവണതയ്ക്ക് തടയിടുവാനും പകരം വികേന്ദ്രീകരണ തത്ത്വങ്ങളിൽ അധിഷ്ഠിതമായതും ആരോഗ്യപൂർണ്ണവുമായ ഒരു ഫെഡറൽ സംവിധാനം ഇന്ത്യയിൽ രൂപപ്പെടാനും ഇന്നത്തെ രാഷ്ട്രീയ സാഹചര്യത്തിൽ അനുപേക്ഷണീയമാണ്.

അധികാര വികേന്ദ്രീകരണത്തോടും സ്വയം ഭരണത്തോടും ജനങ്ങൾ പൊതുവായി പ്രകടമാക്കുന്ന ഈ ആഭിമുഖ്യം അധികാരത്തിലേറുന്ന കേരളത്തിലെ ഇടതുപക്ഷമുന്നണിയും ഉൾക്കൊള്ളുന്നുവെന്നാണ് അധികാര വികേന്ദ്രീകരണം സഫലമാക്കാൻ വേണ്ടതെല്ലാം ചെയ്യുമെന്ന് അധികാരത്തിലെത്തുമെന്ന് ഉറപ്പായപ്പോൾത്തന്നെ അവർ നടത്തിയ പ്രഖ്യാപനം നല്കുന്ന സൂചന.

ഇക്കഴിഞ്ഞ ഗാന്ധി ജയന്തി ദിനത്തിൽ ഭരണഘടനാനുസൃതമായി പ്രാദേശിക ഭരണ നിർവ്വഹണത്തിനു നിയോഗിക്കപ്പെട്ട പഞ്ചായത്തീരാജ്-നഗരപാലികാ സ്ഥാപനങ്ങളെ നിയമങ്ങളുടെ അന്തഃസത്തയ്ക്കൊത്ത് പ്രവർത്തനക്ഷമമാക്കുകയും അതുവഴി സുശക്തമായൊരു വികേന്ദ്രീകൃതം, ജനാധിപത്യം സംഭാവന ചെയ്യാൻ ഇടതുപക്ഷത്തിനു കഴിയുമെങ്കിൽ കേരള സംസ്ഥാന ഭരണരംഗത്ത് അവർ നിർവ്വഹിക്കുന്ന മറ്റൊരു ചരിത്ര നിയോഗമായിരിക്കും അത് എന്നതിൽ സംശയമില്ല.

**കെ.രാജശേഖരൻ**
മുളങ്കുന്നത്തുകാവ് പി. ഒ.

## ജയവും തോൽവിയും സാധാരണം

കഴിഞ്ഞ ലക്കം (1080) കലാകൗമുദിയിൽ 'കോൺഗ്രസ്സ് തീർന്നു' എന്ന തലക്കെട്ടിൽ ശ്രീ.നരേന്ദ്രൻ എഴുതിയ ലേഖനം വായിച്ചു.

ജനാധിപത്യ വ്യവസ്ഥിതിയിൽ ജയവും തോൽവിയും സാധാരണമാണ്. റാവുവിനെയും കോൺഗ്രസ്സിനെയും തോൽപ്പിക്കാൻ കഴിഞ്ഞ ജനാധിപത്യാവകാശവും ഇവിടെ സ്ഥാപിച്ചത് കോൺഗ്രസ്സാണ്. റാവുവും കോൺഗ്രസ്സും തോറ്റു എന്നതുകൊണ്ട് കോൺഗ്രസ്സ് തീർന്നു എന്ന പ്രവചനം അസ്ഥാനത്താണ്. കോൺഗ്രസ്സ് ഇവിടെ തോൽക്കുന്നത് ആദ്യമല്ല. എപ്പോഴൊക്കെ കോൺഗ്രസ്സ് അധികാരത്തിൽനിന്ന് മാറിനില്ക്കേണ്ടിവന്നിട്ടുണ്ടോ അപ്പോഴൊക്കെ രാഷ്ട്രവും ജനങ്ങളും നേരിടേണ്ടിവന്നിട്ടുള്ള ഗുരുതരമായ പ്രതിസന്ധികൾ പരിശോധിക്കുമ്പോൾ മാത്രമേ കോൺഗ്രസ്സിന്റെ പ്രസക്തി ബോദ്ധ്യപ്പെടുകയുള്ളു. കോൺഗ്രസ്സ് തെറ്റുകൾ ചെയ്യുമ്പോൾ ജനങ്ങൾ ശിക്ഷിക്കും. ജനവിധി കോൺഗ്രസ്സ് എന്നും മാനിക്കുകയും തെറ്റുതിരുത്തി മുന്നോട്ടു പോകുകയും ചെയ്തിട്ടുണ്ട്. എന്നാൽ കോൺഗ്രസ്സിനു പകരം നിൽക്കാൻ വന്നിട്ടുള്ള കക്ഷികളുടെയും മുന്നണികളുടെയും കാര്യമോ? അന്ധമായ കോൺഗ്രസ്സ് വിരോധത്താൽ പ്രാദേശിക-ജാതി-മത രാഷ്ട്രീയ കക്ഷികളിൽ പ്രതീക്ഷ അർപ്പിച്ചുകൊണ്ടാണ് കോൺഗ്രസ്സിന് ബദൽ പടുത്തുയർത്താൻ ജനതാദളും ഇടതുകക്ഷികളും എന്നും ശ്രമിച്ചിട്ടുള്ളത്. അധികാരത്തിനുവേണ്ടിയുള്ള ഇവരുടെ പരക്കംപാച്ചിലിന്റെ ഫലമായാണ് ബി.ജെ.പി വളർന്നത്.

**രാജഗോപാൽ**
പെരുന്താന്നി.



## ന്യൂഡൽഹി ലേഖകൻ



*രണ്ടാമൂഴത്തിനുള്ള തയ്യാറെടുപ്പ് : ദേവഗൗഡയുടെ നേതൃത്വത്തിലുള്ള ഐക്യമുന്നണി*

# കോൺഗ്രസിന്റെ അദൃശ്യകരങ്ങൾ

**ദേവഗൗഡയ്ക്ക് മന്ത്രിസഭ രൂപീകരിക്കാനായേക്കും. പക്ഷെ കോൺഗ്രസിന്റെ ഇഷ്ടാനിഷ്ടമനുസരിച്ച് അദ്ദേഹത്തിന് തുള്ളേണ്ടിവരും**

"ദേവഗൗഡയുടെ ഐക്യമുന്നണി മന്ത്രിസഭയെ പുറത്തുനിന്നു പിന്താങ്ങും. പക്ഷേ കണ്ണടച്ചുകൊണ്ടുള്ള പിന്തുണ ആയിരിക്കില്ല അത്"- കോൺഗ്രസ്സ് പാർലമെന്ററി പാർട്ടി നേതാവ് പി.വി. നരസിംഹറാവുവിന്റെ പ്രഖ്യാപനം പലതരം വ്യാഖ്യാനങ്ങൾക്ക് ഇടനൽകുന്നതാണ്. നൂറ്റിമുപ്പത്തിയാറു അംഗങ്ങളുള്ള കോൺഗ്രസ്സിന്റെ പിന്തുണയുടെ അഭാവത്തിൽ ദേവഗൗഡയുടെ നേതൃത്വത്തിലുള്ള ഐക്യമുന്നണിക്ക് ലോക്സഭയിൽ ഭൂരിപക്ഷം ഉറപ്പിക്കാൻ സാധിക്കില്ല. ബി. ജെ.പിയെ അധികാരത്തിൽ നിന്നും പുറത്താക്കുമ്പോൾ മതേതരശക്തികളെ പ്രതിനിധാനം ചെയ്യുന്ന ഐക്യമുന്നണിയെ (ദേശീയമുന്നണിയും ഇടതുപക്ഷകക്ഷികളും ചേർന്നുള്ള സംഖ്യമാണ് ഐക്യമുന്നണിയായിരിക്കുന്നത്) നിരുപാധികം പിന്തുണയ്ക്കണമെന്ന കോൺഗ്രസ്സ് വർക്കിംഗ് കമ്മിറ്റി തീരുമാനിക്കുകയും, ആ തീരുമാനം രാഷ്ട്രപതിശങ്കർ ദയാൽ ശർമ്മയെ അറിയിക്കുകയും ചെയ്തശേഷം കോൺഗ്രസ്സ് നേതൃത്വത്തിനു വീണ്ടുവിചാരം ഉണ്ടായോയെന്ന സംശയം ജനിപ്പിക്കുന്നതാണ് റാവുവിന്റെ ഈ പ്രഖ്യാപനം. പുറത്തു നിന്നും പിന്താങ്ങാതെ ഗൗഡമന്ത്രിസഭയിൽ പങ്കാളികളാകണമെന്ന ഒരു ചിന്താഗതി കോൺഗ്രസ്സിൽ പ്രബലമായതിന്റെ സൂചനയായിരുന്നു ഡെപ്യൂട്ടി പ്രധാനമന്ത്രി പദം ശരദ്പവാറിന് വേണ്ടി നേടിയെടുക്കണമെന്ന വാദം. പക്ഷേ നരസിംഹറാവു അതിനോട് യോജിച്ചില്ല. അപ്പോഴാണ് മമതാബാനർജിയുടെ നേതൃത്വത്തിലുള്ള റാവു പ്രതിയോഗികൾ ജനതാദൾ പങ്കാളികളായ ഐക്യമുന്നണിയെ കോൺഗ്രസ്സ് പിന്താങ്ങുന്നതിലുള്ള എതിർപ്പു പ്രകടിപ്പിച്ചത്. ബംഗാൾ, ആന്ധ്ര, കേരളം എന്നീ സ്റ്റേറ്റുകളിൽ നിന്നുള്ള കോൺഗ്രസ്സ് എം.പിമാരായിരുന്നു കോൺ

ഗ്രസ്സ് വിരുദ്ധനിലപാട് പരസ്യമായി പുലർത്തുന്ന ഐക്യമുന്നണി മന്ത്രിസഭയെ അനുകൂലിക്കുന്നതിലുള്ള വൈമനസ്യം പ്രദർശിപ്പിച്ചത്. അതിനിടയിൽ സുരേഷ് കൽമാഡിയുടെ നേതൃത്വത്തിൽ അറുപതു എം.പിമാർ ഐക്യമുന്നണി മന്ത്രിസഭയിലെ പങ്കാളിത്തത്തെ ഗൗരവമായി സമീപിച്ചിരിക്കയാണ്. നരസിംഹറാവു മന്ത്രിസഭയുടെ ന്യൂനപക്ഷസ്വഭാവം മാറ്റുന്നതിനായി കാലുമാറി മന്ത്രിസ്ഥാനം നേടിയെടുത്ത അജിത്സിംഗും പിന്താങ്ങലിനെ എതിർത്തിട്ടുണ്ട്. ഈ സാഹചര്യത്തിലാണ്, കണ്ണുമടച്ച് ഐക്യമുന്നണി മന്ത്രിസഭയെ പിന്താങ്ങുകയില്ലെന്ന നരസിംഹറാവുവിന്റെ പ്രഖ്യാപനത്തിന് പ്രാധാന്യമേറുന്നത്.

ദേവഗൗഡയുടെ നേതൃത്വത്തിലുള്ള ഐക്യമുന്നണിയെ പുറത്തുനിന്നും പിന്താങ്ങുന്നതിന് ചില വ്യവസ്ഥകൾ കോൺഗ്രസ് മുന്നോട്ടു വച്ചിട്ടുണ്ട്. ദേവഗൗഡയും മുന്നണി നേതൃത്വവും അതെല്ലാം അംഗീകരിച്ചതായി കോൺഗ്രസ് കേന്ദ്രങ്ങൾ പറയുന്നു. വ്യവസ്ഥകൾ ഏതൊക്കെയെന്ന് ഇനിയും പരസ്യമായിട്ടില്ലെങ്കിലും, ബോഫോഴ്സ് അപവാദം മുതൽ ഹവാല കേസ് വരെയുള്ള റാവുവിന്റെ ഭരണകാലത്തെ പ്രധാനപ്പെട്ട അപവാദങ്ങളുടെ അന്വേഷണത്തിൽ മുന്നണി ഗവൺമെന്റ് കടുത്ത ശുഷ്ക്കാന്തി പ്രദർശിപ്പിക്കാൻ പാടില്ലെന്നും, നിയമം അതിന്റെ വഴിയെ മുന്നോട്ടു പോകട്ടെ എന്ന ഉദാസീന നിലപാട് കൈക്കൊള്ളുമെന്നുമാണ് അതിലൊന്ന് എന്ന് വ്യക്തമാണ്. അതുപോലെ പ്രധാനപ്പെട്ട നിയമനങ്ങൾ നടത്തുമ്പോൾ കോൺഗ്രസ്സിന്റെ അനുമതിതേടണമെന്നും, മൻമോഹൻസിംഗിന്റെ നേതൃത്വത്തിൽ നടപ്പാക്കിയ ഉദാരവൽക്കരണത്തിൽ വെള്ളം ചേർക്കാതെ സാമ്പത്തിക പരിഷ്ക്കാര നടപടികൾ മുന്നോട്ടുകൊണ്ടുപോകണമെന്നും നരസിംഹറാവു ആവശ്യപ്പെട്ടിട്ടുണ്ട്. ഐക്യമുന്നണി നേതൃത്വം ഈ വ്യവസ്ഥകൾ അംഗീകരിച്ചിട്ടുണ്ട്.

ബി. ജെ. പിക്കു പകരം മന്ത്രിസഭ രൂപീകരിക്കാനുള്ള തയ്യാറെടുപ്പിൽ ഐക്യമുന്നണി വ്യാപൃതമായിരിക്കുന്നതിനിടയിൽ കോൺഗ്രസ്സുമായി ഉണ്ടാക്കുന്ന സഖ്യത്തിനെതിരെ പ്രധാനമായും ശബ്ദമുയർത്തിയിരിക്കുന്നത് ജനതാദൾ നേതാക്കളാണ്. രാഷ്ട്രീയ അവസരവാദമെന്ന് ഈ സഖ്യത്തെ വിശേഷിപ്പിച്ച രാമകൃഷ്ണ ഹെഗ്ഡെ പറയുന്നത് ഒരു മിനിമം പരിപാടിയുടെ അടിസ്ഥാനത്തിൽ വേണം കൂട്ടുകക്ഷി മന്ത്രിസഭ ഉണ്ടാക്കാനെന്നാണ്. ദേവഗൗഡയെ നേതാവായി തിരഞ്ഞെടുത്തതിലുള്ള തന്റെ നീരസവും അദ്ദേഹം മറച്ചുവച്ചിട്ടില്ല. കോൺഗ്രസ്സിന്റെ പിന്തുണതേടുന്നതിനെ എതിർക്കുന്ന മറ്റൊരു ജനതാദൾ നേതാവ് ബിജു പട്നായിക്കാണ്. ഒറീസ്സയിൽ കോൺഗ്രസ്സിനെതിരെ വിട്ടുവീഴ്ചയില്ലാത്ത നിലപാട് കൈക്കൊണ്ടിരിക്കുന്ന ജനതാദളിന് കേന്ദ്രത്തിൽ കോൺഗ്രസ്സുമായി സഹകരിക്കാൻ എങ്ങനെ സാധിക്കുമെന്നാണ് അദ്ദേഹം ചോദിക്കുന്നത്.

ബി. ജെ.പിക്കെതിരെ വിട്ടുവീഴ്ചയില്ലാത്ത എതിർപ്പുപ്രകടിപ്പിക്കുന്നതിൽ മുന്നിൽ നിൽക്കുന്നത് ചന്ദ്രബാബു നായിഡുവിന്റെ നേതൃത്വത്തിലുള്ള തെലുങ്കുദേശമാണ്. കറുപ്പയ്യ മൂപ്പനാരുടെ തമിഴ്മാനില കോൺഗ്രസ്സും കരുണാനിധിയുടെ ഡി . എം. കെയും ഐക്യമുന്നണിയോടൊപ്പമാണ്. മുന്നണിയിൽ നിന്നും അവരെ അടർത്തി മാറ്റാനുള്ള ശ്രമങ്ങളൊന്നും ഇനിയും ഫലവത്തായിട്ടില്ലെന്നാണ് റിപ്പോർട്ട്. എന്നാൽ കോൺഗ്രസ്സിനെതിരെ സ്റ്റേറ്റടിസ്ഥാനത്തിൽ രാഷ്ട്രീയ നിലപാട് സ്വീകരിച്ചിട്ടുള്ള ഈ പാർട്ടികൾക്ക് കേന്ദ്രത്തിലെ കോൺഗ്രസ്സിന്റെ പിന്തുണയുമായി എങ്ങനെ പൊരുത്തപ്പെടാനാകുമെന്ന ചോദ്യം ഉത്തരമില്ലാതെ അവശേഷിക്കുന്നു.

വാജ്പേയിക്കുപകരം ദേവഗൗഡ പ്രധാനമന്ത്രിയായാൽ, അദ്ദേഹത്തിന്റെ നേതൃത്വത്തിലുള്ള ഐക്യമുന്നണി മന്ത്രിസഭയുടെ ആയുസ്സ് എത്രനാൾ എന്ന ചോദ്യവും പ്രസക്തമാണ്. ആഭ്യന്തരസംഘർഷത്തിൽ പെട്ട് ശീട്ടുകൊട്ടാരം പോലെ മുൻ മുന്നണി മന്ത്രിസഭകൾ തകർന്നിട്ടുള്ള അനുഭവങ്ങളുടെ പശ്ചാത്തലത്തിൽ ഗൗഡമന്ത്രിസഭയും അധികകാലം അധികാരത്തിൽ തുടരാനാകുമെന്ന് ആരും വിശ്വസിക്കുന്നില്ല.

മാർക്സിസ്റ്റു കമ്മ്യൂണിസ്റ്റു പാർട്ടിയുടെ നേതൃത്വത്തിലുള്ള ഇടതുപക്ഷ കക്ഷികളാണ് പുതിയ സാഹചര്യത്തിൽ വെട്ടിലാകാൻ പോകുന്നത്. കോൺഗ്രസ്സിന്റെ അദൃശ്യമായ നിയന്ത്രണത്തെ കാണാതെ മുന്നണിസഭയ്ക്കുള്ള പിന്തുണയുമായി മുന്നോട്ടു നീങ്ങാൻ ഈ പാർട്ടികൾക്കാവില്ല.

*കിരീടം കൈമാറിയശേഷം : ദേവഗൗഡയെ ലല്ലുപ്രസാദ്യാദവ് ആശ്ലേഷിക്കുന്നു*



ലാലുജോസഫ്

# രാഷ്ട്രപതിയുടെ അടുത്ത ചുവട്

രാഷ്ട്രപതി വലിയൊരു പ്രതിസന്ധിയിലാണ്. പതിനൊന്നാം ലോക്സഭയിലെ ഏറ്റവും കൂടുതൽ അംഗങ്ങളുള്ള പാർട്ടിയുടെ നേതാവിനെ മന്ത്രിസഭ രൂപീകരിക്കാൻ ക്ഷണിച്ചതുമുതൽ പ്രസിഡന്റ് ഒരു ഭരണഘടനാ പ്രതിസന്ധി നേരിടുകയാണ്. കേന്ദ്രത്തിൽ രാഷ്ട്രപതി ഭരണത്തിന് വ്യവസ്ഥയില്ലാത്തതിനാൽ ഒരു പ്രധാനമന്ത്രിയെയും മന്ത്രിസഭയെയും നിയമിക്കാൻ അദ്ദേഹം ബാദ്ധ്യസ്ഥനായിരുന്നു. അതുകൊണ്ടാവാം പരിണതപ്രജ്ഞനായ ഡോക്ടർ ശങ്കർദയാൽ ശർമ്മ, ഭൂരിപക്ഷം ഇല്ല എന്നറിഞ്ഞുകൊണ്ടുതന്നെ വാജ്പേയിയെ പ്രധാനമന്ത്രിയായി സത്യപ്രതിജ്ഞ ചെയ്യിച്ചത്.

വാജ്പേയി മന്ത്രിസഭ സത്യപ്രതിജ്ഞ ചെയ്തപ്പോൾ ഭരണഘടനാപരമായ പ്രതിസന്ധി താത്കാലികമായി ഒഴിഞ്ഞു. പക്ഷെ മേയ് 28-ന് ലോക്സഭയുടെ വിശ്വാസവോട്ട് നേടുന്നതിൽ മന്ത്രിസഭ പരാജയപ്പെട്ടാൽ പ്രസിഡന്റിന് തലവേദന തുടങ്ങുകയായി. ഭൂരിപക്ഷമില്ലാതിരുന്ന ഒരു നേതാവിനെ പ്രധാനമന്ത്രിക്കസേരയിലിരുത്തിയ കുറ്റത്തിന് പ്രതിപക്ഷ പാർട്ടികൾ അദ്ദേഹത്തെ വിമർശനത്തിന്റെ കുന്തമുനയിൽ നിർത്തും. അഥവാ ബി.ജെ.പി മന്ത്രിസഭ ഭൂരിപക്ഷം തെളിയിച്ചു എന്നുതന്നെയിരിക്കട്ടെ, രാഷ്ട്രീയ കുതിരക്കച്ചവടത്തിന് വഴിവച്ചു രാഷ്ട്രപതിയെന്ന ആക്ഷേപവും ഉയർന്നേക്കാം.

കീഴ്വഴക്കം അടിസ്ഥാനപ്പെടുത്തിയാണ് വാജ്പേയിയെ പ്രധാനമന്ത്രിയാക്കിയതെന്ന വാദം പല ഭാഗത്തുനിന്നും ഉയരുന്നുണ്ട്. ഇങ്ങനെയൊരു കീഴ്വഴക്കം തുടങ്ങിവച്ചത് മുൻ രാഷ്ട്രപതി വെങ്കിട്ടരാമനാണ്. ലോക്സഭയിൽ ഏറ്റവും കൂടുതൽ അംഗങ്ങൾ ഉള്ള പാർട്ടിയുടെ നേതാവിനെ മന്ത്രിസഭ രൂപീകരിക്കാൻ ക്ഷണിക്കാൻ രാഷ്ട്രപതിക്ക് ഭരണഘടനാപരമായ ബാദ്ധ്യതയുണ്ട് എന്നുവരെ ചില ബുദ്ധിജീവികൾ എഴുതിപ്പിടിപ്പിച്ചു.

ബ്രിട്ടന്റെ പഴയ കോളനിയായതിനാൽ ഭരണഘടനയിൽ പ്രത്യേക വ്യവസ്ഥയില്ലാത്ത കാര്യങ്ങളിൽ ബ്രിട്ടീഷ് രാജ്ഞി പിൻതുടരുന്ന കീഴ്വഴക്കങ്ങൾ നമുക്ക് മാതൃകയായിരിക്കണമെന്ന വാദഗതിയാണ് ഇക്കൂട്ടർക്കുള്ളത്. ബ്രിട്ടനിൽ നിലവിലുള്ള ഭരണ സംവിധാനത്തെക്കുറിച്ചും ഇന്ത്യൻ ഭരണഘടനയെക്കുറിച്ചും ഉള്ള തെറ്റായ ധാരണകളിൽ നിന്നാണീ വാദം. ലോക്സഭയിലെ ഭൂരിപക്ഷം അംഗങ്ങളുടെയും പിൻതുണ നേടാനാവുന്ന നേതാവിനെ മന്ത്രിസഭ രൂപീകരിക്കാൻ ക്ഷണിക്കുന്നതാണ് യഥാർത്ഥ ജനാധിപത്യം. അതിനുപകരം രാഷ്ട്രപതി ബ്രിട്ടീഷ് കീഴ്വഴക്കം അതേപടി പാലിക്കുകയായിരുന്നു. രാഷ്ട്രപതി പിൻതുടർന്ന കീഴ്വഴക്കമനോഭാവം ശരിയോ തെറ്റോ എന്നത് വാജ്പേയി മന്ത്രിസഭയുടെ ഭാവിയെ ആശ്രയിച്ചിരിക്കും. ബി. ജെ.പി മന്ത്രിസഭയ്ക്ക് വിശ്വാസവോട്ട് നേടാനായില്ലെങ്കിൽ പ്രസിഡന്റിന്റെ തീരുമാനം തെറ്റായി വ്യാഖ്യാനിക്കപ്പെടും.

ബ്രിട്ടനിലേത് ഒരു കോൺസ്റ്റിറ്റ്യൂഷനൽ മൊണാർക്കിയാണ്. ലിഖിതമായൊരു ഭരണഘടനയില്ല. പാർലമെന്റ് കൈക്കൊള്ളുന്ന നടപടികളും പിൻതുടരുന്ന കീഴ്വഴക്കങ്ങളും അനുസരിച്ചാണ് ബ്രിട്ടനിൽ ഭരണനിർവ്വഹണവും ഭരണവും ജനാധിപത്യവും നടപ്പിലാക്കിവരുന്നത്. നാമമാത്രമായ അധികാരമുള്ള ഒരു ഭരണാധികാരിയാണ് ബ്രിട്ടീഷ് രാജ്ഞി. പാരമ്പര്യമായി അധികാരത്തിലേറുന്ന കിരീടാവകാശി. “ദി കിംഗ് ഈസ് ഡെഡ് ലോംഗ് ലീവ് ദി കിംഗ്” (രാജാവ് നാടുനീങ്ങി: രാജാവ് നീണാൾ വാഴട്ടെ) എന്നതത്രെ ബ്രിട്ടീഷ് സംവിധാനം.

ബ്രിട്ടീഷ് പാർലമെന്റിൽ പാസ്സാക്കി ഇന്ത്യയിൽ നടപ്പിൽ വരുത്തിയ ഇന്ത്യാ ഗവൺമെന്റ് നിയമങ്ങൾ അടിസ്ഥാനപ്പെടുത്തിയാണ് നമ്മുടെ ഭരണഘടന രൂപീകൃതമായത്. ബ്രിട്ടീഷ് സംവിധാനത്തിൽ നിലവിലുള്ള പലേ നടപടികളും രീതികളും നാം സ്വീകരിച്ചിട്ടുമില്ല.

അതിലേറ്റവും പ്രധാനം നമ്മുടെ രാഷ്ട്രത്തലവനെ നിശ്ചയിക്കുന്ന കാര്യംതന്നെ. ഇന്ത്യാരാജ്യത്തിലെ പരമാധികാരി പ്രസിഡന്റാണ്. ബ്രിട്ടണിലേത് നാമമാത്രമായി രാജ്ഞിയും. നമ്മൾ രാഷ്ട്രപതിയെ തിരഞ്ഞെടുക്കുകയാണ്. അതിന് ഒരു പ്രത്യേക ഇലക്ടറൽ കോളേജുതന്നെയുണ്ട്. ഓരോ അംഗത്തിനും നിശ്ചയിച്ചു നല്കിയിട്ടുള്ള വോട്ടിന്റെ സംഖ്യ മൊത്തത്തിൽ കൂട്ടിയാൽ അതിൽ പകുതിയിലധികം നേടുന്നയാളാവും പ്രസിഡന്റ്. ഡോക്ടർ ശങ്കർദയാൽ ശർമ്മയ്ക്കു ലഭിച്ച വോട്ടുകൾ കണക്കിലെടുക്കുമ്പോൾ വാജ്പേയിയെക്കാൾ ജനപിന്തുണ (വോട്ടിന്റെ കാര്യത്തിൽ) നേടാനായ ആളാണ് രാഷ്ട്രപതിയെന്ന് ബോദ്ധ്യമാകും. ബി.ജെ.പിക്ക് ഈ തിരഞ്ഞെടുപ്പിൽ ആകെ കിട്ടിയത് മൊത്തം പോൾ ചെയ്ത വോട്ടിന്റെ ഇരുപതു ശതമാനത്തിൽ താഴെ മാത്രമാണ്. ചുരുക്കത്തിൽ മൊത്തം വോട്ടർമാരുടെ ഇരുപതു ശതമാനത്തിൽ താഴെമാത്രം പിന്തുണയുള്ള ആളാണ് ഇപ്പോഴത്തെ പ്രധാനമന്ത്രി. ബുദ്ധിജീവികൾ ഉദ്ഘോഷിച്ച ബ്രിട്ടീഷ് കീഴ്വഴക്കം പ്രസിഡന്റ് പാലിച്ചതിന്റെ ഫലമാണിത്.

ഒരു ജനാധിപത്യ റിപ്പബ്ളിക്കായ (രാഷ്ട്ര

(ശേഷം 56-ാം പേജിൽ)

*നിശ്ശബ്ദസാക്ഷി : പാർലമെന്റ് മന്ദിരത്തിനുമുമ്പിലെ ഗാന്ധിപ്രതിമ*

സ്റ്റാഫ് ലേഖകൻ

# കൊളോണിയലിസം വന്ന വഴി



വാസ്കോഡ ഗാമ

മലബാർ തീരത്ത് വാസ്കോഡ ഗാമയുടെ കപ്പൽ നങ്കൂരമിട്ടിട്ട് അഞ്ഞൂറുകൊല്ലം തികയാൻ പോകുന്നു. 1498 മേയ് ഇരുപത്തേഴാം തീയതി സുഗന്ധദ്രവ്യങ്ങളുടെയും മലഞ്ചരക്കുകളുടെയും കച്ചവടത്തിൽ മുസ്ലീങ്ങൾ കുത്തക സ്ഥാപിച്ചിരുന്ന കാലമായിരുന്നു അത്. ആ കുത്തക തകർത്ത്, സുഗന്ധവ്യഞ്ജനങ്ങളുടെ നാടുമായി നേരിട്ടൊരു കപ്പൽ വഴി തുറക്കുന്നതിനായിരുന്നു 1497 ജൂലൈ എട്ടാം തീയതി പോർട്ടുഗീസ് രാജാവായ മാനുവൽ ഒന്നാമന്റേയും പള്ളിയുടെയും അനുഗ്രഹാശിസ്സുകളോടെ ലിസ്ബണിൽ നിന്നും ഗാമ കിഴക്കോട്ടുള്ള കപ്പൽയാത്ര ആരംഭിച്ചത്. നൂറ്റി എഴുപതുപേരും മൂന്നു കപ്പലുകളുമായിരുന്നു പുതിയ ചക്രവാളം തേടിയുള്ള ആ കണ്ടെത്തലിന് നിയോഗിക്കപ്പെട്ടത്. രണ്ടുകൊല്ലത്തെ കടൽ യാത്രയുടെ അന്ത്യത്തിൽ, 1498 മേയ് മാസം കോഴിക്കോട്ടിനടുത്തുള്ള കാപ്പാടിൽ ഗാമയുടെ കപ്പൽ നങ്കൂരമിടുമ്പോൾ, ആ പ്രദേശം മുസ്ലീം കച്ചവടക്കാരുടെ അധീനതയിലായിരുന്നു. " നിങ്ങളെ ജിന്നുകൾ പിടിക്കട്ടെ. ആരാണ് നിങ്ങളെ ഇവിടെ എത്തിച്ചത്? " ശാപവചനങ്ങളുമായി എതിരേറ്റ മുസ്ലീം കച്ചവടക്കാരോടായി ഗാമ പറഞ്ഞുവത്രെ. "ക്രിസ്ത്യാനികളെയും സുഗന്ധദ്രവ്യങ്ങളെയും തേടിയാണ് ഞങ്ങൾ വന്നത്": കാപ്പാട് എത്തിയ ഗാമയ്ക്കും കൂട്ടർക്കും വനസമൃദ്ധമായ കേരളം പുതിയൊരു ലോകമായിരുന്നു. അപരിചിതവും വിചിത്രവുമായ അവിടെ എത്തപ്പെട്ട അവർ ഹിന്ദുക്കളെ ക്രൈസ്തവ വിശ്വാസികളായി കരുതിയെന്നും, ഒരു ദുർഗ്ഗാക്ഷേത്രം പള്ളിയാണെന്ന് തെറ്റിദ്ധരിച്ച് അവിടെ അവർ പ്രാർത്ഥന നടത്തിയെന്നും ഒരു ഐതീഹ്യമുണ്ട്. കോഴിക്കോട് സാമൂതിരി ആഗതരെ സ്വീകരിച്ച് അവരുടെ ആവശ്യങ്ങൾ അനുവദിച്ചു. മൂന്നുമാസം ഗാമയും കൂട്ടരും അവിടെ തങ്ങി. മടങ്ങിപ്പോകുമ്പോൾ കപ്പ

ലുകൾ നിറയെ സ്വർണ്ണവും വെള്ളിയും, സുഗന്ധദ്രവ്യങ്ങളും, പട്ടുതുണിത്തരങ്ങളും കുത്തിനിറച്ചു. 1498 ആഗസ്റ്റ് ഇരുപതാം തീയതിയായിരുന്നു ആ മടക്കയാത്ര. പിന്നീട് നാല് കൊല്ലത്തിനുശേഷം 1498 ആഗസ്റ്റ് ഇരുപതാം തീയതി വലിയൊരു കപ്പൽ സമൂഹവും പടയാളികളുമായി വീണ്ടും ഗാമ എത്തി. ഈ തിരിച്ചു വരവ് ചരിത്രം ഓർമ്മിക്കുന്നത് ഗാമയും കൂട്ടരും നടത്തിയ അതിഭീകരമായ ക്രൂരതകളിലൂടെയാണ്. ഇരുന്നൂറു ഹജ്ജ് തീർത്ഥാടകരുമായി മെക്കയിലേക്കു തിരിച്ച മേരി എന്ന കപ്പലിനെ ആക്രമിച്ച ഗാമയും പടയാളികളും ക്രൂരതയ്ക്ക് പുതിയൊരദ്ധ്യായം എഴുതിച്ചേർക്കുകയായിരുന്നു. കപ്പൽ ആക്രമിച്ച് അതിലെ സാധനസാമഗ്രികൾ കവർച്ച ചെയ്തശേഷം, തീർത്ഥാടകരെ അടച്ചിട്ട് കപ്പലിന് തീവച്ചു അതും പോരാഞ്ഞ് കപ്പലിന്റെ നേർക്ക് വെടിയുണ്ട ഉതിർത്തുകൊണ്ടിരുന്നു. തീർത്ഥാടകരുമായി കപ്പൽ കത്തി കടലിൽ അമരുന്നത്, തന്റെ കപ്പലിലിരുന്ന് ഗാമ കണ്ടു രസിച്ചുവത്രെ. കോഴിക്കോട്ട് വീണ്ടും എത്തിയപ്പോൾ സാമൂതിരിയുമായി പോർട്ടുഗീസുകാർ കലഹത്തിലായിരുന്നു. പതിനഞ്ചാം നൂറ്റാണ്ടിൽ ഗാമ കൊച്ചിയിലെത്തി. കൊച്ചിരാജാവിനെ കോഴിക്കോട് സാമൂതിരിക്കെതിരെ ഇളക്കിവിടുന്നതിൽ ഗാമ പലതരം സൂത്രങ്ങൾ മെനയുകയുണ്ടായി. അതിന്റെ ഫലമായി 1600 വരെ കോഴിക്കോടും കൊച്ചിയും തമ്മിൽ യുദ്ധത്തിലായിരുന്നു. 1524-ൽ ക്രിസ്മസിനു തലേന്നു ഗാമ കൊച്ചിയിൽ വച്ച് മരിച്ചു. സംസാരശേഷി നഷ്ടപ്പെട്ട് വളരെയേറെ വേദന അനുഭവിച്ച് മരണമടഞ്ഞ ഗാമയുടെ മൃതദേഹം പിന്നീട് ലിസ്ബണിലേക്ക് കൊണ്ടുപോയി.

വാസ്കോഡ ഗാമയുടെ കേരളയാത്രയുടെ ഹ്രസ്വചരിത്രം ഇതാണ്. എന്നാൽ സുഗന്ധദ്രവ്യങ്ങളും പട്ടുതുണിത്തരങ്ങളും തേടിയെത്തിയ ആ പോർട്ടുഗീസ് നാവികൻ ഗുഡ്ഹോപിനെ വലയം ചെയ്ത് പുതിയൊരു വാണിജ്യപാത കണ്ടെത്തിയതോടെ ഇന്ത്യയിലെത്തിയത് വിദേശാധിപത്യത്തിന്റെ കൊടിക്കൂറയായിരുന്നു. 1947-ൽ സൂര്യനസ്തമിക്കാത്ത സാമ്രാജ്യം ഇന്ത്യയിൽ നിന്നും വിടവാങ്ങുന്നതുവരെ കൊളോണിയലിസത്തിലെ എത്തപ്പെട്ട പാരതന്ത്ര്യത്തിന്റെ നുകത്തിൻ കീഴിലായിരുന്നു ഇന്ത്യ.

വാസ്കോഡ ഗാമയിലൂടെ എത്തിയ കൊളോണിയലിസം മറ്റൊരു രൂപത്തിൽ, സാമ്പത്തിക കോളോണിയലിസമായി ഇന്ത്യയിൽ വേരുറപ്പിച്ചിരിക്കയാണിപ്പോൾ. നരസിംഹറാവുവിന്റെ ഭരണകാലത്ത് ഉദാരവൽക്കരണത്തിന്റെയും സാമ്പത്തിക പരിഷ്ക്കാരത്തിന്റേയും പേരിൽ ലോകബാങ്കും, അന്തർദ്ദേശീയ നാണയനിധിയും. തയാറാക്കിയ രൂപരേഖ നടപ്പാക്കുകയും , ബഹുരാഷ്ട്ര കുത്തകകൾക്ക് വേരുറപ്പിക്കാൻ അത് വഴിയൊരുക്കുകയും ചെയ്തു.

ഏഷ്യൻ രാജ്യങ്ങളെ വിശേഷിച്ച് ഇന്ത്യയെ യൂറോപ്പിന്റെ നവോത്ഥാനത്തിലേക്ക് കൈപിടിച്ചുകൊണ്ടുപോയതാണ് വാസ്കോഡ ഗാമയുടെ വരവോടെ സംഭവിച്ചതെന്ന ഒരു വാദഗതി നിലവിലുണ്ട്. അപരിഷ്കൃതരായ ഒരു ജനസമൂഹത്തിന് നാഗരികതയുടെ അനുഗ്രഹങ്ങൾ അത് പ്രദാനം ചെയ്തുവെന്ന ചിന്താഗതിയാണ് ഇതിനു പിന്നിലുള്ളത്. ഇന്ത്യയുടെ മഹിത സംസ്ക്കാരത്തെ തരംതാഴ്ത്തിക്കാണാൻ ശ്രമിക്കുന്നവരാണ് ആ ചിന്താഗതിക്കാർ. ആധുനിക കാലഘട്ടത്തിന്റെ ഈടുവയ്പുകളിലേക്ക് ഇന്ത്യ നൽകിയ സംഭാവനകൾ കനപ്പെട്ടതായിരുന്നുവെന്ന് ഇപ്പോൾ പാശ്ചാത്യ ചിന്തകരും സാമൂഹ്യശാസ്ത്രജ്ഞന്മാരും സമ്മതിച്ചു തുടങ്ങിയിട്ടുണ്ട്. മോഹഞ്ചദാരോയിൽ ആരംഭിക്കുന്നതായിരുന്നല്ലോ ഇന്ത്യയുടെ സംസ്ക്കാര പാരമ്പര്യം, ആ കാലഘട്ടത്തിൽ യൂറോപ്പും മറ്റു പാശ്ചാത്യനാടുകളും പ്രാകൃതത്വത്തിൽ നിന്നും കരകേറിയിരുന്നില്ല. വാസ്കോഡ ഗാമ കേരളത്തിന്റെ തീരത്തെത്തുമ്പോൾ മുഗള സാമ്രാജ്യം ഇന്ത്യയുടെ വടക്കൻ ഭാഗത്ത് ശക്തമായിരുന്നു. ഓട്ടോമാൻ സാമ്രാജ്യത്തിന്റെ അതിർത്തി ചെങ്കടലോളം എത്തിയിരുന്നു. ഇന്ത്യൻ സോഷ്യൽ ഇൻസ്റ്റിറ്റ്യൂട്ടിലെ ഡോ വാൾട്ടർ ഫെർണാണ്ടസ് പോർട്ടുഗീസ് അധിനിവേശത്തിന് വഴി തുറന്ന ഗാമയുടെ ആഗമനത്തെപ്പറ്റി ഇങ്ങനെ എഴുതുന്നു - കൊളോണിയലിസത്തിന്റെ തുടക്കം കുറിച്ചതായിരുന്നു ഗാമയുടെ ആഗമനം. കോളണികൾ സ്ഥാപിച്ച രാഷ്ട്രങ്ങൾ നമ്മിൽ നിന്നും പലതും അപഹരിച്ചു. " വിദേശാധിപത്യത്തിന്റെ പ്രതീകമായാണ് ഗാമയെ അദ്ദേഹം വിശേഷിപ്പിക്കുന്നത്. " മറ്റു രാജ്യങ്ങളെ ഭരിക്കാൻ നിയോഗിക്കപ്പെട്ടവർ തങ്ങളാണെന്ന വിശ്വാസമാണ് പാശ്ചാത്യരാജ്യങ്ങൾ എക്കാലവും വച്ചു പുലർത്തിയിരുന്നത്. ആ അവസ്ഥയ്ക്കും മനോഭാവത്തിനും ഇന്നും മാറ്റമൊന്നും ഉണ്ടായിട്ടില്ല. സാമ്പത്തികവും രാഷ്ട്രീയവുമായ മേഖലകളിൽ ആ ആധിപത്യം ഇപ്പോഴും തുടരുന്നു. പനാമയെ അമേരിക്കയ്ക്ക് ആക്രമിക്കാം. പക്ഷേ ഇറാക്കിന് കുവൈറ്റിനെ ആക്രമിക്കാൻ പാടില്ല. കാൽ നൂറ്റാണ്ടു കാലമായി വെസ്റ്റ് ബാങ്കിൽ ഇസ്രേൽ ആധിപത്യം പുലർത്തിവരുന്നതിലും ആർക്കും ആക്ഷേപമില്ല. മൂല്യസങ്കല്പത്തിലും ഈ വിവേചനം ഇപ്പോഴും ദൃശ്യമാണ്." - അദ്ദേഹം കൂട്ടിച്ചേർത്തു.

1992-ൽ കൊളംബസ് വിരുദ്ധപ്രസ്ഥാനം അമേരിക്കയിൽ ശക്തിപ്പെട്ടത് ഇത്തരുണത്തിൽ സ്മരണീയമാണ്. ഹിറ്റ്ലറെപ്പോലും നാണിപ്പിക്കുന്ന വിധത്തിലുള്ള ക്രൂരതയുടെയും അക്രമത്തിന്റെയും പ്രതിരൂപമായിരുന്നു കൊളംബസ്. ഒരു ജനതയെ ഒന്നടങ്കം കൊള്ളയടിച്ച ആ നാവികൻ താൻ കീഴടക്കിയ പ്രദേശങ്ങളെയാകെ പിച്ചിച്ചീന്തിയെറിഞ്ഞു. അതുമായി താരതമ്യപ്പെടുത്തുമ്പോൾ വാസ്കോഡ ഗാമ നിസ്സാരനാണ്. പള്ളിയുടെ പിന്തുണയായിരുന്നല്ലോ ഗാമയെ സാഹസികമായ കടൽയാത്രയ്ക്ക് തള്ളിവിട്ടത്. സ്പെയിനിന്റേയും പോർട്ടുഗല്ലിന്റേയും ആധിപത്യത്തിലുള്ള രണ്ടു ഭാഗങ്ങളായി ലോകത്തെ വിഭജിച്ചുകൊണ്ട് 1492-ൽ മാർപ്പാപ്പ ഒരു ഇടയലേഖനം പുറപ്പെടുവിച്ചിരുന്നു. വെട്ടിപ്പിടുത്തങ്ങൾക്ക് ഇന്ധനമായത് ഈ ഇടയലേഖനമായിരുന്നു. സൈനികക്കരുത്തിന്റെ പേരിൽ ആ രാജ്യങ്ങൾ പുതിയ ഭൂഭാഗങ്ങൾ വെട്ടിപ്പിടിക്കുമ്പോൾ അവരുടെ കണ്ണു ചെന്നുവീണത് പൊന്നിലും മണ്ണിലുമായിരുന്നു. അതുതന്നെയാണ്. ആ വെട്ടിപ്പിടുത്തക്കാരുടെ പൈതൃകം പേറുന്ന ബഹുരാഷ്ട്രകുത്തകളുടെയും ഉന്നം.

**പോർട്ടുഗീസ് നാവികനായ വാസ്കോ ഡ ഗാമ കേരളത്തിന്റെ തീരത്ത് എത്തിയിട്ട് അഞ്ഞൂറുകൊല്ലം തികയാൻ പോകുന്നു. കോളോണിയലിസത്തിന്റെ ആദ്യ വിത്തുകളായിരുന്നു ആ വിദേശ സഞ്ചാരി ഇന്ത്യയുടെ മണ്ണിൽ വിതറിയത്. അത് പൊട്ടിമുളച്ച് വിഷവൃക്ഷമായി. 1947-ൽ വിദേശാധിപത്യത്തോട് ഇന്ത്യ വിടപറഞ്ഞെങ്കിലും സാമ്പത്തികാധിപത്യത്തിന്റെ മന്ത്രം വീണ്ടും കെട്ടുതുടങ്ങിയിരിക്കുകയാണ് ഇപ്പോൾ**

### 1498-ൽ വാസ്കോ ഡ ഗാമ കോഴിക്കോട്ടെത്തിയ വഴി



കൗമുദി ഗ്രാഫിക്സ്





കെ.പി. ദേവദാസ്

# ഗാമയുടെ പ്രസക്തിയെന്ത്?



1453. ഓട്ടോമൻ തുർക്കികൾ കോൺസ്റ്റാന്റിനോപ്പിൾ കീഴടക്കുന്നു. കിഴക്കുനിന്ന് മധ്യപൗരസ്ത്യദേശത്തു കൂടെ യൂറോപ്പുമായുണ്ടായിരുന്ന കച്ചവടത്തിന് തടസ്സമായി. യൂറോപ്യൻ രാജ്യങ്ങൾ ഒന്നൊന്നായി പൂർവദേശങ്ങളിലേക്ക് നേരിട്ടൊരു കടൽമാർഗ്ഗം കണ്ടുപിടിക്കാൻ നെട്ടോട്ടം തുടങ്ങി. അവരിൽ മുൻപന്തിയിലായിരുന്നു പോർട്ടുഗൽ. ആ നാട്ടിലെ അന്നുവരെ അറിയപ്പെടാത്ത ഒരാളെ രാജാവ് നാവികസംഘത്തെ നയിക്കാനായി തിരഞ്ഞെടുത്തു-വാസ്കോ ഡ ഗാമ. ആധുനിക ചരിത്രം തിരിച്ചും മറിച്ചും കീറിമുറിച്ച് സത്യമന്വേഷിക്കുമ്പോൾ വിവാദനായകനായി മാറുന്നു ഈ കപ്പലോട്ടക്കാരൻ.

ഗാമ ഇന്ത്യയിലേക്ക് പുതിയൊരു കടൽമാർഗ്ഗം കണ്ടെത്തിയെന്നാണ് പൊതുവേയുള്ള ധാരണ. എന്നാലത് ചരിത്രപരമായി ശരിയല്ല. ഗാമ കോഴിക്കോട്ട് കാലുകുത്തുന്നതിനു മുമ്പുതന്നെ പോർട്ടുഗീസുകാരനായ ജോൺ ദ പെരസ് കോവിലോ എന്ന ആൾ കോഴിക്കോട്ട് എത്തിയിരുന്നു. ഡോം ജോൺ രണ്ടാമന്റെ പ്രോത്സാഹനത്തിൽ, അറബിഭാഷ വശമുണ്ടായിരുന്ന കോവിലോയും അൽഫോൺസോ ദ പൈവയും 1487 മേയ് ആദ്യവാരം കരവഴി ഇന്ത്യയിലേക്ക് യാത്ര തിരിച്ചു. എന്നാൽ, ഏഡനിൽവച്ച് പൈവയെ മാറ്റിനിർത്തി കോവിലോ ഒരു ബോട്ടിൽ പഴയ ഗ്രീക്ക്-റോമൻ കച്ചവടമാർഗ്ഗത്തിലൂടെ യാത്ര ചെയ്ത് കണ്ണൂരെത്തി. കണ്ണൂരും കോഴിക്കോട്ടും കുറേക്കാലം താമസിച്ച കോവിലോ ഇന്ത്യയിലെ കച്ചവട സാധ്യതകളെക്കുറിച്ചും കോഴിക്കോടിന്റെ സമൃദ്ധിയെക്കുറിച്ചും വിശദവിവരങ്ങൾ ശേഖരിച്ച ശേഷമാണ് തിരിച്ചുപോയത്. എന്നാൽ അബിസീനിയയിൽ താമസിക്കാൻ നിർബന്ധിതനായ കോവിലോ നാട്ടിൽ തിരിച്ചെത്തിയില്ല. അവിടെത്തന്നെ മരണമടഞ്ഞു.

ഗാമയുടെ കാലത്തിനും 1500 വർഷങ്ങൾക്കപ്പുറം തന്നെ അറബിക്കടൽ അറബികളുടെ കളിപ്പൊയ്ക ആയിരുന്നു. എ.ഡി ഒന്നാം നൂറ്റാണ്ടിലെ 'പെരിപ്ലസ്' എന്ന ഗ്രന്ഥത്തിൽനിന്ന് കിഴക്കൻ ആഫ്രിക്കൻ തീരം തുടങ്ങി ഇന്ത്യ വഴി ചൈനയിലെത്തുന്ന കച്ചവടമാർഗ്ഗത്തെക്കുറിച്ച് വിവരണം ലഭിക്കുന്നുണ്ട്. ഇതേ നൂറ്റാണ്ടിൽ ഹിപ്പാലസ് എന്ന നാവികൻ തെക്കുപടിഞ്ഞാറൻ കാറ്റിന്റെ സഹായത്തോടെ അറേബ്യയിൽ നിന്നു നേരിട്ട് കടൽ കുറുകെ കടന്ന് കേരളത്തിലേക്ക് യാത്ര ചെയ്യാമെന്ന് കണ്ടുപിടിച്ചിരുന്നു. എ.ഡി എട്ടാം നൂറ്റാണ്ടു മുതലെങ്കിലും അറബികൾ ആഫ്രിക്കയുടെ കിഴക്കേതീരത്തുകൂടി ഗുഡ്ഹോപ്പ് മുനമ്പുവരെ കച്ചവടക്കപ്പലുകൾ അയച്ചിരുന്നു. 13-ാം നൂറ്റാണ്ടിൽ വെനീസിൽ നിന്ന് കരമാർഗ്ഗം ചൈനയിലെത്തുകയും കടൽവഴി യൂറോപ്പിലേക്ക് മടങ്ങുകയും ചെയ്ത മാർക്കോ പോളോവിന്റെ 'ട്രാവൽസ്' എന്ന ഗ്രന്ഥവും അദ്ദേഹം തയ്യാറാക്കിയ ഭൂപടവും പോർട്ടുഗലിൽ എത്തിയിരുന്നു. 1488-ൽത്തന്നെ പശ്ചിമാഫ്രിക്കൻ കടൽത്തീരത്തെ പുണർന്നുകൊണ്ട് ബർത്തലോമിയോ ഡയസ് എന്ന പോർട്ടുഗീസ് നാവികൻ ഗുഡ്ഹോപ്പ് മുനമ്പുവഴി അറബിക്കടലിൽ പ്രവേശിച്ചിരുന്നു. ഈ മുനമ്പിൽ എത്തിയതോടെ ഇന്ത്യയിലേക്കുള്ള മാർഗ്ഗം മനസ്സിലാക്കാൻ കഴിയുമെന്ന പ്രതീക്ഷയുള്ളതുകൊണ്ടായിരുന്നു ഈ മുനമ്പിന് പ്രതീക്ഷാമുനമ്പ് എന്നു പേരിട്ടത്. ചുരുക്കത്തിൽ ഗാമയുടെ കാലത്തിനു മുമ്പുതന്നെ ആഫ്രിക്കൻതീരം മുഴുവൻ നാവികർക്ക് പരിചയമായിരുന്നു.


*കാപ്പാട്ടുള്ള വാസ്കോഡ ഗാമയുടെ സ്മാരകം*

പുതിയ കടൽമാർഗ്ഗം കണ്ടുപിടിക്കാൻ ഏറ്റവും വലിയ പ്രോത്സാഹനം നൽകിയത് ഭൂമിശാസ്ത്രപരമായ കണ്ടുപിടിത്തങ്ങളുടെ സ്നാപക



യോഹന്നാൻ എന്നു വിശേഷിപ്പിക്കപ്പെടുന്ന പോർട്ടുഗലിലെ പ്രിൻസ് ഹെൻറി (കപ്പിത്താൻ ഹെൻറി) യാണ്. (15-ാം നൂറ്റാണ്ട്. ) എന്നാൽ അദ്ദേഹത്തിന്റെ തന്നെ കുടുംബത്തിൽപ്പെട്ട ഡോം മാനുവലാണ് വാസ്കോ ഡ ഗാമയെ ഇന്ത്യയിലേക്ക് അയച്ചത്. ഹീബ്രു വാനശാസ്ത്രജ്ഞനായ എബ്രഹാം ബെൻ സാക്കുത്തുമായി ചർച്ച ചെയ്ത് മാനുവൽ രാജാവ് യാത്രയുടെ വിശദാംശങ്ങൾ തയ്യാറാക്കി. ബർത്തലോമിയോ ഡയസ്സിന്റെ ഡിസൈൻ അനുസരിച്ച് ദീർഘദൂരയാത്രയ്ക്ക് അനുയോജ്യമായ വിധത്തിൽ 1497-ൽ മൂന്നു കപ്പലുകൾ പണിതു. ഇതിൽ രണ്ടെണ്ണമാണ് ഇന്ത്യയിലേക്കു തിരിച്ചത്. എല്ലാവരേയും അമ്പരപ്പിച്ചുകൊണ്ട് മാനുവൽ രാജാവ് വാസ്കോ ഡഗാമയെ സംഘത്തലവനായി പ്രഖ്യാപിച്ചു.

ഗാമയുടെ നാവിക പാരമ്പര്യത്തെക്കുറിച്ച് അധികം വിവരങ്ങളൊന്നുമില്ല. സിനെ പട്ടണത്തിൽ ഗാമ എന്ന പ്രസിദ്ധ കുടുംബത്തിൽ എസ്തവോ ദ ഗാമയുടെയും ഇസബെൽ സോദ്രേയുടെയും മൂന്നാമത്തെ മകനായിരുന്നു വാസ്കോ ഡ ഗാമ. 1492-ൽ ഫ്രഞ്ച് കടൽകൊള്ളക്കാർക്കെതിരെ ഒരു കപ്പൽപ്പട നയിച്ചതായി രേഖയുണ്ട്. ഗാമയുടെ സംഘം ഗുഡ്ഹോപ്പ് മുനമ്പുകടന്ന് 1498 മാർച്ചിൽ മൊസാംബിക്കിൽ എത്തി. ഏപ്രിൽ അവസാനത്തിൽ കെനിയയിലെ മെലിന്ദെയിൽ നങ്കൂരമിട്ടു. വളരെ സൗഹൃദപൂർവം അവിടത്തെ രാജാവ് ഗാമയെ സ്വീകരിച്ചു. മാത്രമല്ല, ഇന്ത്യയിലേക്ക്, പ്രത്യേകിച്ച് കോഴിക്കോട്ടേക്കുള്ള കടൽമാർഗ്ഗം നല്ല നിശ്ചയമുണ്ടായിരുന്ന അറബി നാവികരെയും സഹായത്തിനു വിട്ടുകൊടുത്തു. ഇവരിൽ പ്രധാനിയാണ് ഇബ്നു മാജിദ്. നാല്പതോളം നാവിക ഗ്രന്ഥങ്ങൾ എഴുതിയ മാജിദിന് അറബിക്കടൽ വെറുമൊരു തടാകമായിരുന്നു. മാജി കാട്ടിയ വഴിയിലൂടെ യാത്ര ചെയ്ത് 20 ദിവസംകൊണ്ട് ഗാമയും കൂട്ടരും കോഴിക്കോട്ടിന് 15 കിലോമീറ്റർ വടക്കുള്ള കാപ്പാട് കടൽത്തീരത്ത് കപ്പലിറങ്ങി. ഇക്കാരണം കൊണ്ട് ഇന്ത്യയിലേക്ക് ഗാമ ഒരു പുതിയ കടൽമാർഗ്ഗം കണ്ടുപിടിച്ചുവെന്നു പറയുന്നതിലെ അനൗചിത്യം വ്യക്തമാകും. ഗുഡ്ഹോപ്പ് മുനമ്പു ചുറ്റി യാത്ര ചെയ്ത ആദ്യത്തെ പോർട്ടുഗീസുകാരനാണ് ഗാമ. ഇതിനു വടക്കുള്ള പന്തലായിനിയിലാണ് കപ്പലടുപ്പിച്ചത് എന്ന് അഭിപ്രായപ്പെടുന്നവരുണ്ട്.

*സാമൂതിരിയെ കാഴ്ചദ്രവ്യങ്ങളുമായി മുഖംകാണിക്കാനെത്തിയ ഗാമ*

കോഴിക്കോട്ടെത്തിയ ഗാമയുടെ പിന്നീടുള്ള ചരിത്രം ഏഷ്യയുടെ ചരിത്രത്തിന്റെ കൂടി ഭാഗമായിത്തീരുകയും ചെയ്തു. സാമൂതിരി രാജാവ് ഊഷ്മളമായ വരവേല്പ് നൽകിയെങ്കിലും തുടക്കത്തിൽ ഗാമയുടെ ഗൂഢശ്രമങ്ങൾ വിജയിച്ചില്ല. 1502-ൽ വീണ്ടുമൊരിക്കൽ ഗാമ കേരളത്തിലെത്തിയിരുന്നു.

ഗാമ തുടങ്ങിവച്ച പോർട്ടുഗീസ് കച്ചവട മേധാവിത്വത്തിന് വളരാൻ സാഹചര്യമൊരുക്കിയത് കേരളത്തിലെ നാട്ടുരാജാക്കന്മാർ തന്നെയായിരുന്നുവെന്ന സത്യം മറച്ചുവയ്ക്കേണ്ടതില്ല. സാമൂതിരി ഒരു ഭാഗത്തും കൊച്ചി രാജാവും കോലത്തിരിയും മറുഭാഗത്തും. ഇതിനിടയിലേക്കാണ് ഗാമ ചാടിവീണത്. അവർക്കു പരസ്പരം വെട്ടിമുറിക്കാൻ മടിയൊന്നുമില്ലായിരുന്നു. മറിച്ച്. എല്ലാ നാട്ടുരാജാക്കന്മാരും ചേർന്ന് പോർട്ടുഗീസുകാർക്കെതിരേ സംയുക്ത ശക്തിയായി തലയുയർത്തി നിന്നിരുന്നുവെങ്കിൽ കേരളത്തിന്റെ ചരിത്രം മറ്റൊന്നായാനെ. ഇന്ത്യയുടേയും. കോഴിക്കോട്ടു തങ്ങാൻ ഗാമയുടെ വാണിജ്യ സംഘത്തിന് സാമൂതിരി അനുവാദം നൽകിയില്ലെങ്കിലും. കണ്ണൂരിലെ കോലത്തിരിരാജാവ് ഗാമയുമായി ആദ്യവരവിൽത്തന്നെ കച്ചവടക്കരാറിലേർപ്പെട്ടു. പാവം കോലത്തിരി ഗാമയുടെ ഉള്ളിലിരിപ്പ് അറിഞ്ഞിട്ടുണ്ടാകില്ല. നൂറ്റാണ്ടുകളായി കോഴിക്കോട്ടും കണ്ണൂരുമായി കച്ചവടം ചെയ്തു പോന്ന അറബികളെയും ചീനക്കാരെയും പോലെ തന്നെയാവും പുതിയ ചെമ്പൻമുടിക്കാരും എന്ന് അദ്ദേഹം കരുതിക്കാണും. സാമൂതിരിയും കൊച്ചി രാജാവും കോലത്തിരിയും കൊല്ലം റാണിയുമെല്ലാം അറിഞ്ഞോ അറിയാതെയോ അവരുടെ കെണിയിൽ വീഴുകയായിരുന്നു. കൊല്ലം റാണി തന്റെ നാട്ടിൽ ഒരു കച്ചവട കേന്ദ്രം തുടങ്ങാൻ ഗാമയെ ക്ഷണിക്കുകയുണ്ടായി. പോർട്ടുഗീസ് ക്യാപ്റ്റൻ റോഡ് റിക്സ് റാണിക്ക് 2000 വെള്ളിനാണയം പാരിതോഷികമായി നല്കിയാണത്രെ ഒരു കോട്ട കെട്ടാൻ അനുമതി നേടിയത്. ഇതൊക്കെ സ്വന്തം പ്രജകൾ അറിയാതെ ആയിരുന്നുവെന്നതും ചരിത്രമാണ്. രാജ്യതാത്പര്യം നോക്കാതെ പോർട്ടുഗീസുകാരുമായി അനാക്രമണസന്ധികളും കച്ചവടക്കരാറുകളും ഒപ്പിട്ട കേരളത്തിലെ നാടുവാഴികൾ തന്നെയാണ് കബ്രാളിന്റെയും അൽബുക്കർക്കിന്റെയും അൽമേഡയുടെയും നേതൃത്വത്തിൽ നൂറ്റമ്പതു വർഷം നീണ്ടുനിന്ന പോർട്ടുഗീസ് വാണിജ്യാധിപത്യത്തിന് കാരണക്കാർ. 450 വർഷം ഗോവയും ദാമൻ, ദിയു പ്രദേശങ്ങളുടെ ഭരണം കൈയാളാനും അവർക്കു കഴിഞ്ഞു. ക്രൂരതയുടെ പര്യായമായിട്ടാണ് പോർട്ടുഗീസുകാർ കേരള ചരിത്രത്തിൽ അമർന്നുകിടക്കുന്നത്. സാമൂതിരിയുടെ വിശ്വസ്തനായ കുഞ്ഞാലിമരയ്ക്കാർ നാലാമനെ ഗോവയിൽ കൊണ്ടുപോയി വധിച്ച് ശരീരം കൊത്തിനുറുക്കി പഞ്ചിം കടപ്പുറത്ത് പ്രദർശിപ്പിച്ച അവർ എത്രയെത്ര ദുരന്തകഥകൾ ഇവിടെ അരങ്ങേറി!

ഏഷ്യയെ സംബന്ധിച്ച് കൊളോണിയൽ ചൂഷണത്തിന്റെ കയ്പേറിയ ഒന്നാമധ്യായം സംഭാവന ചെയ്തുവെന്നതാണ് ചരിത്രത്തിൽ ഗാമയുടെ പ്രസക്തി. പോർട്ടുഗീസുകാരെ പിന്തുടർന്നു വന്ന ഡച്ചുകരും ഫ്രഞ്ചുകാരും ഇംഗ്ളീഷുകാരും ചൈനയിലും ജപ്പാനിലും ഫിലിപ്പീൻസിലും കൊറിയയിലും പുത്തൻ കോളനിയുഗത്തിന് തുടക്കം കുറിച്ചു. ഇന്നും അതിന്റെ മുറിപ്പാടുകൾ പൂർണ്ണമായും മാഞ്ഞിട്ടില്ല. അറബിക്കടലിൽ, പ്രത്യേകിച്ച് കോഴിക്കോട്ട്, അറബികൾക്കുണ്ടായിരുന്ന കച്ചവടക്കുത്തക തകർന്നു. കേരളത്തിലാവട്ടെ പോർട്ടുഗീസ് കാലം രാഷ്ട്രീയ അനൈക്യത്തിന്റെ കാലമായിരുന്നു. ഗാമയുടെ യാത്രയുടെ 500-ാം വർഷം പൂർത്തിയാകുമ്പോൾ-രണ്ടുകൊല്ലം കഴിഞ്ഞ്-ഇന്ത്യയൊട്ടാകെ പ്രതിഷേധം അലതല്ലാൻ പോകുകയാണ്. അതിന്റെ സിരാകേന്ദ്രം കോഴിക്കോട് ആയിരിക്കുമത്രെ. ആറുവർഷം മുമ്പ് കൊളമ്പസ്സിനെതിരേയും പ്രതിഷേധമുയർന്നതോർക്കുക. ഗാമ ഉദ്ഘാടനം ചെയ്ത "കൊളോണിയൽ ദുരന്ത"ങ്ങളുടെ ഓർമ്മ ഇപ്പോഴും ചിലരെയെങ്കിലും അലട്ടുന്നുണ്ടാകണം. പക്ഷേ, ഏഷ്യ, യൂറോപ്പിന് തുറന്നുകൊടുക്കപ്പെട്ടതിന്റെ നല്ല വശങ്ങൾ മറക്കാതിരിക്കുകയും വേണം. സ്വതന്ത്ര ഭാരതത്തിന്റെ സംസ്കാരത്തിലെ വൈരുദ്ധ്യങ്ങൾക്ക്, പുഴുക്കുത്തുകൾക്ക്, അതിന്റെ ദ്വന്ദഭാവത്തിന് ആരാണ് ഉത്തരവാദി?





എം.പി. നാരായണപിള്ള

# ഈരെഴക്കച്ചയ്ക്കും ക്ഷാമമോ?



**ഈ**രെഴക്കച്ചയ്ക്ക് വലിയ ക്ഷാമം വരുമെന്ന് പലരും പേടിച്ചു. ദൈവാധീനം കൊണ്ട്-അല്ലെങ്കിൽ മാർക്സിസ്റ്റ് പാർട്ടിയുടെ സെൻട്രൽ കമ്മിറ്റിയുടെ വിവേകംകൊണ്ട്-അതു സംഭവിച്ചില്ല. അതുകൊണ്ട് കുളിച്ചുതോർത്താൻ ഈരെഴക്കച്ച ഇപ്പോഴും കിട്ടും. ഉടുക്കുന്ന മുണ്ടുകൊണ്ട് തോർത്താൻ വലിയ പാടാണല്ലോ. ജീൻസിട്ടു നടക്കുന്നവരുടെ കാര്യമാണെങ്കിൽ ആലോചിക്കാൻപോലും വയ്യ.

ഈരെഴക്കച്ചയ്ക്ക് ഇത്തരമൊരു ക്ഷാമം പ്രതീക്ഷിക്കാൻ എന്തേ കാര്യം?

ഉത്തരേന്ത്യയിലെ യാദവാദികളുടെയും ദക്ഷിണേന്ത്യയിലെ ഗൗണ്ടാദികളുടെയും രോദനങ്ങൾക്കു വഴങ്ങി മാർക്സിസ്റ്റ് പാർട്ടി സെൻട്രൽ കമ്മിറ്റി അതിന്റെ തീരുമാനം പുനഃപരിശോധിച്ച് മാറ്റിമറിച്ച് ജ്യോതിബാസുവിനെ എൻ.എഫ്/എൽ.എഫ് കിച്ചടിയുടെ നേതാവാക്കാൻ സമ്മതിച്ചിരുന്നെങ്കിൽ....

ജ്യോതിബാസു നേതാവാകും.

പ്രധാനമന്ത്രിയായി സത്യപ്രതിജ്ഞ ചെയ്യാൻ രാഷ്ട്രപതി വിളിച്ചില്ലെങ്കിൽ പേടിക്കാനില്ല. അതിനെതിരെ സമരം ചെയ്തും പ്രസ്താവനയിറക്കിയും മറ്റും മുന്നേറാം.

കഷ്ടകാലത്തിന് രാഷ്ട്രപതി വിളിച്ചാലോ?

നമുക്കറിയാം, കോൺഗ്രസ്സിന്റെ രാപകലുള്ള പിന്തുണയില്ലാതെ ഭരിക്കാൻ പറ്റില്ല. എന്തൊക്കെ ചെയ്യണം, എന്തൊക്കെ ചെയ്യണ്ട എന്നു നിശ്ചയിക്കുന്നത് പിന്നെ നരസിംഹറാവുവായിരിക്കും.

അതിന് സമ്മതമല്ല എന്നുപറഞ്ഞ് രാജിവച്ചുപോരാൻ പറ്റുമോ? ജ്യോതിബാസു വേണ്ടെന്നുവച്ചാൽ പോലും യാദവാദികൾ സമ്മതിക്കുമോ?

രാജിവയ്ക്കരുതെന്ന് ലല്ലുയാദവൻ കരഞ്ഞുപറഞ്ഞാൽ കണ്ടില്ലെന്നു നടിക്കാം. പക്ഷെ ഫൂലൻദേവി പറഞ്ഞാലോ? "ഇരുപത്തിരണ്ടുപേരെ ഞാൻ അനുസരിപ്പിച്ചതാണ്. അതും അങ്ങയെപ്പോലുള്ള മേൽജാതിക്കാരെ. അതിന്റെ കൂടെ ഒന്നുംകൂടി ആയതുകൊണ്ട് വലിയ കുഴപ്പമൊന്നുമില്ല. രാജിവച്ചുപോയിട്ടങ്ങ് സുഖിക്കാമെന്ന് ബാബുജി വിചാരിക്കണ്ട." എന്നായിരിക്കില്ലേ ഫൂലൻദേവിയുടെ ഡയലോഗ്.

പൊലീസുകാര് കൊന്നാൽ ജ്യോതിബാസുവിന് ഒരു രക്തസാക്ഷിയെങ്കിലുമാകാം. ഫൂലൻദേവിയുടെ കൈകൊണ്ട് മരണം സംഭവിച്ചാൽ അതിൽപ്പരം ഒരു നാണക്കേട് ഈ പ്രായത്തിൽ ഒരു കമ്മ്യൂണിസ്റ്റ് നേതാവിനെന്തുണ്ടാകാനാണ്.

പഴയ ജ്യോതിബാസുവല്ല. പേരക്കിടാങ്ങളും അവരുടെ മക്കളുമൊക്കെയായപ്പോൾ ജീവിക്കാനുള്ള ത്വര അനുദിനം വർദ്ധിച്ചിരിക്കുകയാണ്.

പിന്നെന്തു ചെയ്യും?

പ്രധാനമന്ത്രിയായി തുടരും ഫൂലൻദേവി പറയുന്നതനുസരിച്ച്.

ഇതിൽപ്പരം ഒരു ചാൻസ് നരസിംഹറാവുവിനെന്നു കിട്ടാനാണ്?

കോഴക്കേസുകൾ മുഴുവൻ ഒതുക്കാം. കഴിഞ്ഞ അഞ്ചുവർഷത്തെ മാത്രമല്ല; രാജീവിന്റെ ബൊഫോഴ്സ്, സെയിന്റ് കിറ്റ്സ് തുടങ്ങി ചായക്കടക്കാരന്റെ മകളായ സോണിയയുടെ ഇറ്റലിയിലെ കുടുംബം കോടീശ്വരന്മാരായി മാറിയ കേസുകൾവരെ തീർക്കാം. ചന്ദ്രസ്വാമിക്കപ്പുറം ക്വട്രാച്ചിയെപ്പോലും രക്ഷപ്പെടുത്താം. ക്രിമിനൽ കേസുകൾക്ക് ടൈംബാറില്ലല്ലോ. അപ്പോൾ ഇന്ദിരാഗാന്ധിയുടെ പുറത്തുള്ള രേഖകൾ ഒതുക്കാം. അതിനുമപ്പുറത്ത് നെഹ്റു ജീപ്പു വാങ്ങിയതിന്റെ ഗർഭം കൃഷ്ണമേനോന്റെ പുറത്ത് വച്ചുകെട്ടിയ കേസുകൾ ഒതുക്കാം. റാവു .കുടുംബത്തെയും നെഹ്റുകുടുംബത്തെയും ഒരുമിച്ചു രക്ഷിക്കാനുള്ള അവസരം പ്രധാനമന്ത്രിക്കസേരയിൽ ജ്യോതിബാസു ഇരിക്കുമ്പോൾ തീർക്കാം.

യാദവന്മാർക്കും ഗൗണ്ടന്മാർക്കും അവരുടെ ചില കേസുകൾ ഒതുക്കിക്കിട്ടിയാൽ മതി. ബീഹാറിൽ 640 കോടി രൂപയുടെ കാലിത്തീറ്റയാണല്ലോ മുക്കിയത്. "പശുപാലൻ ഘോട്ടാലാ." (ഞങ്ങൾ മനുഷ്യരുടെ തീറ്റ കട്ടിട്ടില്ലല്ലോ" എന്നാണ് ലല്ലുവിന്റെ അനുയായികൾ പറയുന്നത്.) അത്തരം അഴിമതിക്കേസുകളും ജ്യോതിബാസുവിനെപ്പോലെ മാന്യനായ ഒരാളെക്കൊണ്ട് ഒതുക്കുന്നതല്ലേ ബുദ്ധി?

എന്നിട്ടെല്ലാം ക്ളീനായതിനുശേഷം, കോൺഗ്രസ്സിനകത്ത് കരുണാകരനെയും പൈലറ്റിനെയും പോലുള്ള വിമതന്മാരെക്കൂടി പുറത്താക്കി, അല്പകാലത്തെ വിശ്രമവും കഴിഞ്ഞിട്ട് നരസിംഹറാവുവിന് സൗകര്യംപോലെ തിരിച്ചുവരാം. ബഡ്ജറ്റ് അവതരിപ്പിക്കുന്നതിന്റെ തലേന്നോ മറ്റോ നല്ലനേരം നോക്കി പിന്തുണ പിൻവലിക്കാം. അതിനുള്ള അവസരം എപ്പോഴും യാദവന്മാർ ഉണ്ടാക്കിക്കൊടുത്തുകൊണ്ടിരിക്കും. (രാഷ്ട്രപതിക്കുള്ള കത്ത് രണ്ടുമണിക്കൂർ വൈകിച്ചു എന്നുപറഞ്ഞ് ഒരലമ്പ് അടുത്തയിടെ ഉണ്ടാക്കിയത് നമ്മൾ കണ്ടില്ലേ?)

ഇക്കാലമത്രയും നാട്ടിലെ സഖാക്കളും ഇടതുപക്ഷക്കാരും എന്തു ചെയ്യും. അവരുടെ സഹയാത്രികളായ ഷൺമുഖദാസും പി.ജെ. ജോസഫും നാരായണപ്പണിക്കരും എന്തു ചെയ്യും?

നാണക്കേടുകൊണ്ട് തലയിൽ മുണ്ടിട്ടുകൊണ്ടല്ലേ വെളിയിലിറങ്ങാൻ പറ്റൂ. ഉടുക്കുന്നതഴിച്ച് തലയിലിടാൻ പറ്റില്ല. ഈരെഴക്കച്ച തന്നെ വേണം. ജനസംഖ്യയുടെ നാല്പതു ശതമാനം തലയിൽ ഈരെഴക്കച്ചയിട്ടു നടക്കുന്ന അവസ്ഥ ആലോചിച്ചുനോക്കൂ. എ.കെ.ജി സെന്ററിനും പരിസരത്തുമൊക്കെ ഈരെഴക്കച്ച തലയിൽ ഇടാത്ത ഒരാളെ മരുന്നിനു കിട്ടില്ല.

കാലത്തേ പുറത്തിറങ്ങാൻ നേരത്ത് ഈരെഴക്കച്ച കാണാനില്ല. ഭാര്യ കുളിച്ചുവന്നപ്പോൾ തോരയിട്ടിരിക്കുന്നതെടുത്ത് തലയിലിട്ടിറങ്ങുന്നു. അത് കാറ്റത്ത് പറന്നുപോകാം. ബസ്സിൽ വച്ച് മറന്നുപോകാം. പാമ്പു കടിക്കാൻ വരുമ്പോൾ രക്ഷപ്പെടാൻ അതിട്ടുകൊടുത്തിട്ട് ഓടാം.

ഏതായാലും വർദ്ധിക്കുന്ന ഈരെഴക്കച്ചയുടെ ഈ ഡിമാന്റ് നേരിടാൻ കണ്ണൂർ മുതൽ ബാലരാമപുരം വരെയുള്ള നെയ്ത്തുകാർ രാപകലിരുന്നു നെയ്താൽപോലും പറ്റില്ല.

അത്തരമൊരു പ്രതിസന്ധിയിൽ നിന്നാണ് സെൻട്രൽ കമ്മിറ്റി നമ്മളെയൊക്കെ രക്ഷിച്ചത്.

ദേവഗൗഡ വന്നാൽ ഇതിലും കഷ്ടമായിരിക്കും റാവുവിന്റെ "റിമോട് കൺട്രോൾ" ഭരണം. ജനതാദളങ്ങൾക്ക് ഒരു പാർട്ടിയില്ലാത്തതുകൊണ്ട് ഇടതുപക്ഷക്കാർക്കുണ്ടാകാനിടയുള്ളത്ര ബുദ്ധിമുട്ട് ഉണ്ടാകാൻ ഇടയില്ല.

രാഷ്ട്രീയം ഇങ്ങനെ തുടരുകയാണെങ്കിൽ ഒരു മുൻകരുതലായിട്ട് എല്ലാവരും-ജാതിമത കക്ഷിഭേദമെന്യേ-രണ്ടീരെഴക്കച്ച വാങ്ങി സൂക്ഷിക്കുന്നതായിരിക്കും ബുദ്ധി.

എപ്പോൾ ആർക്കാണാവശ്യം വരിക എന്നാർക്കറിയാം?



പ്രദീപ് മാനന്തവാടി



# ആനകൾ ചരിയുന്നു

ഫോട്ടോകൾ: ശ്രീ. പീറ്റേഴ്സ് പുൽപ്പള്ളി

പശ്ചിമഘട്ട വന നിരകളിൽ സഹ്യപുത്രന്മാർ കൂട്ടത്തോടെ വംശനാശത്തിലേക്ക്. കേരള, കർണ്ണാടക, തമിഴ്നാട് വന മേഖലകളിലാണ് കാട്ടാനകൾ അജ്ഞാത രോഗം കാരണം ചത്തൊടുങ്ങുന്നത്. ഇതിനകം 60-ൽ ഏറെ കാട്ടാനകൾ ചത്തൊടുങ്ങിയതായാണ് റിപ്പോർട്ടുകൾ സൂചിപ്പിക്കുന്നത്. എന്നിട്ടും കേരളം ഉൾപ്പെടെ മൂന്നു സംസ്ഥാനങ്ങളിലെയും വനംവകുപ്പിന് യാതൊരുതര കുലുക്കവുമില്ല. ആനകൾ കൂട്ടത്തോടെ ചത്തൊടുങ്ങുന്നത് ഏതു രോഗം ബാധിച്ചാണെന്ന് കണ്ടുപിടിക്കുവാനും ഇതേവരെ കഴിഞ്ഞില്ല. ഈ കുറിപ്പെഴുതുമ്പോഴും നിരവധി കാട്ടാനകൾ രോഗംബാധിച്ച് വന്യമൃഗ സങ്കേതത്തിൽ നരകിച്ച് മരണവുമായി മല്ലിടുകയാണ്.

ഏഷ്യൻ ആനകളുടെ പ്രധാനപ്പെട്ട സങ്കേതങ്ങളിലാണ് അജ്ഞാതരോഗം പടർന്നുപിടിച്ചിരിക്കുന്നത്. ചരിഞ്ഞ ആനകളിൽ അധികവും കൊമ്പന്മാരാണ്. ആനകളിൽ രോഗം പടർന്നുപിടിച്ചത് വനംവകുപ്പ് ഉദ്യോഗസ്ഥരെ അങ്കലാപ്പിലാക്കിയിട്ടുണ്ട്. ദിനംപ്രതി കാട്ടാനകൾ രോഗം കാരണം ചരിഞ്ഞ വാർത്തകളാണ് കിട്ടിക്കൊണ്ടിരിക്കുന്നത്. മരണസംഖ്യ ഇനിയും കൂടാനാണ് സാദ്ധ്യത.

കേരളത്തിലെ വയനാട് വന്യജീവി സങ്കേതം, കർണ്ണാടകയിലെ നാഗർഹോള ദേശീയ പാർക്ക്, ബന്ദിപ്പൂർ ദേശീയ പാർക്ക്, തമിഴ്നാട്ടിലെ മുതുമല വന്യമൃഗ സങ്കേതം എന്നിവിടങ്ങളിലാണ് സഹ്യപുത്രന്മാർ കൂട്ടത്തോടെ ചത്തൊടുങ്ങുന്നത്. 344.4 സ്ക്വയർ കിലോമീറ്ററിൽ വ്യാപിച്ചുകിടക്കുന്ന വയനാട് വന്യമൃഗ സങ്കേതം ഇപ്പോൾ നൂറുകണക്കിന് കാട്ടാനകളെക്കൊണ്ടു നിറഞ്ഞ് സമ്പന്നമായിരിക്കുകയാണ്. പച്ചപ്പും ആവശ്യത്തിന് കുടിവെള്ള സൗകര്യവും വയനാട് വന്യമൃഗ സങ്കേതത്തിൽ ഉള്ളതുകൊണ്ടാണ് അയൽ സംസ്ഥാനങ്ങളിൽ നിന്ന് വ്യാപകമായ തോതിൽ കാട്ടാനകൾ പ്രവഹിക്കുന്നത്. ചുരുങ്ങിയത് ഒരു സംഘത്തിൽ പതിനഞ്ചോളം ആനകളെങ്കിലും ഉണ്ടാകും. കാട്ടാനകൾ ഭക്ഷണം തേടി വയനാടൻ വനാന്തരങ്ങളിലേക്ക് കൂട്ടമായി പ്രവഹിക്കുന്നത് നിത്യ കാഴ്ചയായി മാറിയിട്ടുണ്ട്. ഈ സന്ദർഭത്തിലാണ് കാട്ടാനകളിൽ അജ്ഞാത രോഗം പടർന്നുപിടിച്ചത്.

**പശ്ചിമഘട്ട വനനിരകളിൽ അജ്ഞാതരോഗം ബാധിച്ച് കാട്ടാനകൾ കൂട്ടത്തോടെ ചത്തൊടുങ്ങുന്നു. അറുപതോളം ആനകൾ ചരിഞ്ഞിട്ടും രോഗകാരണം കണ്ടുപിടിക്കാനോ തിരിഞ്ഞൊന്നു നോക്കാനോ വകവകുപ്പ് അധികൃതർ തയ്യാറായിട്ടില്ല**

തമിഴ്നാട്, കർണ്ണാടക വനമേഖലകൾ ഉഷ്ണം കാരണം ചുട്ടുപൊള്ളുന്നു. പച്ചപ്പ് പൂർണ്ണമായും നശിച്ചുതുടങ്ങി. വനാന്തരങ്ങളിലെ ജലസ്രോതസ്സുകളും വറ്റിവരണ്ടു. കുടിവെള്ളത്തിനും ഭക്ഷണത്തിനുമായി കാട്ടാനകൾ പരക്കം പായുന്നതും കാണാം. അല്പമെങ്കിലും ആശ്വാസം കേരളത്തിലെ വനമേഖലകളാണ്.



വയനാട് വന്യമൃഗ സങ്കേത കേന്ദ്രമായ തോൽപ്പെട്ടി, കുറിച്യാട്, മുത്തങ്ങ റേഞ്ചുകളിലായി കഴിഞ്ഞ ഒരു മാസത്തിനുള്ളിൽ മാത്രം കാട്ടാനകളുടെ എണ്ണം പതിന്മടങ്ങ് വർദ്ധിച്ചിട്ടുണ്ട്. കാട്ടാനകൾ രോഗം ബാധിച്ച് ചത്തൊടുങ്ങാൻ തുടങ്ങിയത് കേരള വനം വകുപ്പ് ഉദ്യോഗസ്ഥരെയും ഞെട്ടിപ്പിച്ചിട്ടുണ്ട്. ഇപ്പോൾത്തന്നെ കാട്ടാനകൾ ഉൾപ്പെടെ വന്യമൃഗങ്ങളെ ഉൾക്കൊള്ളാൻ കഴിയാതെ വയനാട് വന്യമൃഗ സങ്കേതകേന്ദ്രം വീർപ്പുമുട്ടുന്നു. അയൽ സംസ്ഥാനങ്ങളിൽ നിന്ന് ഇനിയും കാട്ടാനകൾ കൂട്ടത്തോടെ എത്താനാണു സാദ്ധ്യത.

കേരള, കർണ്ണാടക, തമിഴ്നാട് വന നിരകളിൽ വച്ച് ഏറ്റവും കൂടുതൽ കാട്ടാനകൾ ഉള്ളത് തമിഴ്നാട്ടിലെ മുതുമല ദേശീയ പാർക്കിലാണ്. ഇവിടെയും കഴിഞ്ഞ മൂന്നുമാസത്തിനുള്ളിൽ നിരവധി കാട്ടാനകൾ അജ്ഞാതരോഗം കാരണം ചരിഞ്ഞു. കർണ്ണാടകയിലെ ജക്കള്ളി, കൽക്കര, വെള്ള റേഞ്ചുകളിലും നാഗർഹോള ദേശീയ പാർക്കിലും കാട്ടാനകൾ കൂട്ടത്തോടെ ചത്തൊടുങ്ങുന്നു.

വേനൽ ശക്തമായതോടെയാണ് കാട്ടാനകൾ രോഗം ബാധിച്ച് വംശനാശത്തിലേക്ക് മുതലക്കൂപ്പു നടത്തുന്നത്. ഉദരസംബന്ധമായ രോഗമാണ് മിക്ക ആനകൾക്കും. മൊണ്ടിനീർ വന്ന് തൊണ്ട പഴുത്ത് ഭക്ഷണമോ വെള്ളമോ ഇറക്കാൻ കഴിയാതെ കഷ്ടപ്പെട്ട് മരണപ്പെട്ട കാട്ടാനകളും ഏറെ. വനത്തിൽ എഴുന്നേൽക്കാൻ വയ്യാതെ നരകിച്ചാണ് മിക്ക ആനകളും ചരിഞ്ഞത്. ദിവസങ്ങളോളം കഴിഞ്ഞാണ് ചിലയിടങ്ങളിൽ കാട്ടാനകളുടെ ജീർണ്ണിച്ച ദുർഗന്ധം വമിക്കുന്ന ജഡങ്ങൾ കണ്ടെത്തിയത്.

രോഗം ബാധിച്ച് എല്ലും തോലുമായി വനത്തിൽ മരണവുമായി മല്ലിടുന്ന കാട്ടുകൊമ്പന്മാരെയും കഴിഞ്ഞ ദിവസം കാണാനിടയായി. ഈ കാട്ടാനകളെ വനംവകുപ്പ് ഉദ്യോഗസ്ഥർ നിരീക്ഷിക്കുന്നത് കൊമ്പുള്ളതുകൊണ്ടു മാത്രമാണ്. പിടിയാനയെയാണെങ്കിൽ തിരിഞ്ഞുനോക്കാൻ പോലുംതമിഴ്നാട്, കർണ്ണാടക വനം വകുപ്പ് അധികൃതർ തയാറാകാറില്ല. എന്തിനേറെ കർണ്ണാടക വനത്തിലും തമിഴ്നാട് വനത്തിലും ആന ചരിഞ്ഞാൽ കൊമ്പെടുക്കാൻ മാത്രമാണ് ഇവർ എത്തുക. പിടിയാന ചരിഞ്ഞാൽ ജഡം ജീർണ്ണിച്ച് അഴുകിപ്പോകും. അല്ലെങ്കിൽ മറ്റു മൃഗങ്ങൾ ഭക്ഷണമാക്കും. എന്നാലും ജഡം ദഹിപ്പിക്കാൻ ഫോറസ്റ്റ് അധികൃതർ തയാറാകാറില്ല. വന്യമൃഗ സങ്കേതത്തിൽ മനുഷ്യർ ആരുംതന്നെ എത്തിച്ചേരാത്തതുകൊണ്ട് എന്തിന് ജഡം ദഹിപ്പിക്കണമെന്നാണ് ഇവരുടെ വാദം. വയനാട് വന്യമൃഗ സങ്കേതകേന്ദ്രം ഉൾപ്പെടെ കേരള വന



രോഗം ബാധിച്ച് ചരിഞ്ഞ ആന



ആനയുടെ ജഡം ദഹിപ്പിക്കുന്നു



മനുഷ്യനെ വെല്ലുന്ന സ്നേഹം : ചരിഞ്ഞ പിടിയാനയുടെ സമീപം കുട്ടിക്കൊമ്പൻ

ത്തിൽ കാട്ടാനകൾ ചരിഞ്ഞാൽ അത് രോഗം ബാധിച്ചതാണെങ്കിലും അല്ലെങ്കിലും ജഡം ദഹിപ്പിക്കുകയാണു പതിവ്. കാട്ടാനകൾ ചരിഞ്ഞാൽ പോസ്റ്റുമോർട്ടം പോലും കർണ്ണാടക, തമിഴ്നാട് വനങ്ങളിൽ നടത്താറില്ല. രാജ്യത്ത് എവിടെയെങ്കിലും കാട്ടാനകളോ കടുവയോ ചത്താൽ പോസ്റ്റുമോർട്ടത്തോടൊപ്പം ഫോറൻസിക് പരിശോധനയും നിർബന്ധമാക്കണമെന്ന് കേന്ദ്രവനം പരിസ്ഥിതി മന്ത്രാലയം എല്ലാ സംസ്ഥാനങ്ങളിലെയും വന്യജീവി വകുപ്പ് ഉദ്യോഗസ്ഥരോട് ആവശ്യപ്പെട്ടിരുന്നു. കഴിഞ്ഞ വർഷം ഡൽഹിയിൽ വിളിച്ചു ചേർത്ത പ്രത്യേക സമ്മേളനത്തിലാണ് സുപ്രധാനമായ ഈ തീരുമാനം ഉണ്ടായത്.

വയനാട് വന്യമൃഗ സങ്കേത കേന്ദ്രത്തിൽ മാത്രം ഈ വർഷം 16 കാട്ടാനകൾ ചത്തൊടുങ്ങിയതായി കണക്കുണ്ട്. 1989-ൽ 13 കാട്ടാനകൾ രണ്ടു മാസത്തിനുള്ളിൽ ചത്തൊടുങ്ങിയത് വാർത്ത ആകാതെ കേരള വനംവകുപ്പ് അധികൃതർ ഒളിച്ചുവച്ചു. ഇപ്പോൾ തമിഴ്നാട്, കർണ്ണാടക വനത്തിലും കാട്ടാനകൾ ചത്തൊടുങ്ങാൻ തുടങ്ങിയതോടെയാണ് മരണസംഖ്യ വെളിപ്പെടുത്താൻ കേരള വനംവകുപ്പും തയാറായത്. മാത്രമല്ല ഇക്കാര്യത്തിൽ എന്തെങ്കിലും പ്രതിവിധി കണ്ടെത്തണമെന്ന ബോധവും വൈകിയാണെങ്കിലും കേരള വനംവകുപ്പ് ഉദ്യോഗസ്ഥർക്കുണ്ടായിട്ടുണ്ട്. സത്വര നടപടികൾ സ്വീകരിച്ചില്ലെങ്കിൽ വയനാട് വന്യമൃഗ സങ്കേത കേന്ദ്രം ആനകളുടെ ശവപ്പറമ്പായി മാറിയേക്കുമെന്നും ഭയപ്പെടുന്നു. ഇപ്പോൾത്തന്നെ ഇത്രയും കാട്ടാനകൾ ചത്തൊടുങ്ങിയത് ഞെട്ടൽ ഉളവാക്കിയിട്ടുണ്ട്.

ഒരുകാലത്ത് ആനക്കൊമ്പിനുവേണ്ടി ആനവേട്ട വ്യാപകമായിരുന്നു. ഇതിന്റെ പേരിൽ നമുക്ക് നഷ്ടപ്പെട്ട സഹ്യപുത്രന്മാരുടെ എണ്ണം എണ്ണിയാലും തീരില്ല. കേരള വനത്തിൽ ഇപ്പോൾ ആനവേട്ട കുറഞ്ഞിട്ടുണ്ടെങ്കിലും അയൽ സംസ്ഥാനങ്ങളായ കർണ്ണാടക, തമിഴ്നാട് വനത്തിൽ ഇപ്പോഴും ആനക്കൊമ്പിനുവേണ്ടി സഹ്യപുത്രന്മാരെ വെടിവച്ചു വീഴ്ത്തുന്നു. കാട്ടുകള്ളൻ വീരപ്പൻ വെടിവച്ചു കൊന്ന ആനകളുടെ കണക്കുതന്നെ ഞെട്ടിക്കുന്നതാണ്. ഇതിനൊക്കെ പുറമേയാണ് ഇപ്പോൾ അജ്ഞാതരോഗം ബാധിച്ച് ആനകൾ കൂട്ടത്തോടെ ചത്തൊടുങ്ങുന്നത്. കാട്ടാനകൾ വ്യാപകമായി ചത്തൊടുങ്ങുന്നതു സംബന്ധിച്ച് അന്വേഷണം നടത്തി വേണ്ടതു ചെയ്യുമെന്ന് വയനാട് വൈൽഡ് ലൈഫ് വാർഡൻ ഒ.പി. കലൈർ 'കലാകൗമുദി' യോട് പറഞ്ഞു. വയനാട് വന്യമൃഗ സങ്കേതത്തിൽ മുഴുവൻ കാട്ടാനകളേയും നിരീക്ഷിച്ചുകൊണ്ടിരിക്കുകയാണ്. രോഗലക്ഷണം കണ്ടുതുടങ്ങിയാൽ അടിയന്തിര ചികിത്സ നടത്തുവാനുള്ള സൗകര്യവും ഏർപ്പെടുത്തിയിട്ടുണ്ടെന്ന് അദ്ദേഹം പറഞ്ഞു. മുത്തങ്ങയിലെ ഡോ: സുഭാഷിന്റെ നേതൃത്വത്തിൽ ഇതിനകം നിരവധി കാട്ടാനകളെ വനത്തിൽവച്ച് ചികിത്സ നടത്തിയെങ്കിലും ഒന്നിനേയും രക്ഷപ്പെടുത്താനായില്ല. രോഗംബാധിച്ച കാട്ടാനകളെ ഏറെ വൈകിയാണ് കണ്ടെത്താൻ കഴിഞ്ഞത്. അപ്പോഴേക്കും രക്ഷപ്പെടുത്താൻ പറ്റാത്ത അവസ്ഥയായിരിക്കും. വനത്തിൽ രോഗംബാധിച്ച് മരണവുമായി മല്ലിടുന്ന കാട്ടാനകളുടെ ജീവൻ രക്ഷിക്കാൻവേണ്ടി വൈൽഡ് ലൈഫ് വാർഡൻ ഒ.പി. കലൈർ, ഡോ: സുഭാഷ് എന്നിവരുടെ നേതൃത്വത്തിലുള്ള സംഘം രംഗത്തുണ്ടായിരുന്നു. കേരള-കർണ്ണാടക അതിർത്തിയിൽ ആണ് കൂടുതൽ ആനകളും ചത്തൊടുങ്ങിയത്. സംസ്ഥാനത്തോടു ചേർന്ന കർണ്ണാടക വനത്തിൽ കാട്ടാനകൾ രോഗംബാധിച്ചു കിടന്നിട്ടും അവയെ ചികിത്സിക്കാൻ കർണ്ണാടക അധികൃതർ തയാറായില്ല. കേരളത്തിൽ നിന്നുള്ള സംഘമാണ് കർണ്ണാടക വനത്തിൽ എത്തി ചികിത്സ നടത്തിയത്. എന്നാൽ പിന്നീട് ഈ കാട്ടാനകളൊക്കെ ചത്തൊടുങ്ങിയതായാണ് റിപ്പോർട്ട്.



കടുത്ത ചൂടു കാരണം തീറ്റ നഷ്ടപ്പെട്ടതിനെത്തുടർന്നാണ് കാട്ടാനകൾ രോഗംബാധിച്ച് മരണപ്പെടുന്നതെന്ന് വനംവകുപ്പിന്റെ ഒരു ഉന്നത വക്താവ് അഭിപ്രായപ്പെട്ടു. തീറ്റ നഷ്ടപ്പെട്ടതിനാൽ കിട്ടിയ ഭക്ഷണവും വെള്ളവുമാണ് കാട്ടാനകൾ കഴിക്കുന്നത്. വെള്ളത്തിലൂടെ അസുഖം വരാനും സാദ്ധ്യതയുണ്ടത്രെ. ജനുവരി മുതൽ ഏപ്രിൽ മാസം വരെ എല്ലാ വർഷവും കാട്ടാനകളിൽ ഇത്തരം രോഗം ബാധിക്കാറുണ്ടെന്നും എന്നാൽ മരണസംഖ്യ ഏറിയത് ഈ വർഷമാണെന്നും വനംവകുപ്പ് ഉദ്യോഗസ്ഥർ പറയുന്നു.

ചത്തൊടുങ്ങിയ കാട്ടാനകളുടെ പോസ്റ്റുമോർട്ടം റിപ്പോർട്ടു കിട്ടിയാൽ മാത്രമേ എന്തെങ്കിലും നടപടി സ്വീകരിക്കാൻ പറ്റുകയുള്ളൂവെന്നാണ് അയൽ സംസ്ഥാനങ്ങളിലെ വനംവകുപ്പ് ഉദ്യോഗസ്ഥരുടെ നിലപാട്.

വന്യമൃഗങ്ങൾക്ക് കാട് നഷ്ടപ്പെടുന്ന അവസ്ഥയും ഉണ്ടായിക്കൊണ്ടിരിക്കുന്നു. വനത്തിലും വനാതിർത്തിയിലും താമസക്കാരുടെ എണ്ണം നാൾക്കുനാൾ പെരുകുന്നുണ്ട്. ഇത് ഒഴിവാക്കിയാൽ മാത്രമേ വന്യമൃഗങ്ങളുടെ ജീവന് നിലനിൽപ്പുള്ളൂ എന്നാണ് വനംവകുപ്പ് ഉദ്യോഗസ്ഥർ പറയുന്നത്.

# അമ്മയുടെ മരണം കണ്ടുകൊണ്ട്

**മാ**രകരോഗം ബാധിച്ച ഒരു കാട്ടാനയുടെ അന്ത്യം വനംവകുപ്പ് ഉദ്യോഗസ്ഥരെപ്പോലും കണ്ണീരിലാഴ്ത്തി. ബന്ദിപ്പൂർ ദേശീയ പാർക്കിന്റെ ഭാഗമായ എൻ. ബേഗൂർ സെക്ഷനിലെ നന്തുറവയലിനടുത്ത് രോഗം ബാധിച്ച് കിടപ്പിലായ 30 വയസ്സുള്ള പിടിയാനയെ ആദിവാസികൾ കണ്ടെത്തി. വിവരം ഫോറസ്റ്റ് അധികൃതരെ അറിയിച്ചു. ചികിത്സയ്ക്കുള്ള സന്നാഹങ്ങളുമായി ഡോ. സുഭാഷിന്റെ നേതൃത്വത്തിൽ ഫോറസ്റ്റ് സംഘം വനത്തിലെത്തി. അപ്പോൾ കണ്ട കാഴ്ച ദയനീയമായിരുന്നു.

മരണവുമായി മല്ലിടുന്ന പിടിയാനയുടെ തൊട്ടടുത്ത് ഒന്നരവയസുള്ള കുട്ടിക്കൊമ്പൻ ഒരേ നില്പ്. ഇടയ്ക്ക് കുട്ടിക്കൊമ്പൻ ഉച്ചത്തിൽ ദീനരോദനം മുഴക്കുന്നു. കുട്ടിക്കൊമ്പനെ ആട്ടിപ്പായിച്ചാണ് പിടിയാനയെ വനംവകുപ്പ് ഉദ്യോഗസ്ഥർ ചികിത്സിച്ചത്. ചികിത്സ ഏതാണ്ട് മൂന്നു ദിവസം തുടർന്നു. ചികിത്സ കഴിഞ്ഞ് സംഘം മടങ്ങുമ്പോൾ കുട്ടിക്കൊമ്പൻ വീണ്ടും പിടിയാനയുടെ അടുത്തേക്ക് ഓടിവരും. ഇടയ്ക്കിടെ കുട്ടിയാന തള്ളയാനയുടെ തുമ്പിക്കൈ തന്റെ ശരീരത്തോട് ചേർത്തുപിടിച്ചു കരയുന്നുണ്ടായിരുന്നു. തള്ളയാന കുട്ടിയാനയോട് പൊയ്ക്കൊള്ളാൻ പറയുംവിധത്തിൽ മുൻകാൽ കൊണ്ട് അവനെ തട്ടിമാറ്റുന്നു. എത്ര പറഞ്ഞിട്ടും കുട്ടിക്കൊമ്പൻ തള്ളയാനയെ വിട്ടുമാറാൻ തയ്യാറായില്ല. നാലാം ദിവസം ചികിത്സയ്ക്കായി അധികൃതർ എത്തിയപ്പോൾ പിടിയാന ചരിഞ്ഞു. അപ്പോഴും കുട്ടിക്കൊമ്പൻ തള്ളയാനയുടെ ജഡത്തിനരികെ ദീനരോദനം മുഴക്കി നിൽപ്പുണ്ടായിരുന്നു. 12 കുപ്പി ഗ്ലൂക്കോസ് തള്ളയാനയ്ക്ക് നൽകിയിരുന്നു. ഈ തള്ളയാനയുടെ വായയുടെ അടിഭാഗത്ത് നീരുവന്നു പഴുത്തിരുന്നു. രോഗം തലയെ കീഴ്പ്പെടുത്തിയതോടെയാണ് ആന നടക്കാൻ കഴിയാതെ വീണത്. അവശനിലയിൽ വീണ പിടിയാനയ്ക്കു ചുറ്റും ആദ്യദിവസം നിരവധി കാട്ടാനകൾ കാവൽ നിന്നു. ആളുകളെ കണ്ടപ്പോൾ കാട്ടാനകൾ വനത്തിലേക്ക് മറഞ്ഞ് രംഗം വീക്ഷിക്കുന്നുണ്ടായിരുന്നു.





# കൊലയാളിക്കു കൂട്ടുനിന്ന കർത്താവിന്റെ മണവാട്ടികൾ

**ജോൺമാർക്ക്, റോം**


കൊലയാളിക്ക് സാന്ത്വനം നൽകുന്ന കന്യാസ്ത്രീ - ഷോൺ പെന്നും സൂസൻസാരെൻഡനും

**റു**വാണ്ടയിലെ വംശീയലഹളയിൽ ടുട്സി വംശക്കാരെ കൂട്ടക്കൊലയ്ക്കിരയാക്കി എന്നതിന്റെ പേരിൽ , ബെൽജിയത്തിലെ ഒരു മഠത്തിൽ മാറ്റി പാർപ്പിക്കപ്പെട്ടിരിക്കുന്ന രണ്ടു കന്യാസ്ത്രീളെപ്പറ്റി.

ഏറ്റവും നല്ല നടികളെ ഇക്കൊല്ലത്തെ ഓസ്കാർ സമ്മാനം നേടിയ സൂസൻ സാരൻഡൺ, വധശിക്ഷയ്ക്ക് വിധിക്കപ്പെട്ട ഒരു കുറ്റവാളിക്ക് സാന്ത്വനം നൽകുന്ന ഒരു നല്ല മാലാഖയുടെ റോളിൽ ആണ് പ്രത്യക്ഷപ്പെടുന്നത്. ആ മഹാകുറ്റവാളിയുടെ ആത്മാവിൽ ആർദ്രതയുടെ നേരിയ സ്പന്ദനമെങ്കിലും കേൾക്കാൻ വേണ്ടി കാതോർക്കുന്ന സിസ്റ്റർ ഹെലൻ, ഡോസ്റ്റൊയേവ്സ്കിയുടെ നോവലുകളിൽ കണ്ടുപരിചയമുള്ള ഒരു കഥാപാത്രമാണ്. കന്യാസ്ത്രീയും കൊലയാളിയും ഒരു 'സ്പിരിചൽ' ഇന്റിമസി'യിൽ വലിച്ചടുപ്പിക്കപ്പെടുന്ന ആ ചിത്രം കണ്ട ദിവസം തന്നെയാണ്, റുവാണ്ടയിലെ കൊലയാളികൾക്കു സഹായികളായി വർത്തിച്ച കന്യാസ്ത്രീകളെപ്പറ്റി വായിച്ചത്. നിസ്സഹായരായ ടുട്സി അഭയാർത്ഥികളുടെ മേൽ പെട്രോൾ ഒഴിച്ചു കത്തിക്കുമ്പോൾ പൊട്ടിച്ചിരിക്കുന്ന കന്യാസ്ത്രീ, ടിംറോ ബിൻസിന്റെ ഓസ്കാർ സമ്മാനിതമായ ചിത്രത്തിലെ നല്ല കന്യാസ്ത്രീയുടെ ഇമേജിൽ വലിയൊരു വെല്ലുവിളിതന്നെ. വധശിക്ഷ നടപ്പാക്കുന്ന ദിവസം, കൊല്ലാൻ വേണ്ടി വിഷം കുത്തിവയ്ക്കുന്ന രംഗത്തിലേക്ക്, കുറ്റവാളി നടത്തിയ അതിഭീകരമായ കൊലയുടെ ഞെട്ടിപ്പിക്കുന്ന ദൃശ്യങ്ങൾ ക്രോസ് കട്ട് ചെയ്തുകൊണ്ട്, കൊല്ലുക എന്ന അതിഭീകരകൃത്യം ആരു ചെയ്താലും ഗർഹണീയമാണെന്ന് സംവിധായകൻ സൂചിപ്പിക്കുന്നു. വെള്ളിത്തിരയിലെ നല്ല കന്യാസ്ത്രീയെപ്പറ്റി പറയുമ്പോൾത്തന്നെ ലേഡി മാക്ബെത്തിനെയും അതിശയിക്കുന്ന ഒരു കൊലയാളി കന്യാസ്ത്രീയെപ്പറ്റി പറയേണ്ടിവരുന്നതാണ് വലിയസങ്കടം. പക്ഷേ, അതാണ് ജീവിതം! റുവാണ്ടയിലെ കൂട്ടക്കൊലയെപ്പറ്റി അന്വേഷിക്കുന്ന അന്താരാഷ്ട്ര ട്രിബ്യൂണലിന്റെ പേരിൽ പേരെടുത്തു പറയുന്ന രണ്ടു കുറ്റവാളികളാണ് സിസ്റ്റർ ജൂലിയനും സിസ്റ്റർ ജെർത്രൂദും " African Right ( Not Aoinnocent, When women became Killers)" എന്നാണ് റിപ്പോർട്ടിന്റെ പേര്. അസാധാരണമായ മനക്കരുത്തുള്ളവർക്കല്ലാതെ മനുഷ്യക്കുരുതികളുടെ ഈ നീണ്ട കാറ്റലോഗ് വായിച്ചുതീർക്കുവാൻ സാധിക്കില്ല തീർച്ച. ദൈവത്തിന് ആത്മസമർപ്പണം നടത്തിയ കർത്താവിന്റെ മണവാട്ടിമാർ, ആരാച്ചാരാന്മാരായി മാറിയ കരാള ദിനങ്ങളെപ്പറ്റി അതിൽ വായിക്കാം.


ബോസ്നിയായിലെ കൂട്ടക്കൊലകൾക്ക് പ്രധാന ഉത്തരവാദി - റദോവാൻകരാഡിച്ച

1994-ൽ ഹുടു വംശക്കാരിൽ നിന്നു രക്ഷപ്പെടാൻ വേണ്ടി ജീവനും കൊണ്ടു ഓടിയ ടുട്സി അഭയാർത്ഥികൾ സോവു പട്ടണത്തിലെ ബെനെഡിക്ടൈൻ മഠത്തിൽ എത്തിച്ചേർന്നു. രക്ഷപ്പെട്ടല്ലോ എന്ന ആശ്വാസത്തിൽ , കൃതജ്ഞതയുടെയും പ്രാർത്ഥനയുടെയും ഒന്നുരണ്ടു ദിവസം അങ്ങനെ കടന്നുപോയി. പെട്ടെന്നാണ് സുപ്പീരിയറായ സിസ്റ്റർ ജെർത്രൂദിന്റെ ഭാവം മാറിയത്. കൂട്ടക്കൊലയിൽ നിന്നു രക്ഷപ്പെട്ട ഒരു ഇരുപതുവയസ്സുകാരി ആ രംഗം വിവരിക്കുന്നുണ്ട്. " ഒരു ദിവസം, പ്രാർത്ഥനയുടെ അവസാനത്തിൽ , മഠത്തിലെ മറ്റു കന്യാസ്ത്രീകളെയെല്ലാം സുപ്പീരിയർ വിളിച്ചുകൂട്ടി. അഭയം തേടി വന്നിട്ടുള്ള എല്ലാ ടുട്സികളോടും പുറത്തുവരാൻ കല്പിച്ചു. " അല്ലെങ്കിൽ ഹുടുപട്ടാളക്കാർ മഠം നശിപ്പിക്കും." അതിനുശേഷം ഞങ്ങളുടെ അടുത്തുവന്നു പറഞ്ഞു: " നിങ്ങൾ വൃത്തികെട്ടവരാണ്. നിങ്ങൾ ഈ മഠം വൃത്തികേടാക്കുകയാണ്. നിങ്ങളുടെ ശരീരത്തിൽ നിന്ന് ആത്മാവ് വേർപ്പെടുത്തുവാനുള്ള സമയമായി." കുറച്ചു കഴിഞ്ഞപ്പോഴേക്കും ഹുടു പട്ടാളക്കാർ അവിടെ എത്തി. കന്യാസ്ത്രീകളുടെ നിർദ്ദേശാനുസരണം അവർ ടുട്സികളെ തിരഞ്ഞുപിടിച്ച് കൊലതുടങ്ങി. ഞങ്ങളുടെ ചാപ്പലിൽ മതകർമ്മങ്ങൾക്കുവേണ്ടി വരാറുള്ള ടുട്സികളുടെ ലിസ്റ്റ് അവർ പട്ടാളക്കാർക്കു കൊടുത്തു. ആറ് ആഴ്ചക്കാലം കൊണ്ട് ആ ചുറ്റുപാടിലുള്ള ടുട്സി വംശക്കാരെയെല്ലാം അവർ വകവരുത്തി." കുഞ്ഞുങ്ങളോടു പോലും കന്യാസ്ത്രീകൾ ദയ കാണിച്ചില്ലത്രെ. ഒരു ദൃക്സാക്ഷി പറയുന്നു: ' കഷ്ടിച്ച് രണ്ടു വയസ്സ് പ്രായമുള്ള ടുട്സി വംശജനായ ഒരു കുട്ടി, കൊല്ലപ്പെട്ട തന്റെ അച്ഛന്റെ ശരീരത്തിനടുത്തിരുന്ന് കരയുകയായിരുന്നു. ആ കുട്ടിയുടെ അമ്മ, സിസ്റ്റർ ജെർത്രൂദിനോട് കരഞ്ഞുകൊണ്ട് അപേക്ഷിച്ചു. ' നിങ്ങൾ ദൈവത്തിന്റെ ആളാണല്ലോ. ഞങ്ങളെ രക്ഷിക്കണേ!' പക്ഷേ സിസ്റ്റർ അവരെ പട്ടാളക്കാർക്ക് ഏല്പിച്ചുകൊടുത്തുകൊണ്ടു പറഞ്ഞു. ' വേണ്ട. നിങ്ങൾ ജീവിച്ചിരിക്കണ്ട. പോയി ചാവ്.'

സിസ്റ്റർ ജെർത്രൂദിന്റെ സഹായിയായിരുന്നു സിസ്റ്റർ ജൂലിയൻ. കൂട്ടക്കൊലയെ അതിജീവിച്ച ലൂസി എന്നു പേരുള്ള ഒരു പെൺകുട്ടി കബിരീജി എന്ന ഒരു ടുട്സി വംശക്കാരനെ സിസ്റ്റർ ജൂലിയൻ പട്ടാളക്കാർക്ക് ചൂണ്ടിക്കാണിച്ചു കൊടുക്കുന്നതു കണ്ടു എന്താണ്പറയുന്നത്. ആ നിർഭാഗ്യൻ, മഠത്തിലെ ഒരു സഹായിയായി ഏറെക്കാലം അയാളുടെ മേൽ സിസ്റ്റർ ജൂലിയൻ പെട്രോൾ ഒഴിച്ചു. പട്ടാളക്കാർ തീപ്പെട്ടിക്കൊള്ളി ഉരച്ച് തീകൊളുത്തിയപ്പോൾ സിസ്റ്റർ ജൂലിയൻ പൊട്ടിച്ചിരിച്ചുവത്രെ.


സിസ്റ്റർ ജൂലിയൻ


റുവാണ്ടയിലെ തലസ്ഥാനമായ കീഗാലിയിൽ കൊല്ലപ്പെട്ട കുഞ്ഞുങ്ങൾ

തെക്കൻ ബെൽജിയത്തിലെ മാരെഡ്ഡൂസ് (Maredsous) എന്ന സ്ഥലത്തെ ബെനെഡിക്ടൈൻ മഠത്തിൽ ആരും ഇക്കാര്യത്തെപ്പറ്റി സംസാരിക്കാൻ ഇഷ്ടപ്പെടുന്നില്ല. മഠത്തിലെ സുപ്പീരിയർ (Francoise yanssens) ഫ്രൻസ്വാ യാൻസ്സെൻസ് ഒരു വിശദീകരണത്തിനും തയ്യാറില്ല: " ഈ ആരോപണങ്ങളിലൊന്നും ഒരു കഴമ്പും ഇല്ല. കുബുദ്ധികളുടെ ഇത്തരം അസത്യപ്രസ്താവനകൾക്കുമുമ്പിൽ മൗനം പാലിക്കുക എന്നതാണ് ഞങ്ങളുടെ പൊതുനയം." പക്ഷേ ദൃക്സാക്ഷികളുടെ വിവരണങ്ങൾ അടങ്ങിയ, വിശ്വസനീയങ്ങളായ രേഖകൾ സഹിതം ഉന്നയിക്കപ്പെടുന്ന ആരോപണങ്ങളുടെ ഭാരം ഒരു മഹാപർവ്വതം പോലെ ബെനെഡിക്ടൈൻ സമൂഹത്തിന്റെ മേൽതൂങ്ങി നിൽക്കുന്നു. സിസ്റ്റർ ജൂലിയനും സിസ്റ്റർ ജെർത്രൂദും ഒറ്റപ്പെട്ട ഉദാഹരണങ്ങളല്ല എന്നാണ് പത്രറിപ്പോർട്ടുകൾ. റുവാണ്ടയിലെ മറ്റുപല സിസ്റ്റർമാരുടെയും വൈദികരുടെയും കൈകളിൽ നിരപരാധികളുടെ ചോരകട്ടപിടിച്ചിരിക്കുന്നു എന്നതാണ് യാഥാർത്ഥ്യം. ഇവരെല്ലാവരും യൂറോപ്പിലെ സന്യാസഭവനങ്ങളിലും വൈദികമന്ദിരങ്ങളിലും മതസംഘടനകളുടെ സംരക്ഷണത്തിൽ കഴിയുന്നു. റുവാണ്ടയിലെ സഭാ നേതൃത്വത്തിന് ഇവരുടെ പാതകങ്ങളെപ്പറ്റി ശരിക്കും അറിയാമായിരുന്നുവെന്നാണ് കിഗാലിയിലെ ഗവൺമെന്റ് അധികൃതർ പറയുന്നത്. തങ്ങൾ ശിക്ഷിക്കപ്പെടുകയില്ലെന്ന് കുറ്റകൃത്യങ്ങളിൽ പങ്കെടുത്ത കന്യാസ്ത്രീകൾക്കും വൈദികർക്കും ഉറപ്പുണ്ടായിരുന്നു. ഒരു അന്താരാഷ്ട്ര കോടതിയുടെ മുമ്പാകെ മനുഷ്യത്വത്തിനെതിരായ പാതകങ്ങൾ നടത്തിയതിന്റെ പേരിൽ ഇവർക്ക് ഹാജരാവേണ്ടി വരികയില്ലെന്ന് അവർക്കറിയാം. റുവാണ്ടയിൽ ക്രൈസ്തവസഭതങ്ങളുടെ ധാർമ്മിക ദൗത്യം നിറവേറ്റിയിട്ടില്ലെന്ന് കാന്റർബറിയിലെ ആർച്ച് ബിഷപ്പ് ജോർജ് കാരി ഏറ്റുപറയുന്നുണ്ട്. മാർപ്പാപ്പയും, റുവാണ്ടയിലെ മനുഷ്യാവകാശ ധ്വംസനങ്ങളെപ്പറ്റി സംസാരിക്കുകയുണ്ടായി.


കമേർ റൂഷിന്റെ കൂട്ടക്കൊലയുടെ അവശിഷ്ടങ്ങൾ

ബോസ്നിയയിലെ സെർബിയൻ കുറ്റവാളികളോട് ക്ഷമിക്കണമെന്ന് റഷ്യ, ഐക്യരാഷ്ട്രസംഘടനയോട് അഭ്യർത്ഥിച്ചിരിക്കുകയാണ്.

"കർത്താവേ ഇവർ ചെയ്തതെന്തെന്ന് അവരറിയുന്നില്ല. അവരോട് പൊറുക്കണമേ" എന്നു പ്രാർത്ഥിക്കുക മാത്രമേ കരണീയമായിട്ടുള്ളൂ?

യെൽത്സിനും. മാപ്പാപ്പയും, ആർച്ച് ബിഷപ്പും കുറ്റകൃത്യം നടത്തിയവരോട് ക്ഷമിക്കണം എന്നു പറയുമ്പോൾ, സാധാരണ മനുഷ്യരെന്തു പറയാൻ! അഞ്ചാം പ്രമാണത്തിന്റെ പ്രാധാന്യത്തെക്കുറിച്ച് 1958-ൽ റോബർട്ട് വൈസ് (Robert Wise) നിർമ്മിച്ച " I Don't want to Die" എന്ന ചിത്രത്തിൽ പ്രസിദ്ധനടി സൂസൻ ഹെയ്വേഡ് എല്ലാവരുടേയും പ്രശംസ നേടി. ആറു കൊല്ലം മുമ്പ് പോളിഷ് സംവിധായകൻ ക്രിസ്നോഷ് കീസ്ലോവ്സ്കി (Kieslowski) " Don't Kill" എന്ന ചിത്രത്തിലൂടെ കൊലപാതകം എത്ര വലിയ ഒരു പാപമാണെന്ന് നമ്മെ ഓർമ്മിപ്പിച്ചു. റിച്ചേഡ് ബ്രൂക്സ് (Brooks) , ട്രൂമൻ കപ്പോട്ടിന്റെ " In Cold Blood" എന്ന നോവലിനെ പ്രമേയമാക്കി നിർമ്മിച്ച ചിത്രവും സിനിമാപ്രേമികൾ മറക്കില്ല. അമേരിക്കയിലെ ജനസംഖ്യയിൽ. 80% വധശിക്ഷയ്ക്ക് അനുകൂലമാണത്രെ.' വാളെടുത്തുവൻ വാളാലേ", " കണ്ണിനുകണ്ണ്, പല്ലിനു പല്ല്" എന്നീ തത്വങ്ങൾ തന്നെയാണ് മനുഷ്യ ഹൃദയങ്ങളാൽ ആഴത്തിൽ പതിഞ്ഞിട്ടുള്ളതും " Dead Manwalking" സംവിധാനം ചെയ്ത ടിം റോബിൻസ് പറയുന്നു. " മരിക്കാൻ അർഹൻ ആരാണ് എന്നതല്ല പ്രശ്നം, കൊല്ലാൻ ആർക്കാണ് അവകാശം എന്നതാണ്. സ്റ്റേറ്റിന് ഈ അവകാശം ഉണ്ടെന്ന് ഞാൻ വിശ്വസിക്കുന്നില്ല."

കൊല്ലാൻ ആർക്കും അധികാരം ഇല്ലെങ്കിൽ, കൊല നടത്തിയവരെ അതു ബോധ്യപ്പെടുത്താൻ മതാധികാരികൾക്ക് കടമയില്ലേ?

രാജേഷ് എസ്. നായർ

# കഥയുടെ ലോകത്ത് മൂന്നാമതൊരാൾ

ഞങ്ങൾ ഊഹം വച്ച് നടത്തം തുടർന്നു.

"അച്ഛാ?"

"പറഞ്ഞോളൂ."

"നാളെല്ലെ നമ്മൾ മടങ്ങ്വാ?"

"നാളെ ഊണ് കഴിഞ്ഞിട്ട്"

"മടങ്ങുമ്പഴെ, തൃശൂര്ന്ന് എനിക്കൊരു തോക്കു വാങ്ങിത്തരണം"

"തരാം"

"ഓ. തരാം. ന്നിട്ട് തൃശൂരെത്ത്യാ അച്ഛൻ പറയും സമയല്യ ഉണ്ണി. പിന്നെ ആവാമെന്ന്. അങ്ങനെ പറഞ്ഞാ നാളെ ഞാൻ കാണിച്ചുതരാം"

തണുത്തും ചീർത്തും കിടക്കുന്ന ഇരുട്ടിൽ ചവിട്ടിച്ചവിട്ടി ഞങ്ങൾ നടന്നു. അങ്ങനെ നടന്നുകൊണ്ടിരിക്കെ ഒരു കാൽ പെരുമാറ്റം പിന്നിൽ കേൾക്കുന്നതായി എനിക്കുതോന്നി. വഴിയിലെ പൊടിമണലിൽ ചെരിപ്പ് ഉയരുന്നപോലെ. ഞങ്ങളൊടൊപ്പം ആ ശബ്ദം നടക്കുന്നപോലെ.

പിമ്പാക്കം നോക്കി ഇരുട്ടിനോട് ഞാൻ ചോദിച്ചു.

" ആരാ അത്?"

മറുപടിയൊന്നും കേട്ടില്ല.

എന്നാലും ഒരു മൂന്നാമൻ ഞങ്ങളുടെ കൂടെ നടക്കുന്നുണ്ടെന്നു തോന്നി.

" ആരാ അത്?"

ചോദ്യം പലവട്ടം ആവർത്തിച്ചു. ഉണ്ണിക്കും നിശ്ശബ്ദമുണ്ടായിരുന്നു ഉത്തരം കിട്ടില്ലെന്ന്. ഉത്തരത്തിനായി തിരിഞ്ഞു നിൽക്കുമ്പോൾ ഉണ്ണി പകച്ച് എന്നേയും ഇരുട്ടിനേയും മാറിമാറി നോക്കി. ഉണ്ണിയെ എന്നോട് ചേർത്തു പിടിച്ചുനടന്നു. തണുത്തു കിടക്കുന്ന മൗനത്തിൽ ഉണ്ണിയുടെ മനസ്സിന്റെ മിടിപ്പ് തുടർന്നുള്ള പല യാത്രകളിലും വീർപ്പുമുട്ടിച്ചിട്ടുണ്ട്. ഏറെ നേരം മൗനിയായി ഞങ്ങൾ നടക്കും.

എന്റെ നിഴലു പറ്റി ഒരു കാല്പെരുമാറ്റം കേട്ടു. പലപ്പോഴും തിരിഞ്ഞു നിന്നുനോക്കി. ബോധമനസ്സിൽ അറിയാം ആ തിരിഞ്ഞുനോക്കലിലെ വിഡ്ഢിത്തം. പക്ഷേ, മനസ്സുനിറയെ ചപ്പിലകളിൽ പതിയുന്ന കാലടി ശബ്ദം എന്നെ പിന്തുടരുന്നതു കേട്ടു.

ചില സന്ദർഭങ്ങളിൽ ഇന്നും ഞാൻ ആ കാലടി ശബ്ദം കേൾക്കുന്നു.

ഈ കാലടി ശബ്ദം മലയാള ചെറുകഥാ സാഹിത്യത്തിലെ വെള്ളിനക്ഷത്രമായി മാറിയ " മൂന്നാമതൊരാളുടെ" കാലടി ശബ്ദമായി പരിണമിച്ചതിന്റെ രഹസ്യങ്ങളെക്കുറിച്ചു ശ്രീമുണ്ടൂർ കൃഷ്ണൻകുട്ടി പറയുന്നു.

ഇരിങ്ങാലക്കുടയ്ക്ക് അപ്പുറത്തുള്ള ഉണ്ണി (മകൻ)യുടെ അമ്മയുടെ ഷാരത്തേക്കുള്ള ഇടവഴിയിലൂടെ നടക്കുമ്പോൾ പലപ്പോഴും ഒരു കാലടി ശബ്ദം എന്നെ പിന്തുടരുന്നതുപോലെ തോന്നിയിട്ടുണ്ട്. കാലങ്ങളോളം ആ ശബ്ദത്തിന് കോട്ടം ഏൽക്കാതെ മനസ്സിൽ കൊളുത്തിക്കിടന്നു. കാലടി ശബ്ദം മറ്റു പലരൂപഭാവങ്ങളിലും നിഴലുപോലെ എന്നിൽ ജീവിച്ചുപോന്നു.

കാലം ദ്രവിച്ചുകൊണ്ടിരുന്നു. അങ്ങനെ ഇരിക്കെ ആകാശവാണിയിൽ ഒരു കഥ വായിക്കുവാൻ ആവശ്യപ്പെട്ട് കത്ത് കിട്ടി. ആ സമയത്ത് പുതിയതായി എഴുതിയ കഥകളൊന്നും കൈവശം ഉണ്ടായിരുന്നില്ല.

ഇതുപോലെ വരുന്ന കത്തുകൾ മനസ്സിൽ എന്തോ എഴുതിയിട്ട കഥയുടെ ജനനത്തിന് വഴി ഒരുക്കുന്നു. കാരണം ഞാൻ നല്ലൊരു അലസനാണെന്ന കാര്യത്തിൽ സംശയമില്ല. ഒരു കഥാബീജം മനസ്സിൽ വീണാൽ എന്റെ ഉഴപ്പൽ കാരണം പേപ്പറിലേക്ക് പകർത്തുക വളരെ വൈകിയാണ്.

ആകാശവാണിയിൽ നിന്ന് വന്ന കത്ത് വല്ലാത്തൊരു അസ്വസ്ഥത എന്നിൽ വരുത്തി. ഒരു സായാഹ്നത്തിൽ നടക്കുവാൻ ഇറങ്ങിയപ്പോൾ വീണ്ടും ഞാൻ എന്നെ പിന്തുടരുന്ന കാലടി ശബ്ദം തിരിച്ചറിഞ്ഞു. നടത്തം തുടരുന്നതിൽ തൃപ്തിതോന്നാതെ തിരികെ വന്ന് എഴുതിയ കഥയാണ് മൂന്നാമതൊരാൾ. ഏറ്റവും കുറച്ചുസമയം ചെലവഴിച്ച് എഴുതിയ കഥയും ഇതാണ്. അതിന് മറ്റൊരു കാര്യം എന്തോ മനസ്സിൽ വീണ കഥാബീജമാണ്. മൂന്നാമതൊരാളിലെ വാക്കുകൾ ഒന്നും കൃത്രിമമല്ല.

1992 ജനുവരിയിൽ ആകാശവാണി തൃശൂർ നിലയത്തിൽ "മൂന്നാമതൊരാൾ" വായിച്ചു. ഏപ്രിൽ മാസത്തിൽ മാതൃഭൂമി ആഴ്ചപ്പതിപ്പിൽ അച്ചടിച്ചുവന്നു.

ആനുകാലികങ്ങളിൽ അച്ചടിച്ചിറങ്ങുന്ന കഥകളെക്കുറിച്ച് ആദ്യം അഭിപ്രായം പ്രകടിപ്പിക്കുന്ന ശ്രീ. എം.കൃഷ്ണൻനായർ സാഹിത്യവാരഫലത്തിലൂടെ അഭിനന്ദനങ്ങൾ അറിയിക്കുന്നതിനുമുമ്പെ സുഹൃത്തും പ്രശസ്ത നിരൂപകനുമായ ശ്രീ.കെ. പി.ശങ്കരന്റ ഹ്രസ്വമെങ്കിലും ആഴമേറിയ ഒരു കുറിമാനമാണ് ആദ്യം കൈയിൽ കിട്ടിയതെന്ന് കൃഷ്ണൻകുട്ടി ഓർക്കുന്നു.

●

കഴിഞ്ഞവർഷത്തെ രാത്രികളിലേക്ക് തലചായ്ച്ച് അങ്ങനെ കിടക്കുമ്പോൾ ഉറക്കം ഇരുട്ടിൽ മറഞ്ഞുനിന്ന് നഖം കടിച്ചുതുപ്പുന്നു.

ഞാൻ ഇവിടെ തനിച്ചല്ലെന്ന് ക്രമേണ തോന്നിത്തുടങ്ങി. ഇനിയൊരാളുടെ സാന്നിധ്യം ഞാൻ അനുഭവിക്കാൻ തുടങ്ങി.....

സ്വന്തം ജീവിതവഴിയിൽ നിന്ന് അരക്കുപോലെ ഒലിച്ചിറങ്ങിയ വരികൾ..... എഴുതിത്തീർന്നപ്പോൾ താൻ തന്നെയാണോ ഈ കഥ എഴുതിയതെന്ന തോന്നൽ വന്നു.

ആ വർഷത്തിന്റെ പോക്കുവെയിലിൽ മുറ്റത്ത് നിറഞ്ഞു കളിച്ച തന്റെ കുഞ്ഞിന് ഏറ്റ ആദ്യത്തെ പോറലിനെക്കുറിച്ചും കൃഷ്ണൻകുട്ടി മറന്നിട്ടില്ല.

മലയാളത്തിൽ പ്രസിദ്ധീകരിക്കുന്ന ഒരു പത്രം വാർഷികാന്ത്യത്തിൽ ആ വർഷം പുറത്തിറങ്ങിയ കഥ, കവിത, നോവൽ, സിനിമ എന്നിവയിൽ മികച്ച 10 കൃതികൾ കണ്ടെത്തുവാൻ ഒരു ശ്രമം നടത്തിവരുക പതിവാണ്. ഇപ്പോഴും ആ ശ്രമം തുടരുന്നു. പത്രം, ഏല്പിച്ച നിരൂപകൻ 'മൂന്നാമതൊരാളെ'ക്കുറിച്ച് ഒരക്ഷരം പോലും എഴുതിക്കണ്ടില്ല. എന്നാൽ മറ്റൊരു പത്രം, ആ തിരഞ്ഞെടുപ്പിലെ വികലതകളെ ചൂണ്ടിക്കാണിക്കുകയും, മികച്ച 10 കഥകൾ കണ്ടെത്തുകയും ചെയ്തു. ആ 10 കഥകളിൽ മുൻപനായി തിരഞ്ഞെടുക്കപ്പെട്ടത് "മൂന്നമതൊരാൾ" ആയിരുന്നു.

അതേവർഷം ഡി.സി. ബുക്സ് പ്രസിദ്ധീകരിച്ച "തിരഞ്ഞെടുത്തകഥകൾ" എന്ന പുസ്തകത്തിലും "മൂന്നാമതൊരാൾ" ഉൾപ്പെടുത്തി. ഡി.സി. ബുക്സിന്റെ തന്നെ 'നൂറുവർഷം 100 കഥ' എന്ന പുസ്തകപേജിനും മിഴിവുനല്കുവാൻ ആ കഥയ്ക്ക് സാധിച്ചു എന്നതിൽ കൃഷ്ണൻകുട്ടിക്ക് സന്തോഷമേയുള്ളു.

●

വീട്ടിൽ പാനീസ് വിളക്ക് എന്നേയും കാത്തു പുറത്ത് തൂങ്ങിക്കിടക്കുന്നത് ഇവിടെ നിന്നു കാണാം.

അമ്മ എന്നെ കാത്തിരിപ്പുണ്ടാകാം.

ഒരു വലിയ യാത്രയുടെ അവസാനം. ഏതൊരു യാത്രയുടേയും അവസാനം. ചുറ്റുപാടുകളുടെ നിറഭേദങ്ങളിൽ നിന്ന് ഒച്ചകളിൽ നിന്ന് വ്യഥകളിൽ നിന്ന് മടുപ്പുകളിൽ നിന്ന് പരാധീനതകളിൽ നിന്ന് തന്റെ സ്വത്വത്തെ ഒരു ശീലിക്കലിലൂടെ അറിഞ്ഞ് തന്നിലേക്കുള്ള യാത്ര. രക്ഷപ്പെടലിന്റെ മാർഗ്ഗം. അവസ്ഥ. സഹജീവികളുടെ തണുത്തതും പൊള്ളുന്നതുമായ കരസ്പർശങ്ങളിൽ നിന്ന് ഊരി ഓടി പാരമ്പര്യത്തിന്റെ നാട്ടുവെട്ടത്തിലൂടെ സ്വന്തംതട്ടകത്തിലേക്കുള്ള പ്രയാണത്തിനായി വഴി അന്വേഷിക്കൽ.



ഗൃഹാതുരത്വത്തിന്റെ പുരാതനമായ മണം തന്റെ കഥകളിൽ വന്നു ചേർന്നിട്ടുള്ളത് കൃഷ്ണൻകുട്ടി സമ്മതിക്കുന്നു.

കാറിന്റെ പിൻസീറ്റിൽ ഒന്നും മിണ്ടാതെ ചാരിക്കിടന്ന അച്ഛനോട് അവൾ ചോദിച്ചു: " അച്ഛൻ എന്താണ് ആലോചിക്കുന്നത്? എനിക്ക് ജോലി കിട്ടുമോ എന്നാണോ?"

കൃഷ്ണൻകുട്ടിയുടെ കഥാലോകത്ത് ഒറ്റപ്പെട്ട് നിൽക്കുന്ന കഥയാണ് 'സർപ്പം'. സ്ത്രീ സൗന്ദര്യത്തിന്റെ ലാവണ്യവും സാധ്യതകളും മികവോടെ തെളിഞ്ഞ് കിടക്കുന്ന ഈ ചെറിയ കഥയിൽ, ഉദ്യോഗം തേടി ഇന്റർവ്യൂവിനു ചെല്ലുന്ന വിദ്യാസമ്പന്നയായ പെൺകുട്ടിയുടെ ആത്മാവിന്റെ വാതിലുകൾ തുറന്ന് അകത്തുകയറി അവളുടെ നൊമ്പരങ്ങൾ ഏറ്റുവാങ്ങുന്നത് പല വരികളിലൂടെയും വായനക്കാരന് ബോധ്യപ്പെടുന്നു.

ഒരു സ്ത്രീ എഴുത്തുകാരിയുടെ കരവിരുതോടെ ലളിതവും ചടുലവുമായ വരികളിലൂടെ കോറിയിട്ട് കാര്യങ്ങളെ ധ്വനിപ്പിക്കുവാൻ ഉള്ള പാടവം ഒന്നുവേറെ തന്നെയാണ്. വാക്കുകൾക്കിടയിൽ ജലരേഖ പോലെ മുഖത്തെ ഒളിപ്പിച്ചു വച്ച് അവതരിപ്പിക്കുവാൻ ശ്രമിച്ചു. പരീക്ഷ ചുരുക്കം കഥകളിൽ ഒന്നുമാണ് 'സർപ്പം' എന്നതാണ് ഈ കഥയുടെ മറ്റൊരു പ്രത്യേകത.

വരണ്ട പറമ്പുകളുടെ മധ്യത്തിലൂടെ നീണ്ടുപോകുന്ന കറുത്ത പാതയിലേക്കു നോക്കി അവൾ അച്ഛന്റെ അരികിൽ മിണ്ടാതിരുന്നു.



സൂക്ഷ്മ നിരീക്ഷണ സാധകം കൈമുതലായി കഥാകൃത്തിന്റെ വശമുണ്ടെന്നതിന്റെ തെളിവാണ് മുകളിൽ എടുത്തു ചേർത്ത വരികൾ. ഇരുവശങ്ങളിലും വിശാലമായ വരണ്ട പറമ്പുകൾ. അതിനു നടുവിലൂടെ അരുവിപോലെ പോകുന്ന നടപ്പാത. കഥയിൽ ഈ നടപ്പാത (റോഡ്) നൈയിൽ നദിയോട് ബന്ധപ്പെടുത്തിയിരിക്കുന്നു. അവിടെയും കഥാകൃത്തിന്റെ കരകൗശലം എത്ര സുന്ദരം! സ്ത്രീ സൗന്ദര്യത്തിന് മാറ്റുകൂട്ടുവാൻ വേണ്ടി എടുത്ത വേലയാണത്. ഷെയ്ക്സ്പീയർ തന്റെ ഒരു കൃതിയിൽ നായികയെ വിശേഷിപ്പിക്കുന്ന വരികളിലേക്ക് വായനക്കാരന്റെ ഓർമ്മ നീളുന്നു.

ഷെയ്ക്സ്പീയറെക്കുറിച്ച് ഓർക്കുവാൻ അവൾക്ക് അവകാശമുണ്ട്. കാരണം അവൾ ഇംഗ്ലീഷ് സാഹിത്യവിദ്യാർത്ഥിനിയാണ്. അവളുടെ ചിന്താമണ്ഡലത്തിൽ ഷെയ്ക്സ്പീയറിന്റെ ദുരന്തനാടകങ്ങളിലെ നായികമാരിൽ കവിഞ്ഞ് മറ്റു ഏതുകഥാപാത്രത്തിനാണ് സ്ഥാനം നൽകുവാൻ കഴിയുക?

കൃഷ്ണൻകുട്ടി മൗനം നിറച്ച് ചെറുതായി ഒന്ന് പുഞ്ചിരിച്ചു. അദ്ദേഹത്തിന്റെ അഭിപ്രായത്തിൽ ആ ചിരി ഒരട്ടഹാസമാണ്.

വിടർന്ന ആറുമിഴികൾ എന്തു ചെയ്യുകയാണ് ഇപ്പോൾ എന്ന് അവൾക്ക് ഊഹിക്കാമായിരുന്നു. അവ എവിടങ്ങളിലെല്ലാം തടഞ്ഞുനിൽക്കുന്നു എന്നും അവൾക്ക് അറിയാം. നനഞ്ഞ മനസ്സോടെ അവൾ അവർക്കു വേണ്ടി അവിടെ ഇരുന്നു.

സ്ത്രീയുടെ ദുഃഖത്തെ കണ്ടെത്തി താലോലിക്കുവാൻ പലപ്പോഴും കഥകളിലൂടെ ശ്രമം നടത്തുന്നതായി തോന്നിയിട്ടുണ്ടല്ലോ.

എപ്പോഴും സഹതാപങ്ങൾ ഏറ്റുവാങ്ങുവാൻ വിധിക്കപ്പെട്ട മനസ്സാണ് എഴുത്തുകാരന്റേത്. ഭാരതീയ അവസ്ഥയിൽ ഏറെ സഹതാപം അല്ലെങ്കിൽ കാരുണ്യം അർഹിക്കുന്ന വിഭാഗം സ്ത്രീയുടേതാണ്. അവളുടെ വേവലാതികളിൽ എന്നിലെ കഥാകൃത്തിന്റെ മനസ്സ് അന്വേഷണങ്ങൾ നടത്തി എത്തിച്ചേരുന്നതാണ്.

പുറത്തെ വാതിക്കൽ ആളിപ്പടരുന്ന തീ പോലെ, സർപ്പം പോലെ അവൾ! എന്റെ തലയിലേക്ക് ചൂടുള്ള രക്തത്തിന്റെ വേലിയേറ്റം.

സ്ത്രീസൗന്ദര്യത്തിന്റെ ഭാവങ്ങൾ വർണ്ണിക്കുവാൻ വേണ്ടി അവളെ സർപ്പത്തിനോട് ഉപമിച്ച് ഒന്നിൽ കൂടുതൽ കഥകളിൽ വായിക്കുവാൻ ഇടവന്നിട്ടുണ്ട്. ഈ ആവർത്തനത്തെക്കുറിച്ച് എന്തുപറയുന്നു?

ശരിയാണ്. ഒന്നിൽ കൂടുതൽ തവണ അങ്ങനെ സംഭവിച്ചിട്ടുണ്ട്.സൗന്ദര്യം തനിക്കു തന്നെ ആപൽക്കരമായി മാറുന്ന അവസ്ഥയാണ് 'സർപ്പം' എന്ന കഥയിൽ പെൺകുട്ടിക്ക് അനുഭവപ്പെടുന്നത്.

തീക്ഷ്ണമായ തന്റെ സൗന്ദര്യം അന്യന്റെ കണ്ണിലൂടെ അവൾ അറിയുന്നു. അവൾ സ്വയം സൗന്ദര്യത്തെ പ്രാകുന്നു. എന്നാൽ സൗന്ദര്യത്തിന്റെ മറ്റൊരു വശമാണ് " ഞാൻ നമ്മൾ" എന്ന കഥയിൽ കാണുവാൻ സാധിക്കുക. ഇവിടെ സൗന്ദര്യം മറ്റുള്ളവനെ അവളിലേക്ക് കൊത്തിവലിക്കുകയാണ് ചെയ്യുന്നത്.

സർപ്പത്തെ സൂക്ഷ്മമായി അറിയുവാൻ ശ്രമിച്ചാൽ ആ ജീവിയുടെ ദ്വൈത സ്വഭാവം പിടികിട്ടും.

**1935 ജൂലൈയിൽ പാലക്കാടിനടുത്ത് മുണ്ടൂരിൽ ജനനം. കഥയിൽ കഥ വേണം പക്ഷെ കഥയ്ക്കു വേണ്ടി എഴുതാൻ പാടില്ല എന്ന് വിശ്വസിക്കുന്ന കഥാകൃത്ത്. ഏറെക്കാലം ടീച്ചർ ട്രെയിനിംഗ് ഇൻസ്റ്റിറ്റ്യൂട്ടിൽ അദ്ധ്യാപകനായി സേവനമനുഷ്ടിച്ച് റിട്ടയർ ചെയ്തു. ഭാര്യ രാധ ജീവിച്ചിരിപ്പില്ല. ഏകമകൻ ദിലീപ് കേരളത്തിനുപുറത്ത് ജോലി ചെയ്യുന്നു.**

" നാളെ എന്തോ ഉണ്ണിയേം നേരത്തെ വിളിക്കണംട്ടോ. അമ്മേ"

" അത്ര നേരത്തേ മടങ്ങണോ?"

" മടങ്ങാനല്ല അമ്പലത്തില് കുളിച്ച് തൊഴാനാ."

അമ്മ ഇത്തിരി നേരത്തേക്ക് എന്നെത്തന്നെ നോക്കി നിന്നു. താങ്കളുടെ രചനകളിൽ അമ്മയുടെ സ്ഥാനം മറ്റ് ഏത് കഥാപാത്രത്തിന്റെ സൃഷ്ടിയിൽ എടുക്കുന്ന സ്വാതന്ത്ര്യത്തിലും കവിഞ്ഞതാണെന്ന് അനുഭവപ്പെട്ടിട്ടുണ്ട്. ഈ വാൽസല്യത്തിനു പിറകിലെ ആത്മീയാംശങ്ങൾ.....

അമ്മ - ഒരു കൗതുകത്തിനോ, സന്ദർഭത്തിനോ കഥയുടെ രചനാവേളയിൽ അന്തരീക്ഷ സൃഷ്ടിയിൽ വിടവ് നികത്തുവാനോ ഉപയോഗിക്കുന്ന പദമോ ഉപാധിയോ അല്ല. അനുഭവിച്ച് അറിഞ്ഞ വാൽസല്യത്തിന്റെ ഒരു തണുത്ത സ്പർശത്തിന്റെ ഓർമ്മയുടെ ബാക്കിപത്രമെന്നോണം കഥയിൽ വന്നു ചേരുന്നതാണ്. എനിക്ക് അമ്മ എന്നും അഭയമാണ്. ആ സ്ഥാനത്ത് മറ്റൊരു സ്ത്രീയേയും ഈ ലോകത്തുനിന്ന് കണ്ടെത്തുവാൻ ആകില്ല.

തറവാട്ടിൽ പാർക്കുന്ന കാലം. കൂട്ടുകുടുംബം. നാലുകെട്ട്! തണുപ്പ് നിറഞ്ഞതും പുരാതനമായ മണം നിറഞ്ഞതും ദൈവങ്ങൾ മേയുന്നതുമായ മച്ചുകൾ! ഭസ്മത്തിന്റെ മണം നിറഞ്ഞ തളത്തിലിരുന്ന് തൈരു കടയുന്ന അമ്മ. അമ്മയുടെ ചുണ്ടുകളിൽ അഷ്ടപദി ഗീതം തത്തിക്കളിക്കും. ചോദിച്ചു മനസ്സിലാക്കുവാൻ മുതിർന്നപ്പോൾ ആ ഗീതങ്ങൾക്ക് പിറകിലെ കഥകൾ ഞാൻ അമ്മയിൽ നിന്ന് അറിഞ്ഞു.

അഷ്ടപദി ഗീതവും കടകോലിന്റെ ശബ്ദവും എന്നിൽ സംഗീതത്തോടുള്ള വാസനയ്ക്കും വിത്തുകൾ വിതച്ചു.

അമ്മ സഹജീവികളുടെ നിരവധി പരാധീനതകൾ പറയുന്നത് കേട്ടിട്ടുണ്ട്. അമ്മ എന്നെ ശാസിച്ചിട്ടുണ്ട്. എന്റെ മടയത്തരം മാറ്റിയെടുക്കുവാനാണ് കൂടുതലായും അമ്മ ശകാരിച്ചിട്ടുള്ളത്.

ഇറങ്ങുമ്പോൾ ഞാൻ പറഞ്ഞു:" ഞാൻ പക്ഷിയാണ്. നീ എന്റെ കൂടും."

കൃഷ്ണൻകുട്ടിയുടെ കഥകളിൽ സ്ത്രീയിൽ കഥാപാത്രങ്ങൾ അഭയം കണ്ടെത്തുന്നു. പലപ്പോഴും സ്ത്രീയുടെ തണൽതേടി കഥാപാത്രങ്ങൾ അലഞ്ഞുതിരിഞ്ഞ് നടക്കുന്നതു കാണുവാൻ വിഷമമില്ല. ഇവിടെ സ്ത്രീത്വത്തിന്റെ മഹനീയതകൾ പാരമ്പര്യങ്ങളുടെയും പൈതൃകങ്ങളിലൂടെയും ആർജ്ജിച്ചുപോന്ന സംസ്കൃതിക്ക് കോട്ടം ഏൽക്കുവാൻ കൂട്ടുനിൽക്കുന്നില്ല.

പിന്നെയും ഞങ്ങൾ തെക്കിനിയിൽ ഇരുന്നു.

ഞങ്ങൾക്കിടയിൽ മൗനം വർത്തമാനം പറഞ്ഞു.

മൗനത്തിന്റെ വർത്തമാനം തീർന്നപ്പോൾ ഞാൻ അമ്മയോട് പറഞ്ഞു.

●

മൗനം കൊണ്ട് കഥപറയുവാൻ ശ്രമിക്കുന്ന കഥാകാരൻ എന്ന് നിരൂപകമതം. താങ്കളുടെ കഥകളിൽ മൗനം വാക്കുകൾക്ക് വേണ്ടി കാത്തുകിടക്കുന്നതായി വായനക്കാരന് തോന്നിയിട്ടുണ്ടല്ലോ.

കൃഷ്ണൻകുട്ടിയുടെ ഉത്തരം പറച്ചിലിനും മുമ്പെ മൗനം നടന്നു. വാക്ക് മുട്ടുമ്പോൾ മൗനം പിറക്കുകയുണ്ടായി. പലപ്പോഴും എന്റെ ദുരന്തം. ശരിതെറ്റുകൾ അറിയാതെ സങ്കീർണ്ണതകളിൽ ചെന്ന് കുടുങ്ങിപ്പോകുന്നു. ഇവിടെ മൗനി ആകുവാൻ എന്റെ കഥാപാത്രങ്ങൾ വിധിക്കപ്പെടുന്നത് സ്വാഭാവികം മാത്രം.

ഒടുവിൽ ഒരാൾ മാത്രം ഒന്നും മനസ്സിലാവാതെ മടങ്ങുന്നു. ഞാൻ മാത്രം.

താങ്കളുടെ മിക്കകഥകളിലും 'ഞാൻ' ആണല്ലോ കഥാപാത്രമായി പ്രത്യക്ഷപ്പെടുന്നത്. എന്നാൽ ഈ കഥാപാത്രങ്ങൾ സാമൂഹികാവസ്ഥയോട് സമരസപ്പെടാതെ തന്നിലേക്കു തന്നെ വലിഞ്ഞ് അകന്നുമാറി നിൽക്കുവാൻ ശീലിച്ചുപോകുന്നതായി തോന്നിയിട്ടുണ്ട്.

> **ആൾക്കൂട്ടങ്ങളിൽ നിന്നും ഒഴിഞ്ഞു നിൽക്കുന്ന കഥാകൃത്താണ് മുണ്ടൂർ കൃഷ്ണൻകുട്ടി. 'എനിക്ക് എന്റെ ലോകം' എന്ന നിസ്സംഗതയോടെ തന്റെ ഇത്തിരിവെട്ടത്തിൽ നിൽക്കുന്ന അദ്ദേഹത്തിന്റെ കഥകളിൽ മനുഷ്യഹൃദയത്തിന്റെ വ്യഥ നീരോടി നിൽക്കുന്നു.**

പലപ്പോഴും ഞാൻ ആലോചിക്കുന്നതും ചിന്തിക്കുന്നതും എന്നെക്കുറിച്ചാണ്. അപ്പേഴൊന്നും എന്നെക്കുറിച്ച് പൂർണ്ണമായി അറിയുവാൻ എനിക്ക് ആകുന്നില്ല. അങ്ങിനെയിരിക്കെ മറ്റുള്ളവരെക്കുറിച്ച് എന്തുപറയുവാനാണ് - ഈ ചോദ്യം എന്നോടു തന്നെ വെറുതേ ചോദിക്കും. മിക്ക അവസരങ്ങളിലും എന്നെത്തന്നെ വിചാരണ ചെയ്യുവാൻ മുതിരുന്നത് അതുകൊണ്ടാണ്.

എടോ, എല്ലാ മനുഷ്യരുടേയും ഉള്ളിൽ വേറൊരു മനുഷ്യനും കൂടിയുണ്ടെന്ന് താൻ മനസ്സിലാക്കണം. താങ്കളുടെ തന്നെ കഥാപാത്രമായ അപ്പുണ്ണി പറയുന്നതിന്റെ സാധ്യതകൾ ഏതുവിധത്തിൽ വിലയിരുത്തുന്നു എന്ന് അറിയുവാൻ ആഗ്രഹമുണ്ട്.

തന്റെ ആന്തരിക പ്രേരണകൾ സമൂഹത്തിന്റെ മുമ്പിൽ മറ്റൊരുവിധത്തിൽ മാറ്റിമറിക്കേണ്ടിവരുന്നു. ഒരു ഒളിപ്പിക്കൽ ബോധപൂർവ്വം നടത്തേണ്ടിവരുന്നു. മനുഷ്യനിൽ അറിഞ്ഞോ അറിയാതെയോ മറ്റൊരാളെ ഒളിപ്പിക്കേണ്ടതായി വരുന്നു. അല്ലെങ്കിൽ ഒളിച്ചിരിക്കാൻ നിർബന്ധിതനാകുന്നു. ഈ ദ്വൈതമുഖം പുറത്തേക്ക് പ്രകടമായി വരുന്നില്ല. ഏറ്റുപറയലും നടക്കുന്നില്ല എന്നതാണ് ഇതിന്റെ മറ്റൊരു പ്രത്യേകത.

കാപ്പികുടിച്ചുകൊണ്ട് ഞാൻ അവരെക്കുറിച്ച് ഓർത്തു. ഞാൻ രന്തിദേവനാകുന്നതുകൊണ്ട് കാര്യമൊന്നുമില്ല. ഒരാൾ കൂടി പട്ടിണി കിടക്കും എന്നുമാത്രം.

വിശപ്പ്, ദാരിദ്ര്യം, പട്ടിണി എന്നീ ഘടകങ്ങൾ ഒരു കഥാകാരന്റെ ജനനത്തിന് എത്ര കണ്ട് ആവശ്യമായി വരുന്നു.

ഓരോ വ്യക്തിയും ദരിദ്രനാണ്. പക്ഷേ പല തലത്തിൽ എന്നു മാത്രം. ഒരുവന് തന്റെ വയറ് നിറയ്ക്കുവാൻ പെടുന്ന വേവലാതി പോലെ. തന്റെ സുഹൃത്തിന്റെ കാറിൽ ഘടിപ്പിച്ച എ. സി. തന്റെ കാറിലും ഘടിപ്പിക്കുവാൻ കാണിക്കുന്ന തിടുക്കം



ഇവിടെ ദാരിദ്ര്യത്തിന്റെ രണ്ടുമുഖങ്ങളാണ് കാണുവാൻ സാധിക്കുന്നത്. സമൂഹത്തിൽ ഏറ്റവും വലിയ ദരിദ്രൻ എഴുത്തുകാരനാണ്. അവന്റെ ദാരിദ്ര്യം ഈ നിലകളിൽ നിന്നെല്ലാം അപ്പുറത്താണ്. തനിക്കുള്ളത് തന്റെ സഹജീവിക്കും ഇല്ലല്ലോ എന്ന മനോവേദന അവനിൽ ജനിപ്പിക്കുന്ന ദരിദ്രത ഇങ്ങനെയുള്ള ദരിദ്രന്റെ എണ്ണം സമൂഹത്തിൽ ഏറെ കുറവാണ്.

സാഹിത്യകാരനിൽ ഏറ്റവും സംഘട്ടനം സൃഷ്ടിക്കുന്ന ഘടകം സഹജീവികളുടെ ജീവിതപ്രശ്നങ്ങളാണ്. എന്നാൽ അവന് എന്തെങ്കിലും അവർക്കു വേണ്ടി ചെയ്യുവാൻ സാധിക്കുന്നത് തന്റെ കൃതികളിലൂടെ മാത്രമാണ്. അവൻ കാഴ്ചക്കാരനായി മാറിനിൽക്കുവാൻ വിധിക്കപ്പെട്ടവനാണ്. വെറും റിപ്പോർട്ടർ! നീറിപ്പുകയുന്ന മനസ്സിൽ നിന്ന് തെളിയുന്ന വെളിച്ചം വീണ വഴിയിലൂടെ അവൻ നടക്കുന്നു. അവനെ തിരിച്ചറിയുവാൻ ആരും ശ്രമിക്കുന്നില്ല. അല്ലെങ്കിൽ ബോധപൂർവ്വം അതിന് മിനക്കെടുന്നില്ല. ആർക്കുവേണ്ടിയാണോ താൻ കണ്ണുനീർ വാർക്കുന്നത് അവർ പോലും തന്നെ തിരിച്ചറിയുന്നില്ല എന്ന ദുഃഖം കഥാകാരനിൽ വറ്റാതെ കിടക്കുന്നു. എന്നാൽ ചിരിച്ച് അവരെ ചൂഷണം ചെയ്യുന്ന വർഗ്ഗം അവർക്ക് പ്രിയപ്പെട്ടതാണ്.' ഇത് സമൂഹത്തിന്റെ അവസ്ഥയാണ്.' എന്നു പറയുവാനേ ഇനിം സമയമുള്ളൂ. കാലം വളരെ വൈകിപ്പോയി.

ആവണിപ്പലക വലിച്ചിട്ട് കാപ്പി കുടിക്കുവാൻ ഇരിക്കുമ്പോൾ അപ്പുറത്ത് കുന്നിൻ ചരിവിൽ പാണക്കുടിലിൽ നിന്നും ലഹള കേൾക്കുന്നുണ്ട്. വിശന്നു നിലവിളിക്കുന്ന കുട്ടികളെ ശാസിക്കുകയാണ് വയസ്സൻ പാണൻ.

വിപ്ളവകാരികളായ താങ്കളുടെ കഥാനായകൻമാരിൽപ്പോലും രണ്ടുമുഖങ്ങൾ ദൃശ്യമാകുന്നുണ്ടല്ലോ.

എന്നിൽ അടിഞ്ഞു കൂടിക്കിടക്കുന്ന സ്വാർത്ഥതാമനോഭാവത്തിൽ ഞാൻ ഖേദിക്കാറുണ്ട്. ആ സ്വാർത്ഥത എന്റെ ജീവിതത്തിന് ആവശ്യമായി വരുന്നു. ഞാൻ എത്ര വേണ്ട എന്ന് കരുതിയാലും. ഈ സ്വാർത്ഥതയിൽ ഞാൻ കുറ്റബോധം അനുഭവിക്കാറുണ്ട്. സമത്വത്തിനായി അലമുറകൂട്ടുന്ന എന്നിലെ തന്നെ യാഥാസ്ഥിതിക മനോഭാവവും എന്നാൽ തികഞ്ഞ വിപ്ളവകാരിയും എന്നിൽ കുടികൊള്ളുന്നു. ആവണിപ്പലക വലിച്ചിട്ട് കാപ്പി കഴിക്കുമ്പോഴും പുറത്തു പണിയെടുക്കുന്നവന്റെ ദീനതയെക്കുറിച്ച് ഞാൻ ചിന്തിക്കുന്നു. ആ എന്റെ മച്ചിൽ കിടക്കുന്ന പത്തായം അവൻ വന്ന് കുത്തിപ്പൊളിക്കട്ടെ എന്ന് എന്നിലെ വിപ്ളവകാരിയായ മനസ്സ് ആലോചിക്കുന്നു.

എന്റെ ആഗ്രഹവും പ്രവൃത്തിയും തമ്മിലുള്ള സംഘട്ടനം കഥകളിലും കണ്ടെന്നുവരാം.

ദൈവം കഴിഞ്ഞ നൂറ്റാണ്ടിലെപ്പോഴൊ മരിച്ചു പോയി എന്ന സത്യം എനിക്കറിയാം. എന്ന് താങ്കളുടെ ഒരു കഥാപാത്രം പറയുന്നുണ്ട്. എന്നാൽ മറ്റൊരു കഥയിൽ അമ്പലത്തിൽ ദർശനത്തിന് പോകുവാൻ തിരക്കു കൂട്ടുന്നു.

ദൈവത്തെക്കുറിച്ചുള്ള താങ്കളുടെ വിശ്വാസപ്രമാണത്തെക്കുറിച്ച് അറിയുവാൻ ആഗ്രഹമുണ്ട്.

ഇവിടെയും കൃഷ്ണൻകുട്ടിയുടെ മുഖത്ത് ചെറിയ പുഞ്ചിരി വിടർന്നു. ആ ചിരി മൗനത്തിലേക്കുള്ള വഴിയാണ്. അല്പം ഗൗരവപൂർണ്ണമായ ആലോചനയ്ക്കുശേഷം തന്റെ അഭിപ്രായം പറയുവാൻ അദ്ദേഹം മുതിർന്നത്.

രചനകളിലൂടെ ദൈവം നഷ്ടപ്പെട്ടുപോയല്ലോ എന്ന് ഓർത്തു ഞാൻ ദുഃഖിക്കുന്നു. ദൈവത്തെ തിരികെകൊണ്ടുവരുവാൻ സാധിക്കുകയാണെങ്കിൽ അതിനുള്ള ശ്രമത്തിൽ ഞാനായിരിക്കും മുമ്പെ നടക്കുക. ജീവിതത്തിന് ദൈവം ഗൗരവം കൊടുക്കുന്നു. ദൈവം ഇല്ലെങ്കിൽപ്പിന്നെ ആ സങ്കല്പത്തെത്തേടിയുള്ള യാത്ര എത്ര വൃഥയിലാണ് എത്തുന്നത്? പക്ഷേ എന്റെ മനസ്സിലേക്ക് എത്ര ശ്രമിച്ചിട്ടും ദൈവം തിരികെ കുടിയേറുന്നതേയില്ല. എനിക്ക് പ്രതീക്ഷയുണ്ട്. ഞാൻ നിരാശനല്ല. ദൈവം എന്റെ മനസ്സിലേക്ക് വരും. വരാതിരിക്കില്ല.

" ഞാനൊന്നു നടുനിവർക്കട്ടെ."

ചതിക്കപ്പെട്ടവന്റെ മനസ്സോടെ വൃദ്ധൻ ഒരിക്കൽ കൂടി അകത്തേക്ക് മടങ്ങി.

അപ്പോഴും അവൻ പ്രതീക്ഷിക്കുന്നുണ്ടായിരുന്നു.

" മഴ ഇനിം വൈകില്ല."

" എവിടെയോ തോർന്ന് തീർന്ന മഴ" എന്ന കഥ ഇങ്ങനെ അവസാനിക്കുന്നു. കർഷകന്റെ കാത്തിരിപ്പിന്റെ സൗന്ദര്യം, തലമുറകൾ തമ്മിലുള്ള ഹരണത്തിന്റെ കഥ, ഭാരതത്തിന്റെ പരിച്ഛേദത്തിന്റെ കഥ, ഈ കഥ എഴുതുമ്പോഴുള്ള പശ്ചാത്തലം അതായത് സാമൂഹ്യപാഠം ഒന്ന് വിശദീകരിക്കുമല്ലോ.

1975 ജൂലൈ മാസത്തിൽ ഈ അച്ചടിച്ചു വരുന്നത്. അടിയന്തരാവസ്ഥയിലേക്ക് നടന്നുകൊണ്ടിരിക്കുന്ന കാലഘട്ടം. ഈ കഥയുടെ പിറവിക്കു പിറകിൽ പ്രവർത്തിച്ച ഘടകങ്ങൾ സാമൂഹ്യമായി

(ശേഷം 60-ാം പേജിൽ)



# അരച്ചാൺ വയറിന്റെ വിളിയും നാലക്ഷരത്തിന്റെ വിലയും

ശെൽവരാജ്

> **കഴിഞ്ഞ മന്ത്രിസഭയുടെ കാലത്ത് നാട്ടിൻ പുറത്തുണ്ടായ രണ്ടു വികസന നേട്ടങ്ങൾ എന്തൊക്കെയാണെന്നോ.... റേഷൻ കട അടച്ചതും സ്കൂൾ പൂട്ടിയതും. അതിനപ്പുറം എന്തുവേണമെന്ന് എം.പി. ചോദിക്കുന്നത്.**



കഴിഞ്ഞ മന്ത്രിസഭയുടെ കാലത്ത് ഞങ്ങളുടെ നാട്ടിൻ പുറത്തുണ്ടായ രണ്ടു വികസന കാര്യങ്ങളിലൊന്ന് റേഷൻകട പൂട്ടിയതും മറ്റൊന്ന് ഫോൺ വന്നതും ആയിരുന്നു. വികസന കാര്യങ്ങളുടെ കൂട്ടത്തിൽ ഏറെ അനിശ്ചിതത്വമുണ്ടായ മറ്റൊരു കാര്യവും ഉണ്ടായിരുന്നു. അത് ഗ്രാമത്തിലെ ഏക സർക്കാർ സ്ഥാപനമായ എൽ.പി. സ്ക്കൂൾ പൂട്ടുമോ എന്നതായിരുന്നു.

അതേതായാലും അടുത്തിടെ മാറിക്കിട്ടി. പള്ളിക്കൂടം ഇനി തുറക്കില്ലെന്ന് ഡി. ഇ. ഒ തീർത്തുപറഞ്ഞതായി ഹെഡ്മാസ്റ്റർ സമ്മതിച്ചു. ചുരുക്കത്തിൽ നരസിംഹറാവു, കരുണാകരൻ, ആന്റണി എന്നിവരുടെ ഭരണത്താൽ ഞങ്ങൾക്കു കിട്ടിയ നേട്ടങ്ങൾ മൂന്നായി. ഒന്നിൽ പിഴച്ച് മൂന്നെന്നാണല്ലോ ചൊല്ലുതന്നെ.

ആണ്ടിലൊരിക്കൽ മാത്രം ബസ്സു വരികയും കാളവണ്ടി ഇപ്പോഴും സർവ്വീസ് നടത്തുകയും ചെയ്യുന്ന നാട്ടിൻപുറത്ത് ഫോൺ വന്നത് വലിയ കാര്യമല്ലേ? ശരിയാണ് വലിയ കാര്യം തന്നെയാണ്. ജനാധിപത്യത്തിന്റെ അടിത്തറതന്നെ ജനങ്ങൾക്ക് കാര്യങ്ങൾ അറിയാനുള്ള സൗകര്യമാണല്ലോ. അതിൽ പ്രധാനപ്പെട്ട ഉപകരണമാണ് ഫോൺ. മാത്രമല്ല ഒരു രാഷ്ട്രത്തിന്റെ പുരോഗതിയുടെ മാനദണ്ഡം ആ രാജ്യത്തിന്റെ കമ്മ്യൂണിക്കേഷൻ ശൃംഖലയെ ആശ്രയിച്ചാണെന്ന അളവുകോലും വന്നിരിക്കുന്നു. അങ്ങനെ വരുമ്പോൾ നാട്ടിൽ എട്ടു പേർക്ക് ഫോൺ അനുവദിച്ച എം.പി, ഇന്ത്യയുടെ ജനാധിപത്യത്തിന് കരുത്തു പകരുകയായിരുന്നു എന്ന് അവകാശപ്പെട്ടാൽ എന്താണു തെറ്റ്?

യാതൊരു തെറ്റുമില്ല.

സ്റ്റേഷനിൽ ഏട്ട് രാഘവൻപിള്ള വന്നിട്ടുണ്ടോ എന്നും എത്തിയെങ്കിൽ കുറ്റപത്രം മാറ്റിയെഴുതണമെന്നും മുതലാളിക്ക് വിളിച്ചുപറയാൻ ഫോൺ വേണം.

നമ്മുടെ പാർട്ടിക്ക് പത്ത് വോട്ട് കിട്ടാത്ത പത്താം വാർഡിൽ പോസ്റ്റോഫീസ് വരുന്നതിനെതിരെയുള്ള നേതാവിന്റെ കോപം തിരുവനന്തപുരത്ത് അറിയിക്കാനും ഫോൺ വേണം.

അങ്ങനെ, എന്തിനേറെ, സംബന്ധം ആലോചിക്കാൻ വരുന്നവരെ കാണിക്കാനും കേൾപ്പിക്കാനും വരെ നാട്ടിൻപുറത്ത് ഫോൺ വേണമെന്നായി.

ഇതൊക്കെ കേന്ദ്രത്തിൽ പിടിപാടുള്ള എം.പി ചെയ്തുതന്നതല്ലേ?

നന്ദിയോടെയേ സ്മരിക്കാൻ പറ്റൂ.

എന്നാൽ അവിടെയല്ലല്ലോ പോയ അഞ്ചുവർഷത്തെ ഗുട്ടൻസ് കിടക്കുന്നത്. മുമ്പേ പറഞ്ഞ രണ്ടുകാര്യങ്ങൾ അങ്ങനെയങ്ങ് തള്ളാനാവുമോ?

എം.പിക്ക് അറിയാമല്ലോ നാലക്ഷരം പഠിക്കുന്നതിന്റെ ആവശ്യവും അരച്ചാൺ വയറിന്റെ വിലയും.

അധികാരത്തിലേറി നൂറു ദിവസത്തിനുള്ളിൽ വിലകൾ 1990 ജൂണിലേതിനു തുല്യമാക്കുമെന്നു പറഞ്ഞ സർക്കാർ ഭരണമേറ്റതിന്റെ പത്താം മാസമാണ് ഞങ്ങടെ റേഷൻകട പൂട്ടുന്നത്.

കട പൂട്ടുമ്പോൾ ഞങ്ങൾ വിചാരിച്ചു വിലകുറയ്ക്കാനുള്ള നടപടിയുടെ ആദ്യപടിയാണെന്ന്. കാരണം ഉദാരവത്കരണത്തിന്റെ ഭാഗമായി ചില കർക്കശ നടപടികൾ വേണ്ടിവരുമെന്ന് മൻമോഹൻസിംഗ് നേരത്തേ പറഞ്ഞിരുന്നല്ലോ. മാത്രമല്ല റേഷൻകടക്കാരൊക്കെ കള്ളന്മാരാണെന്ന് ഞങ്ങൾ പൊതുവേ കരുതിയിരുന്നു. ഒരു ലിറ്റർ പാമോയിൽ തന്നാൽ അതിൽ അല്പം കുറവല്ലേ എന്ന സംശയം കാർഡ് ഉള്ളവർക്കും ഇല്ലാത്തവർക്കും ഒരുപോലെ ഉണ്ടായിരുന്നു. ആയതിനാൽ റേഷൻകടക്കാരന്റെ കള്ളത്രാസ് പിടിച്ചതാകാം കട പൂട്ടാൻ കാരണമെന്ന് നാട്ടുകാരിൽ ചിലർ ധരിച്ചുവശായി.

അങ്ങനെയിരിക്കെയാണ് കേന്ദ്രമന്ത്രിയുടെ പ്രസ്താവന പത്രത്തിൽ കണ്ടത്. റേഷനും വളങ്ങൾക്കും നൽകിവരുന്ന ഇളവ് വെട്ടിക്കുറയ്ക്കാൻ കേന്ദ്രം നിർബന്ധിതമായെന്ന്. ആരു നിർബന്ധിച്ചു എന്ന് വാർത്തയിൽ ഇല്ലായിരുന്നു. ഏറ്റവും ഒടുവിൽ വിശദീകരണം എന്നോണം ഒരു വരികൂടി അതിലുണ്ടായിരുന്നു. ഓരോ കിലോ റേഷനരിക്കും മൂന്നുരൂപ ഇളവു നൽകുന്നത് കേന്ദ്രത്തിന് താങ്ങാനാവാത്തതാണെന്നും ആയതിനാൽ ഇളവ് പിൻവലിക്കയല്ലാതെ മറ്റു മാർഗ്ഗമില്ലെന്നും.

ഇളവു പിൻവലിച്ചില്ല. പകരം സർക്കാരിനു താങ്ങാനാവാത്ത വില, വിലയേറിയ വോട്ടുള്ള പൗരന്മാരുടെ മേൽ വച്ചുകെട്ടി. ആ വച്ചുകെട്ടിന്റെ ഭാഗമായി റേഷൻകടകൾ പൂട്ടി. ഇതെഴുതുന്നയാളിന്റെ നാട്ടിൻപുറത്തു മാത്രമല്ല. നാട്ടിൽ പലേടത്തും. അത് എത്രയുണ്ടെന്ന് അറിയാൻ മുസ്തഫയോട് ഒന്നു ചോദിച്ചാൽ മതി.

ഇവിടെയും. ജനാധിപത്യ സംരക്ഷണം മാത്രം ലാക്കാക്കിയാണ് റേഷൻകട പൂട്ടിയതെന്ന് എം. പി. പറഞ്ഞാൽ വിശ്വസിക്കാതിരിക്കാനാവുമോ?

ഞങ്ങളിപ്പോൾ മുന്നൂറു വീട്ടുകാരും ആറു കിലോമീറ്റർ അകലെയുള്ള റേഷൻകടയെ ആണ് ആശ്രയിക്കുന്നത്. അരിയും മണ്ണെണ്ണയും വാങ്ങാൻ സഞ്ചിയും കന്നാസും തൂക്കി ആഴ്ചതോറും 12 കിലോമീറ്റർ നടക്കണം. നടന്നല്ലേ പറ്റൂ. സർക്കാരിന്റെ ഇഷ്ടം അതാണെങ്കിൽ. പോട്ടെ, നടക്കാമായിരുന്നു. എന്നാൽ റേഷൻകടയിൽ നിന്നും ഒന്നും വാങ്ങാൻ ഞങ്ങൾക്ക് തോന്നുന്നില്ല. ഒരു സാധനോം കാൽക്കാശിന് കൊള്ളില്ല.... എന്നാലും സമാധാനിക്കാമായിരുന്നു എല്ലാം പിള്ളാർക്കുവേണ്ടിയാണല്ലോ എന്നു വിചാരിച്ച്. പിള്ളാർക്കുവേണ്ടി സഞ്ചിയും തൂക്കി നടക്കുമ്പോഴും പിള്ളാർക്കു പഠിക്കാൻ ഒരു പള്ളിക്കൂടം ഇല്ലല്ലോ എന്നതാണ് ഞങ്ങളുടെ വിഷമം.

നാട്ടിൻപുറത്തെ അഞ്ചാറു തലമുറയുടെ കണ്ണു തെളിച്ച സ്ക്കൂളായിരുന്നു അത്. ആശാൻ പള്ളിക്കൂടത്തോടു ചേർന്നുള്ള എൽ.പി. സ്ക്കൂൾ ഗ്രാമത്തിലെ വലിയൊരു പ്രസ്ഥാനമായിരുന്നു. അഞ്ചാം ക്ളാസ്സുവരെയുള്ള ആ സ്ക്കൂളീന്നാ ഞങ്ങൾ മലയാളവും കണക്കും ഇംഗ്ളീഷ് അക്ഷരവും പഠിച്ചത്. അത്യാവശ്യം ബസ്സിന്റെ ബോർഡു വായിക്കാനും ഒരു കത്തെഴുതാനും പത്രം നോക്കാനും അതു മതിയായിരുന്നു. ഇത്രയും പഠിച്ചോരൊക്കെ പട്ടാളത്തിൽ ചേരുകേം കമ്പനീലും ഗൾഫിലും പോകുകേം ചെയ്തിട്ടുണ്ട്. ഇനിയിപ്പോ ഇതൊന്നും പറ്റത്തില്ല. പള്ളിക്കൂടം പൂട്ടി. ഞങ്ങളുടെ നാട്ടിൽ പിള്ളാരില്ലാഞ്ഞിട്ടല്ല. നിത്യേന അഞ്ചുവണ്ടി പിള്ളേരാ ഇംഗ്ളീഷ് മീഡിയത്തിൽ പോകുന്നത്. അങ്ങനെ പിള്ളാരൊക്കെ ഇംഗ്ളീഷ് മീഡിയത്തിൽ പോയോ



ചെമ്മനം ചാക്കോ

# അഴിമതി സംസ്കൃതം

പ്രീഡിഗ്രി കഴിഞ്ഞപ്പോൾ പഠിക്കാൻ കാശില്ലാഞ്ഞു
നാടിന്റെ ശാപംപോലെ കറങ്ങി സി.ജെ.ചാക്കോ;
ഒഴുകും ദിനങ്ങളിലൊലിച്ചുനീങ്ങി ചിന്ന-
ത്തൊഴിലും കണ്ടെത്താതെ കുഴങ്ങും സീ.ജെ.ചാക്കോ.
ഒരുനാൾ കിഴക്കെത്തി സൂര്യൻ കണ്ണുരുട്ടുമ്പോ-
ളിരുട്ടിൽ മുങ്ങിത്തപ്പിക്കിടക്കും ചാക്കോ സീ.ജേ.,
മുറ്റത്തു കാലൊച്ച കേട്ടെത്തിനോക്കുമ്പോളെത്തു-
ന്നൊറ്റയ്ക്കു പമ്മിപ്പമ്മി പ്രൊഫസർ മുത്തപ്പിള്ള!
താനിപ്പോൾ വെറും ചിറ്റുഡോക്ടറല്ലല്ല. സാൻസ്ക്രിറ്റ്-
യൂനിവേഴ്സിറ്റീ മഹാസ്ഥാപനധനൻ ഡീനാം!
വാക്കേറും മയത്തിലാ,ണോതുന്നു വിദ്വാൻ:-
"പൊന്നു ചാക്കോച്ചാ, തനിക്കല്പം 'തർക്കം' അഭ്യസിച്ചൂടേ ?"
"നിൽക്കക്കള്ളിയില്ലാത്തോനാണു ഞാ,നെന്നാൽപ്പോലും
തർക്കത്തിനില്ലാ സാറേ!" ചൊല്ലി ചാക്കോ നിസ്തർക്കം.
"അങ്ങനെ ചൊന്നാൽ പറ്റി"-ല്ലർത്ഥനാ സ്വരത്തിൽ താ-
നിങ്ങനെ ചൊന്നാൻ:- "വന്നാലുപകാരമാകുന്നു."
"ഉപകാരമോ?" ചോദ്യം ചാക്കോച്ചൻ; " അതേ, നാലാൾ-
ക്കുപകാരമാകുന്നു"-തുടർന്നു മുത്തപ്പിള്ള:-
"പതിനെട്ടിടങ്ങളിൽ സെന്ററു,ണ്ടവിടെല്ലാം
പതിനായിരം രൂപാശമ്പളം കിട്ടും മട്ടിൽ
പലർക്കും നിയമനം നൽകിടാം, വിഷയങ്ങൾ
പലതുമാരംഭിച്ചു; പഠിതാക്കൾ താൻ പ്രശ്നം!
ഹിന്ദി, ഡാൻസുഡാൻസുകളൊക്കെയു,ണ്ടാരംഭിക്കാൻ
ചിന്തിപ്പൂ 'വേശ്യാവൃത്തി പി.ജി. കോഴ്സു'ടൻ തന്നെ!
പണം പ്രശ്നമല്ലൊട്ടും കേന്ദ്രത്തിൽനിന്നും തർക്കം
പഴുതുംനോക്കി ടാപ്പു ചെയ്യുവാനാളുണ്ടല്ലോ.
തുറവൂർ "തർക്ക"ത്തിനു കിട്ടിയില്ലൊരാളേയും.
പറയൂ, ചാക്കോയ്ക്കൊന്നു പഠിക്കാൻ വരാനാമോ?
ഒരുത്തൻ മതി പേരിന്നദ്ധ്യേതാവായി,ട്ടെന്നാൽ
ചുരുക്കം ഗുരുക്കളായ് നാലുപേർ രക്ഷപ്പെട്ടു!
മിണ്ടാത്തതെന്താണെന്റെ ചാക്കോച്ചാ, പതിനെട്ടു-
സെന്ററിൽ പല പല കോഴ്സുകളിത്തേമട്ടാം.
ഉണ്ടൊരു വശം കൂടിയനിയാ, 'സ്വയം തൊഴിൽ-
കണ്ടെത്ത'ലിതിൻ പിന്നിൽ; ആയതും പറഞ്ഞേക്കാം.
ആയിരം വീതം നൽകുമോരോ ലക്ചറർ, താൻ നാ-
ലായിരം മാസം മാസം കിട്ടുന്ന ഭാഗ്യക്കാരൻ!
എന്നെന്നും വരേണ്ടതുമില്ലെടോ. വല്ലപ്പോഴും
വന്നൊന്നു തലകാട്ടിപ്പോണ,മത്രയേവേണ്ടൂ.
ഉപകാരമായ്, സ്വയംതൊഴിലായ്, നിരാശകൾ-
ക്കപഹാരമായ്!- ഇതേ സംസ്കൃത മഹാതന്ത്രം!
കൈയടിക്കുമ്പോൾ ചൊല്ലി ചാക്കോച്ചൻ:- "മാസം മാസ-
മയ്യായിരം കിട്ടും മട്ടാക്കിയാലുപകാരം:
സംഗതിയെളുപ്പമാ,മായിരം ആ നാലാളു-
മങ്ങേയ്ക്കു നൽകും വീതാംശത്തിൽ നിന്നെടുത്തെന്നാൽ!"

* * *

സംസ്കൃതമസംസ്കൃതമാക്കുവാൻ ശ്രീശങ്കര-
വിശ്വപാവന നാമം സാക്ഷിയോ? ശാന്തം പാപം!
ഇത്രയും സമാശ്വാസം പൂണ്ടിടാം: ഭരണത്തി-
ലദ്വൈതം നയം പാലിക്കുന്ന വീരപ്പൻ വീ.സീ.!

---

ണ്ടാ. സ്ക്കൂള്ളു പൂട്ടിയതെന്നാ വാദ്ധ്യാരു പറയുന്നത്.

കാശുള്ള വീട്ടിലെ പിള്ളാര് ഇംഗ്ളീഷ് മീഡിയത്തിൽ പോകട്ടെ. എന്നുവച്ച് എൽ.പി സ്ക്കൂള്ളു പൂട്ടണോ?

രണ്ടുകുപ്പി പാലു വിറ്റും വാഴക്കുല വിറ്റും കിട്ടുന്ന കാശുകൊണ്ട് പിള്ളാരെ പഠിപ്പിക്കാൻ സർക്കാരിന്റെ സ്ക്കൂളിലേ പറ്റൂ. അതാ ഇപ്പം മുടങ്ങിയത്. റേഷൻകടയുടെ കാര്യം പറഞ്ഞപോലെ എട്ടു കിലോമീറ്റർ അപ്പുറത്താ അടുത്ത സർക്കാരിന്റെ സ്ക്കൂള്. അവിടാ ഇപ്പം പിള്ളാരു പോകുന്നത്. അതിനി എത്രനാളുണ്ടെന്ന് ദൈവത്തിനേ അറിയൂ. അതും പൂട്ടിയാ ഞങ്ങടെ പിള്ളാരൊക്കെ നാലക്ഷരം പഠിച്ച് സാക്ഷരരാകുന്ന കാര്യം കണ്ടറിയണം. നിരക്ഷരത ജനാധിപത്യത്തിന്റെ കരുത്താണെന്ന് വടക്കേ ഇന്ത്യയിൽ ആറുകൊല്ലമായി താമസിക്കുന്ന എം.പി വാദിച്ചേക്കാം....

അല്ലാ.... ഇപ്പോ ഇതൊക്കെ എന്തിനാ എഴുന്നള്ളിക്കുന്നതെന്നും എം.പി. ചോദിച്ചേക്കാം.

ഇലക്ഷനൊക്കെ കഴിഞ്ഞില്ലേ....

ശരിയാ അതുകഴിഞ്ഞു. ഇലക്ഷൻ വരെയേ നിങ്ങൾക്കു നാട്ടാരുടെ പ്രശ്നം അറിയേണ്ട കാര്യമുള്ളല്ലോ. അതാണ് എം.പിയുടെ എപ്പോഴത്തെയും പ്രശ്നം.

എം.പി മാറിയില്ലെങ്കിലും ഇവിടെ സർക്കാരൊക്കെ മാറിയില്ലേ. അരച്ചാൺ വയറിന്റെ വിളിയും നാലക്ഷരത്തിന്റെ വിലയും നന്നായി അറിയാവുന്ന രണ്ടുപേർ നമുക്ക് ഉണ്ടല്ലോ.

അക്ഷരത്തെ സ്നേഹമുള്ള മുഖ്യമന്ത്രി നായനാരും നല്ല റേഷൻ സാധനമൊക്കെ തരുന്നതിൽ സന്തോഷമുള്ള ഇ.ചന്ദ്രശേഖരൻ നായരും. അവർ കേൾക്കാനാ ഈ പരാതി പറഞ്ഞത്. എം.പി ക്ഷമിക്കണം.





യു.കെ. കുമാരൻ

# വഴക്കങ്ങളിൽ നിന്ന് വഴിമാറിയ ഒരു ചിത്രകാരൻ

എളുപ്പത്തിൽ വ്യാഖ്യാനവിധേയമാക്കാൻ കഴിയുന്ന ഒരു രചനാരീതി ഫ്രാൻസിസ് കോടങ്കത്തിന്റെ ചിത്രങ്ങളുടെ സവിശേഷതയായി കണ്ടേക്കാമെങ്കിലും. വരകളുടെ ഇഴപിരിച്ചിലുകൾക്കും. നിറങ്ങളുടെ സങ്കീർണ്ണതകൾക്കും ഇടയിൽ ചെന്നുവീഴുമ്പോൾ അത്ര എളുപ്പമല്ലെന്ന് ആസ്വാദകൻ കണ്ടെത്തുന്നു. പാരമ്പര്യത്തിന്റെയോ, പരിശീലനത്തിന്റെയോ വഴക്കങ്ങളിൽനിന്നും വിട്ടുനില്ക്കുന്ന ഈ ചിത്രങ്ങളുടെ വ്യക്തിത്വവും അതുതന്നെ. ഇദ്ദേഹം നിറക്കൂട്ട് കൈയിലേന്തിയിട്ട് കാലമത്രയൊന്നുമായിട്ടില്ല. ഇതിനിടയിൽ, വേറിട്ടുനില്ക്കുന്ന ഒരു സൗന്ദര്യബോധത്തെ ക്യാൻവാസിൽ പുനർസൃഷ്ടിക്കാൻ കോടങ്കത്തിനു കഴിഞ്ഞു. തരളിതവും, വിഭ്രമാത്മകവുമായ ഒരു ജീവിതത്തിന്റെ പകർത്തെഴുത്തല്ല. മറിച്ച് സുനിശ്ചിതമായ ചില പ്രതികരണങ്ങളുടെ ബിംബങ്ങളാണ് ഇദ്ദേഹത്തിന് ചിത്രരചന.

ഡൈ ഓഫ് എല്ലോ മെറ്റൽ, കോൾഡ് ഫ്ളെയിം, മദർ, മരീചിക, അത്താഴം, വേഷങ്ങൾ, ശേഷിക്കുന്നവർ എന്നീ ചിത്രങ്ങൾ പ്രതിനിധാനം ചെയ്യുന്നത് ഏകതാനമായ ഒരു ഭാവത്തെയോ, ജീവിതത്തെയോ അല്ല. ഓയിലിലും, വാട്ടർ കളറിലും, അക്രയിക്കിലും അദ്ദേഹം സൃഷ്ടിക്കുന്ന ലോകങ്ങൾ കീഴ്മേൽ മറിഞ്ഞ ഒന്നല്ല. നേരായ ഒന്നിന്റെ. ധ്വന്യാത്മകമായ വ്യാഖ്യാനതലത്തിലേക്ക് ആസ്വാദകന് നടന്നുപോകാൻ പ്രേരകമായ ചില സൂചനകളാണ് അദ്ദേഹം തരുന്നത്. മഞ്ഞലോഹത്തിൽ പൊതിയുന്ന വധുവായി പ്രതിഷ്ഠിക്കപ്പെടുന്ന പശു, സമകാലീക ജീവിതത്തിന്റെ പരിച്ഛേദമല്ലാതെ മറ്റെന്താണ്? സ്വർണ്ണത്തിൽ പൊതിഞ്ഞ്. കതിർമണ്ഡപത്തിൽ പ്രതിഷ്ഠിക്കപ്പെടുന്ന വധു, ഒരഗ്നിജ്വാലയായി വിസ്മൃതമാവുന്നതിന്റെ ദുരന്തം ഈ ചിത്രം പ്രതിനിധാനം ചെയ്യുന്നു. നിർവ്വികാര സങ്കല്പമായി തൊട്ടടുത്തു തഴച്ചുനില്ക്കുന്ന മരം ഹരിതബോധത്തിന്റെ പ്രതീകമല്ല. ചൂഷണവിധേയമായ ഒരു ലോകത്തിൽ. വികാരശൂന്യങ്ങളായ സൂചകങ്ങളായി മാറുന്ന ജഡ വസ്തുക്കളാണ്. മൂർത്തമായ ഒരാശയത്തെ ,ലളിതമായ രീതിയിൽ ഇവിടെ അവതരിപ്പിച്ചിരിക്കുന്നു.

മദർ, ശേഷിക്കുന്നവർ എന്നീ ചിത്രങ്ങൾ ഇദ്ദേഹത്തിന്റെ വ്യത്യസ്തമായ മറ്റു രചനകളാണ്. അനാഥർക്കും. ആലംബഹീനർക്കും ആശ്രയമായ മദർ തെരേസയെ നിറക്കൂട്ടധികമില്ലാതെ. ശിരോവസ്ത്രത്തിന്റെ രേഖാചിത്രംകൊണ്ട് ധ്വനിപ്പിച്ചിരിക്കുകയാണ് 'മദറിൽ.' ലളിതമായ ഒരു പ്രതീകത്തെ മാധ്യമത്തിന്റെയും. രചനയുടെയും ലാളിത്യം കൊണ്ട് ഒരു ദൃഢപ്രതീകമാക്കി ബിംബവൽക്കരിക്കാൻ അതിനു കഴിയുമെന്ന് ചിത്രകാരൻ നടത്തിയ അന്വേഷണത്തിന്റെ വിജയകരമായ പരിസമാപ്തി കൂടിയാണിത്. വിസ്മൃതമായ ഒരു ഭൂതകാലത്തെ പുനർസൃഷ്ടിക്കുമ്പോൾ. കലാകാരൻ ഔചിത്യപൂർവ്വം ദീക്ഷിക്കേണ്ട ചില ചിട്ടകളെ ഓർമ്മപ്പെടുത്തുന്നതാണ് കോടങ്കത്തിന്റെ 'ശേഷിക്കുന്നവർ' എന്ന ശ്രദ്ധേയമായ ചിത്രം. ഓർമ്മയിലുള്ള ഒരു കുടുംബചിത്രത്തെ വർത്തമാനലോകത്തു നിന്നുകൊണ്ട് കലാകാരൻ അവതരിപ്പിക്കുന്നു. ഇതിനുവേണ്ടി അദ്ദേഹം കണ്ടെത്തിയ മാധ്യമവും. രചനാരീതിയുമാണ് ഈ ചിത്രത്തെ വേറിട്ടു നിർത്തുന്നത്. ഭൂതകാലത്തിന്റെ ഇരുണ്ട ലോകത്തേക്ക് നോക്കുകയല്ല. മറിച്ച് പോയ കാലത്തെ വർത്തമാനത്തിലേക്ക് ആനയിക്കുകയാണ്. കോറിയിട്ട രേഖകൾക്ക് സ്ഫുടതയില്ല. സമതുലനതയില്ല. ത്രിമാനങ്ങളെ ഏകോപിപ്പിക്കുന്ന ദുരവസ്ഥയില്ല. ഇത് ചിത്രത്തിന്പരുക്കൻ അന്തർതലം നല്കുന്നു. നാഗരികതയുടെ കടന്നാക്രമണങ്ങളിൽ. പൊലിഞ്ഞുപോകുന്ന കൗമാരസങ്കല്പങ്ങളെ ദൃശ്യപഥത്തിലേക്ക് സന്നിവേശിപ്പിച്ചിരിക്കുകയാണ്-മിറാപ്പിൽ-ഫ്ളാറ്റിന്റെ മുകൾപ്പരപ്പിലുള്ള വെള്ളത്തിൽ കളിവഞ്ചിയിട്ടുകളിക്കുന്ന കുട്ടി. ഇപ്പോൾ നമുക്ക് സുപരിചിതങ്ങളായിത്തീർന്ന നമ്മുടെ നഷ്ടബാല്യങ്ങളാണ്. കണ്ണൂരിലെ ബീഡിതെറുപ്പുകാർ. വേഷങ്ങൾ എന്നീ ചിത്രങ്ങളിൽ ദൈനംദിന ജീവിതത്തിലെ ഭഗ്നമുഹൂർത്തങ്ങളാണ് പ്രമേയം. ഔദ്യോഗിക ജീവിതത്തിനിടയിൽ കണ്ടെത്തിയ മുഹൂർത്തങ്ങളാണ് ക്യാൻവാസിന്റെ ചൈതന്യമായി മാറിയത്.



ഫ്രാൻസിസ് കോടക്കണ്ടത്ത്

രചനയുടെ വൈവിദ്ധ്യംകൊണ്ട് ഏറെ ശ്രദ്ധേയമാണ്. ദി നേച്ചർ, പ്രകൃതിയുടെ താളം ജൈവവിസ്ഫോടനമായി ഇവിടെ നിറയുകയാണ്. നിറക്കൂട്ടുകളുടെ അനേകമനേകം പൊരുത്തങ്ങളിൽ കൃഷ്ണരൂപം നടനത്തിന്റേയും താളത്തിന്റേയും പരകോടിയിൽ വിലയം പ്രാപിക്കുന്നു. സൂക്ഷ്മമായ അംശങ്ങളുടെ കൂട്ടിച്ചേർക്കലിൽനിന്നാണ് പ്രകൃതിയുടെ താണ്ഡവം ഒരു രൂപമായി പൂർണ്ണത പ്രാപിക്കുന്നത്.

സാമ്പത്തിക കുറ്റാന്വേഷണ വിഭാഗത്തിലെ ഉദ്യോഗസ്ഥനായ ഫ്രാൻസിസ് കോടങ്കത്ത് ചിത്രരചനയിൽ പരിശീലനം നേടിയിട്ടില്ല. സ്വയം അറിഞ്ഞ നിറങ്ങളിലൂടെ അദ്ദേഹം പ്രകൃതിയെ കാണുകയാണ്. നാട്യമില്ലാത്ത ഒരു കൈയൊപ്പാണ് കോടങ്കത്തിന്റെ ചിത്രങ്ങൾ. ലളിതകലാ അക്കാദമി അംഗം കൂടിയായ കോടങ്കത്തിന് അക്കാദമി അവാർഡ് അടക്കം നിരവധി പുരസ്കാരങ്ങൾ ലഭിച്ചിട്ടുണ്ട്. ഇറ്റലിയിലും. ഫ്രാൻസിലും ഇദ്ദേഹത്തിന്റെ ഇരുപതോളം ചിത്രങ്ങൾ പ്രദർശിപ്പിക്കുകയുണ്ടായി. സാമ്പത്തിക കുറ്റവാളികൾക്കു മേൽ ഒരു വേട്ടക്കാരനാണ് ഫ്രാൻസിസ് കോടങ്കത്ത്. എവിടെനിന്നും ലഭിക്കുന്ന അപൂർവ്വാനുഭവങ്ങൾ ഒരു വേട്ടക്കാരന്റെ മെയ്വഴക്കത്തോടെ അദ്ദേഹം ക്യാൻവാസിൽ പകർത്തുന്നു. അവ പ്രമേയവൈവിധ്യങ്ങളായി രൂപാന്തരപ്പെടുന്നു.



ശേഷിക്കുന്നവർ



ബാബുഭരദ്വാജ്

# കണ്ണുകെട്ടിക്കളിയുടെ നിയമങ്ങൾ

## അദ്ധ്യായം രണ്ട്
## ഊർമ്മിളയുടെ മൂന്നു സ്വപ്നങ്ങൾ

ഒരു കൊച്ചുഡയറി നിറയെ ഊർമ്മിള. തന്റെ സ്വപ്നങ്ങൾ കുറിച്ചുവച്ചിരുന്നു. ചില സായാഹ്നങ്ങളിൽ വെയിൽ പഴുത്തു മഞ്ഞച്ചു പൊഴിയുമ്പോൾ ഊർമ്മിള ഞങ്ങൾക്കാ സ്വപ്നങ്ങൾ പകുത്തുതരും. നീണ്ട മദ്ധ്യവേനലവധിക്കാലത്ത് അവളുടെ കൊച്ചുഡയറി കുനുകുനുത്ത അക്ഷരങ്ങൾകൊണ്ട് നിറയും. അതുകൊണ്ട് ഒഴിവുകാലങ്ങൾ അടുക്കുമ്പോൾ ഞങ്ങൾ ഊർമ്മിളയെ കളിയാക്കി.

"നീ നിന്റെ സ്വപ്നങ്ങളിലേക്ക് പറന്നുപോകാൻ തയ്യാറെടുക്കുകയാണല്ലേ?

ഊർമ്മിള ഊറിച്ചിരിച്ചു.

ഒരൊറ്റനാൾകൊണ്ട് ഊർമ്മിള കണ്ട മൂന്നുസ്വപ്നങ്ങളെപ്പറ്റിയാണല്ലോ പറഞ്ഞുവന്നത്. മൂന്നു സ്വപ്നങ്ങളിലൂടെ അവളൊരു ജീവിതം ജീവിച്ചുതീർത്തതുപോലെ. എത്ര നിസ്സംഗമായി ഇന്ന് ഞങ്ങൾക്കാ സ്വപ്നങ്ങൾ പറയാൻ കഴിയുന്നുണ്ട്. ഈ മൂന്നു സ്വപ്നങ്ങൾകൊണ്ട് ഞങ്ങൾക്കവളെ പുനഃസൃഷ്ടിക്കാൻ കഴിയും.

വൈകിയുണർന്ന പ്രഭാതത്തിലാണ് അവളാദ്യത്തെ സ്വപ്നം കണ്ടത്. ആ സ്വപ്നത്തിലൂടെ നീന്തിത്തുഴഞ്ഞു പോകുമ്പോഴും ഏതോ വാഴക്കൈയിലിരുന്ന് കാക്കകൾ അവിരാമം കരഞ്ഞുകൊണ്ടിരിക്കുന്നതും പത്രക്കാരന്റെ സൈക്കിൾ ബെല്ലടിയും ഏതെല്ലാമോ വീടുകളിലെ മുറ്റം അടിച്ചുവാരുന്ന ഒച്ചയും തൊഴുത്തിൽ പൈക്കളുടെ അമർച്ചയും അവൾ കേട്ടുകൊണ്ടിരുന്നു. ആത്മനിഷ്ഠ പ്രപഞ്ചത്തിലേക്കുള്ള ഈ വസ്തുനിഷ്ഠ പ്രപഞ്ചത്തിന്റെ ഇടപെടലുകളെക്കുറിച്ച് ഒരു സായാഹ്നം നിറയെ ഞങ്ങൾക്ക് പറഞ്ഞുചിരിക്കാൻ ഒരു കാരണമായി. അതൊന്നും ഇവിടെ പറയേണ്ട കാര്യമില്ല.





ഒരു വെളുത്ത പെറ്റിക്കോട്ട് മാത്രമണിഞ്ഞ ഊർമ്മിള കണ്ണും തിരുമ്മി ഉണർന്നെണീറ്റു. അവൾ സ്വപ്നത്തിൽ നന്നേ ചെറിയ കുട്ടിയായിരുന്നു. കൈയിൽ ഒരു ഓട്ടുമൊന്തയുമായി അവൾ മുറ്റത്തേക്കിറങ്ങി. പാദസരത്തിന്റെ കിലുക്കത്തിൽ ലയിച്ച് അവൾ നടക്കാൻ തുടങ്ങി. മുറ്റത്തിനപ്പുറത്തെ വഴിയിൽ കറുകപ്പുല്ലുകൾ അവളുടെ പാദങ്ങളുടെ മൃദുവായ സ്പർശത്തിനുവേണ്ടി രോമാഞ്ചത്തോടെ കാത്തുകിടന്നിരുന്നു. പുലരാൻ തുടങ്ങുമ്പോൾ മഞ്ഞുപെയ്തതും കറുകപ്പുല്ലുകൾ ഞെട്ടിയുണർന്നതും അവൾക്കുവേണ്ടിയായിരിക്കണം. അവളാ വഴിയിൽ ഇടയ്ക്കിടെ നിൽക്കുകയും കറുകപ്പുല്ലുകളിലെ മഞ്ഞു കണങ്ങളെ തന്റെ പാദങ്ങളിലേക്ക് ഏറ്റുവാങ്ങുകയും ചെയ്തുകൊണ്ടിരുന്നു. അവളൊരു മൂളിപ്പാട്ടു പാടിയാണ് നടന്നിരുന്നത്. ഏതൊക്കെയോ ഇടവഴികൾ, കൊയ്തൊഴിഞ്ഞ പാടങ്ങൾ. മുളംകാടുകൾ. ഈ പുലരിയിൽ കൈയിലൊരു പാൽമൊന്തയുമായി അവൾ എങ്ങോട്ടാണ് പൊയ്ക്കൊണ്ടിരിക്കുന്നത്? വീട്ടിലെ ആലയിൽ എന്നും നിറയെ പൈക്കളുണ്ടായിരുന്നല്ലോ? പിന്നെന്തിനീ ഒഴിഞ്ഞ പാൽമൊന്തയുമായി അവൾ പോകുന്നു? സ്വപ്നത്തിൽ ഇത്തരം ചോദ്യങ്ങൾക്കെന്തു പ്രസക്തി? പെട്ടെന്നവളൊരു തൂക്കുപാലത്തിന്റെ മുന്നിലെത്തി. ഒരു കുഞ്ഞുവളവിനപ്പുറത്തുനിന്ന് പുഴ അവളുടെ വഴിക്ക് കുറുകെ പതഞ്ഞൊഴുകിവന്നു. പുലരിയുടെ പരിചിതശബ്ദങ്ങൾക്കുമേൽ പുഴയുടെ ശബ്ദം ആഞ്ഞുപതിച്ചു. അവൾ തൂക്കുപാലത്തിൽ കയറി. കുന്നുവളവിൻ മുകളിൽ കണ്ട പുഴ, പാലത്തിനു തൊട്ടുതാഴെ ആഴങ്ങളിലേക്കമർന്നുകൊണ്ടിരുന്നു. ഭൂമിയുടെ നെഞ്ചിന്റെ ഉള്ളിലേക്ക് ആഴ്ന്നിറങ്ങുന്ന പുഴയെ അവൾ കൗതുകത്തോടെ നോക്കിക്കൊണ്ടങ്ങനെ നിന്നു. പക്ഷേ, അവൾ നിൽക്കുന്ന പാലം ആടിയുലഞ്ഞുകൊണ്ടിരുന്നു. പുഴയുടെ രണ്ടുതീരത്തുമുള്ള ഇലഞ്ഞിമരങ്ങൾക്കു കുറുകെ കെട്ടിയ ഒരു തടിച്ച കയർ കൈകൾക്കാലംബമായി നിന്നിരുന്നു. അതിന്റെ പരുക്കൻ പ്രതലം ഈർഷ്യയോടെ അവളുടെ കുഞ്ഞുകൈകളെ നോവിച്ചു. പ്രഭാതം അവളെ അരുമയോടെ ചേർത്തുപിടിക്കുമ്പോൾ ഈ പാലം മാത്രമെന്തിനാണവളെ ശാസിക്കുന്നത്? പെട്ടെന്നവൾക്ക് വല്ലാതെ പേടി തോന്നി. തനിക്കൊരിക്കലും അക്കരെയെത്താനാവില്ലെന്നവൾക്ക് തോന്നി. മേലാകെ വിയർക്കുന്നതുപോലെ. അവളുടെ കണ്ണുകൾ പുഴയ്ക്കും തൂക്കുപാലത്തിനും കയറിനും ആകാശത്തിനും പുഴയുടെ മറുകരയ്ക്കുമിടയിൽ ഒരു മീൻകൊത്തിയെപ്പോലെ പറന്നുകൊണ്ടിരുന്നു. ഓരോ അടി മുന്നോട്ടുവയ്ക്കുമ്പോഴും താനൊരടി പിന്നോട്ടുപോവുകയാണെന്ന് അവൾ സംശയിക്കാൻ തുടങ്ങി. പിൻതിരിയാനും അവൾക്കിനി വയ്യ. പിൻതിരിഞ്ഞാൽ ഒരു കവണിയിൽനിന്ന് ഒരു കല്ലെന്നപോലെ തെറിച്ചു പുഴയിലേക്ക് വീഴുമെന്നവൾ പേടിച്ചു.



ചാഞ്ഞുവീഴുന്ന വെയിലിനൊപ്പം പുഴയുടെ അങ്ങേക്കരയിൽനിന്ന് ഒരു നിഴൽ തന്റെ നേരെ നീങ്ങിവരുന്നതുപോലെ അവൾക്കുതോന്നി. പാലത്തിൽനിന്ന് കണ്ണുപറിച്ചെടുത്ത് അവൾ മുന്നോട്ടുനോക്കി. തന്റെ തൊട്ടുമുന്നിൽ ഒരാൾ നീണ്ടുനിവർന്നു നിൽക്കുന്നു. ഇളംവെയിലിൽ അയാളുടെ മുഖം ചുവന്നുതുടുത്തിരുന്നു. ചുണ്ടുകൾക്കെന്തൊരു ചുവപ്പ്. ആരുടെയോ രക്തം ഊമ്പിക്കുടിച്ച് വായ കഴുകാതെ നടന്നുവരുന്നതുപോലെ. നാക്കുകൊണ്ടയാൾ ചുണ്ടുകൾ ഇടയ്ക്കിടെ നനച്ചുകൊണ്ടിരുന്നു. ഒരു അലർച്ചയോടെ ഊർമ്മിള തിരിഞ്ഞോടി. ഇതുവരെ അസാദ്ധ്യമെന്ന് തോന്നിയത് അവൾ നിഷ്പ്രയാസം നിർവ്വഹിച്ചിരിക്കുന്നു. പുഴക്കരയിലെ പൊടിമണ്ണിൽ അവൾ മൂക്കുകുത്തി വീണു. ഭീതിയോടെ മുഖം മണ്ണിൽ പൂഴ്ത്തി അവൾ കമിഴ്ന്നുകിടന്നു. ഒരു ഇടിവാളുപോലെ ആകാശം തന്നിലേക്കിറങ്ങിവരുന്നതുപോലെ അവൾക്കുതോന്നി.

കരച്ചിൽ തൊണ്ടയിലെവിടെയോ കുരുങ്ങി ഞെരിയവേ ഊർമ്മിള കണ്ണുതുറന്നു. അമ്മയുടെ മൂക്കുത്തി ജനലിലൂടെ അരിച്ചിറങ്ങുന്ന പുലർവെളിച്ചത്തിൽ ചിരിക്കുന്നു. ശാസനയും വാത്സല്യവും ഒന്നിച്ച് ചാലിച്ചെടുത്ത ശബ്ദത്തിൽ അമ്മ പറഞ്ഞു:

"നേരം വെളുത്താലും എണീക്കില്ല... എന്നിട്ട് സ്വപ്നം കണ്ടോണ്ട് കെടന്നു കരയും...."



ഊർമ്മിള അമ്മയെ പകച്ചുനോക്കി. എന്നിട്ട് വെറുതെ കിടന്നു ചിരിച്ചു. ഇടയ്ക്ക് മുറിഞ്ഞുപോയ ഈ സ്വപ്നം അവളെ എന്നും വ്യാകുലപ്പെടുത്തി എന്നതല്ലേ നേര്? ഓട്ടുമൊന്തയുമായി അവളെങ്ങോട്ടാണ് പോയതെന്ന് അവൾക്ക് ഒരിക്കലും കണ്ടെത്താനായില്ലല്ലോ? ചോരയിറ്റുന്ന ചുണ്ടുകളുമായി തന്നെ പിൻതുടർന്ന ആൾരൂപമെന്താണ്? തന്നിലേക്കലിഞ്ഞിറങ്ങുന്ന ആകാശം അവളുടെ മനസ്സിൽ എന്നുമുണ്ടായിരുന്നിട്ടും അവളെന്തേ ചകിതയായി?

പുളിങ്കറിയും വറുത്ത കയ്പക്ക കൊണ്ടാട്ടവും കൂട്ടി ഊണുകഴിച്ച് കുട്ടികളെല്ലാം മാഞ്ചോട്ടിലേക്ക് പോയി. അച്ഛൻ ഉത്തരക്കടലാസ്സുകളിൽ തല പൂഴ്ത്തി. അമ്മ



പടവലപ്പന്തലുകളെ ശുശ്രൂഷിക്കാനിറങ്ങി. തളത്തിൽ പുല്ലുപായ വിരിച്ച് ഊർമ്മിള ഒരു സ്വപ്നത്തിനുവേണ്ടി കണ്ണോർത്തുകിടന്നു. അവളെ തേടി വീണ്ടുമൊരു സ്വപ്നമെത്തി.

മദ്ധ്യാഹ്നം. അവളൊറ്റയ്ക്ക് മുറ്റത്തു നിൽക്കുകയാണ്. വീട്ടിലാരുമില്ല. അവരെല്ലാം എവിടെപ്പോയെന്ന് അവൾ പരിഭ്രമിച്ചു. കിഴക്കൻ മാനം മെല്ലെ ഇരുളാൻ തുടങ്ങി. നിറയെ മയിൽപ്പീലിച്ചിത്രങ്ങളുള്ള പാവാട ഇളംകാറ്റിൽ പാറിക്കൊണ്ടിരുന്നു. അവളുടെ അഴിഞ്ഞുലർന്ന മുടിച്ചുരുളുകളിൽ കാറ്റും ഉച്ചവെയിലും ചേർന്ന് തുമ്പികളെപ്പോലെ പാറിക്കളിച്ചു. നോക്കിനിൽക്കേ കിഴക്കൻവാനത്തിൽ നിറയെ പക്ഷികൾ. അവയുടെ ചിറകടിശബ്ദം കടൽപോലെ ഇരമ്പിയിറങ്ങി നിറഞ്ഞു. ഇപ്പോൾ വേണമെങ്കിൽ ഊർമ്മിളയ്ക്ക് കൈകൾകൊണ്ട് ഈ ഇരമ്പം കോരിയെടുക്കാം. വാനത്തിന്റെ ഒരു ചെറിയ തരിപോലും കാണാത്ത വിധത്തിൽ ആകാശത്തിൽ പക്ഷികൾ നിറഞ്ഞു. അവയൊന്നിച്ച് മെല്ലെ കറങ്ങിത്താണുകൊണ്ടിരിക്കുകയാണ്. ഉത്സ

വത്തിനു കണ്ട മരണക്കിണർ അവൾ പെട്ടെന്നോർത്തു. അവളാകെ വിറച്ചു. പക്ഷികൾ അവളെ ലക്ഷ്യമാക്കിയാണ് താണുകൊണ്ടിരിക്കുന്നത്. പറമ്പുനിറയെ പക്ഷികൾ. പലനിറങ്ങളിൽ. അറിയുന്നതും അറിയാത്തതുമായ എത്രയോ നിറങ്ങളിൽ. ഭൂമിയുടെ ഒരൊറ്റ തുണ്ടുപോലും ബാക്കിവയ്ക്കാതെ പക്ഷികൾ നിറഞ്ഞു. ഊർമ്മിളയ്ക്ക് ചുറ്റും പക്ഷികൾ. തന്റെ കാൽപ്പാദങ്ങൾ മാത്രം കൊള്ളുന്ന ഒരു തുരുത്തിൽ ഒറ്റയ്ക്കവൾ. താനൊരു മരണക്കിണറിലാണ് നിൽക്കുന്നതെന്നവൾക്കുതോന്നി. ചുറ്റും ഇരമ്പിമറിയുന്ന പക്ഷികൾ, നിറങ്ങൾ, ശബ്ദങ്ങൾ. പക്ഷികൾ പാടുകയാണോ കരയുകയാണോ എന്നൊന്നും അവൾക്കറിയില്ല. പക്ഷികളുടെ കോലാഹലത്തിൽ അവളുടെ ചെവികൾ അടഞ്ഞുകഴിഞ്ഞിരുന്നല്ലോ? സൗന്ദര്യത്തിന്റെ ദാരുണവും ബീഭത്സവുമായ മുഖം അവൾ ഭീതിയോടെ കണ്ടു. കരച്ചിലിനും പൊട്ടിച്ചിരിക്കുമിടയിലെ വല്ലാത്തൊരവസ്ഥയിലായിരുന്നു അവൾ. പക്ഷികൾ ചേക്കേറുന്ന ഒരു കടൽത്തുരുത്തിലെ ഒരു പാറക്കല്ലുപോലെ അവളുടെ ജീവിതം ആ നിമിഷത്തിൽ അചേതനമായി. പക്ഷികൾ ഇപ്പോൾ പുഴുക്കളെപ്പോലെ ചുറ്റും നുരയുകയാണ്. ഒന്നിനുമീതെ ഒന്നായി, പത്തായി, നൂറായി, ആയിരമായി, പതിനായിരമായി പക്ഷികൾ പിന്നെയും മേൽക്കുമേൽ വന്നിറങ്ങിക്കൊണ്ടിരുന്നു. പക്ഷികളുടെ ചുറ്റുമതിലിനുള്ളിൽ അവളൊറ്റപ്പെട്ടു. ഇടുങ്ങിയ ഒരു കുഴിക്കുള്ളിൽ, വായു കടക്കാത്ത ഒരു കിണറിനുള്ളിൽ ശബ്ദവും വെളിച്ചവും കാഴ്ചയും എല്ലാം അസ്തമിച്ചുകൊണ്ടിരിക്കുന്ന ഒരവസ്ഥയിൽ താനടയ്ക്കപ്പെട്ടതുപോലെ അവൾക്കു തോന്നി. പക്ഷിഗോപുരത്തിന്റെ അടിയിലെ പക്ഷികൾ കൂട്ടം കൂട്ടമായി ചതഞ്ഞരഞ്ഞുകൊണ്ടിരുന്നു. ചിലച്ചുചിലച്ചുകൊണ്ട് പിന്നെയും പക്ഷികൾ മരണത്തിന്റെ നേർക്കു പറന്നടുത്തുകൊണ്ടിരുന്നു.

പിന്നീടെന്തു സംഭവിച്ചുവെന്ന് ഊർമ്മിളയ്ക്കറിഞ്ഞുകൂടാ. നിലവിളിച്ചുകൊണ്ടവൾ ഞെട്ടിയുണർന്നു. എന്തോ കണ്ടു പേടിച്ചെന്നവണ്ണം തളത്തിന്റെ വാതിൽക്കൽ തലയുയർത്തി പിടിച്ചുനിന്ന് പൂവൻകോഴി ആർക്കുന്നു. അവൾക്ക് ദേഷ്യം വന്നു. കൈയാഞ്ഞു വീശിക്കൊണ്ട് അവൾ വിളിച്ചുകൂവി.

"പോ പക്ഷീ...."

ഊർമ്മിളയെ ചൊടിപ്പിക്കാൻവേണ്ടി ശരച്ചന്ദ്രൻ പറഞ്ഞു:

"ഊർമ്മിളയുടെ ഇയ്യാംപാറ്റ സ്വപ്നം......"

"ഇയ്യാം പാറ്റ പക്ഷിയോ പുഴുവോ?"-രാഹുലന് സംശയം.

ഒന്നും മറുപടി പറയാതെ ഊർമ്മിള വല്ലാത്തൊരു ചിരി ചിരിച്ചു. പക്ഷേ, എന്തിനാണീ ആത്മഹത്യാ മുനമ്പിലേക്ക് പക്ഷികൾ പറന്നുവന്നുകൊണ്ടിരുന്നതെന്ന് അറിയാൻ അവൾക്കൊരിക്കലും കഴിഞ്ഞില്ലല്ലോ? ഞങ്ങൾക്കും അതറിയാൻ കഴിഞ്ഞില്ല.

ഉണ്ണികൾക്കൊക്കെ ഊണുകൊടുത്തുകഴിഞ്ഞ് അച്ഛനുള്ള ചോറും കറികളും പാത്രങ്ങളിൽ പകർന്ന് പത്തായപ്പുറത്തു വച്ചു. അച്ഛൻ പതിവുപോലെ വൈകുന്നേരം നടക്കാൻ ഇറങ്ങിയതാണ്. മുക്കിലെ പീടികകളെല്ലാം അടച്ചതിനു ശേഷമേ ഇനി തിരിച്ചുവരികയുള്ളൂ. അച്ഛന്റെ രാഷ്ട്രീയസാമൂഹികബന്ധങ്ങളെല്ലാം ഇതിലൊതുങ്ങുന്നു. രാത്രി പതിവുള്ള തണുത്ത കാറ്റടിക്കാൻ തുടങ്ങിയിരുന്നു. അമ്മയ്ക്ക് തണുപ്പു പറ്റില്ല. അതുകൊണ്ട് നേരത്തെ കമ്പിളിക്കുള്ളിൽ ചുരുണ്ടു. രാത്രി അച്ഛനെ ഊട്ടേണ്ട ചുമതല അവൾക്കാണ്. അച്ഛന്റെ ചെരിപ്പിന്റെ കരച്ചിലും ചെവിയോർത്ത് അവൾ കിടന്നു. വരാന്തയിലേക്ക് കയറുമ്പോൾ അച്ഛൻ 'മോളേ' എന്ന് മൃദുവായി നീട്ടിവിളിക്കും. ആ വിളി കേൾക്കുമ്പോൾ അവളുടെ മനസ്സാകെ മധുരം നിറയും. താനൊരു ചെറിയ പെൺകുഞ്ഞാണെന്ന് അവൾക്ക് തോന്നും. ഈ വിളി കേൾക്കാൻ വേണ്ടി എത്ര നേരമെങ്കിലും ഉറക്കൊഴിഞ്ഞ് കിടക്കാൻ അവൾക്ക് കഴിയും. താൻ വീട്ടിലില്ലാത്തപ്പോൾ അച്ഛൻ എന്താണ് വിളിക്കാറുള്ളതെന്ന് അവൾ അതിശയിച്ചു. ഒരുപക്ഷേ, അമ്മയെ ശല്യപ്പെടുത്തേണ്ടിവരുമെന്നു കരുതി അച്ഛൻ പ്രിയപ്പെട്ട ഈ സഞ്ചാരം ഒഴിവാക്കുമായിരിക്കും. പക്ഷേ, കഴിഞ്ഞുപോയ രണ്ടു സ്വപ്നങ്ങളുടെ ആലസ്യത്തിൽ അവളുറങ്ങിപ്പോയി. അല്ലെങ്കിൽ അവൾക്ക് സ്വപ്നം കാണാൻവേണ്ടി മാത്രമായിരിക്കണം നിനച്ചിരിക്കാത്ത നേരത്ത് ഉറക്കം അവളെ പിടികൂടിയത്.

ആരോ മാവിന്റെ തടിയൻ മുട്ടികൾ കീറിപ്പൊളിക്കുന്നുണ്ടായിരുന്നു. ആരാണെന്നവൾക്കറിയില്ല. മഴു ആഞ്ഞുപതിക്കുന്ന ശബ്ദം കേൾക്കാം. അവൾ മുറ്റത്തിറങ്ങി. അയാളപ്പോൾ നെറ്റിയിലെ വിയർപ്പുതുള്ളികൾ വടിച്ചെറിഞ്ഞ് വിറകുകൾ അട്ടിയിടാൻ തുടങ്ങിയിരുന്നു. വീതിയുള്ള മാമ്പൊളികൾ. എത്ര കൃത്യമായാണയാൾ വിറകു കീറിയിരിക്കുന്നത്? അവൾക്കതിശയം തോന്നി. കീറുകളെല്ലാം കൃത്യം. ഒരു വിറകുപൊളി അവൾ കൈയിലെടുത്തു. മുറിപ്പാടുകളിൽ നിന്ന് നീരു കിനിയുന്നു. പച്ചമരത്തിന്റെ ഗന്ധം അവളെ ഉന്മത്തയാക്കി. പരുപരുത്ത മുറിപ്പാടുകളിലെ ഇളംതണുപ്പിൽ അവൾ കൈവെള്ളകൾ അമർത്തി. പിന്നെ അയാളോടൊന്നും പറയാതെ അവൾ വിറകട്ടിമേൽ കയറിക്കിടന്നു. അയാളത് കണ്ടെങ്കിലും ഒരക്ഷരം പറഞ്ഞില്ല. ഒന്നു ചിരിക്കുകപോലും ചെയ്തില്ല. വിറകടുക്കിവച്ചുകൊണ്ടിരുന്ന ആൾ, അവളുടെ ശരീരത്തിന്മേൽ പിന്നെയും വിറകുകൾ ആഞ്ഞുവച്ചുകൊണ്ടിരുന്നു. തണുപ്പിന്റെ ഒരറയ്ക്കുള്ളിൽ അവളില്ലാതെയായി എല്ലാം കഴിഞ്ഞു. ഇനി അവളെ ആർക്കുമറിയില്ല. ആരുമറിയില്ല. അവൾക്കിനി ആരെയുമറിയില്ല.

വാതിലിന്മേൽ അച്ഛൻ ഇടവിടാതെ മുട്ടുന്നതുകേട്ടാണ് അവളുണർന്നത്. അവളിപ്പോഴും അദ്ഭുതത്തോടെ ഓർക്കുന്നു. അച്ഛൻ വിളിച്ചില്ലായിരുന്നുവെങ്കിൽ അവളെവിടെപ്പോയെന്ന് ഒരുകാലത്തും ആരുമറിയാൻ പോണില്ല.

(തുടരും)





## ഇ.വി.ശ്രീധരൻ





# ബസ്സ്

**ബ**സ്സ്റ്റാന്റിൽ ഡ്രൈവറെ കാത്തു കിടക്കുകയാണ് വിഴിഞ്ഞം-പൂവാർ ബസ്സ്. നേരമിരുട്ടും മുമ്പേ നാലഞ്ചു കടലോര ഗ്രാമങ്ങളിലെത്തിപ്പെടേണ്ടുന്ന ബസ്സ്. ബസ്സിനകത്ത് മനുഷ്യരുടെ മൂക്കിലൂടെ തീപ്പുക പുറത്തേക്കൊഴുകുന്നു. മീൻചൂരു കലർന്ന തീപ്പുകയിലേക്ക് ചങ്ക് തുരന്നെത്തിയ നെറികെട്ട വാക്കുകൾ ബസ്സിലാകെ ക്രോധം പൂണ്ടലയുന്നു.

ആറുമണിയ്ക്കു പുറപ്പെടേണ്ട ബസ്സിന് ആറര കഴിഞ്ഞിട്ടും ഒരു കൂസലുമില്ല. ബസ്സ് മനുഷ്യജീവികളെ ഇഷ്ടികപോലെ വാരിക്കെട്ടി അടുക്കിയിട്ടുണ്ട്. എന്നിട്ടും ഡ്രൈവറെയും കണ്ടക്ടറെയും കാണാനില്ല. അവർ ദൈവങ്ങളായിത്തീർന്ന് എവിടെയോ പോയി ഒളിച്ചതുപോലെ.

ആറു മണിയുടെ ബസ്സിലെ സ്ഥിരം യാത്രക്കാരിയായ ആവാഡ്തുറയിലെ കിഴവി പനിയമ്മ സഹികെട്ട് ചോദിച്ചു.

ഡ്രൈവറ് പൊണ്ടാട്ട്യേം പൊക്കി സ്നമയ്ക്ക് പോയ്ക്കാണ്വോ.

അന്നേരം നിക്കോൾസൻ കാമ്പുറ്റ ഒരശ്ലീലം പറഞ്ഞു. ആ അശ്ലീലത്തിലൂടെ ജനബി വെണ്ണനൂലുപോലെ ഒന്നിഴഞ്ഞു. നിക്കോൾസനെ ഇടങ്കണ്ണാലെ നോക്കി ജനബി കണ്ണിറുക്കി ചിരിക്കുന്നതു കണ്ട് പൗളിൻ ഒന്നമർത്തി മൂളി. ആ മൂളലിന് ജനബിയും നിക്കോൾസനുമായി ബന്ധപ്പെട്ട എന്തൊക്കെയോ അർത്ഥങ്ങളുണ്ട്. കഴുത്തും മുഖവും വെറുതെ ചൊറിഞ്ഞുകൊണ്ട് പൗളിൻ ആ അർത്ഥത്തിൽ മനസ്സൂന്നി ഇരുന്നു.

മാസിലാമണിയും മാർത്തമ്മയും എങ്ങോ അപ്രത്യക്ഷരായ ഡ്രൈവറെയും കണ്ടക്ടറെയും ചീത്ത വിളിച്ചു രസിച്ചു. രസത്തിനിടയിൽ മാസിലാമണി മാർത്തമ്മയോടു പറഞ്ഞു, മാർത്തമ്മോ റൊസാരിയോ ഗോമസ് പിന്നിലെ സീറ്റില് വെല്യ ഗമേലിരിക്ക്ന്ന്ണ്ട്.

അൽഫോൻസ ഇന്ന് ഗോമസ്സിന്റെ കൊങ്ങയ്ക്കു പിടിച്ചത്തെന്നെ.

മാർത്തമ്മോ എവടന്നാ ഇവന്റെ വരവ്.

അൽഫോൻസയെന്താ മിണ്ടാത്തെ മാസിലാ.

മാർത്തമ്മോ അൽഫോൻസേം അത്രനല്ല ഉരുപ്പട്യൊന്നല്ല.

ചുമ്മായിരി, ഗിൽബർട്ടെങ്ങാം കേട്ടാ...

എന്നും കൃത്യസമയത്തു തന്നെ പുറപ്പെടുന്ന വിഴിഞ്ഞം-പൂവാർ ബസ്സാണിങ്ങനെ വൈകുന്നത്. കഴുത്ത് തിരിച്ചു പുറത്തേക്കു നോക്കാൻ കഴിയുന്നവരുടെ കണ്ണുകൾ ഓരോ നിമിഷവും ഡ്രൈവറെ തിരയുകയായിരുന്നു.

എന്നാൽ -

ഈ ബസ്സ് മണിക്കൂറുകളോളം ഇങ്ങനെ നിൽക്കട്ടെ എന്നാശിക്കുന്ന ചില ആണും പെണ്ണും വിഴിഞ്ഞം-പൂവാർ ബസ്സിലുണ്ട്. തൊട്ടുരുമ്മി സുഖിച്ചുശീലിച്ച അവർക്ക് വേവലാതിയൊന്നുമില്ല. അവരുടെ കണ്ണുകൾ ഡ്രൈവറെയും കണ്ടക്ടറെയും തിരയുന്നില്ല, വാച്ചിലേക്കു നോക്കി അക്ഷമരാകുന്നില്ല, ബസ്സിലേയ്ക്കു തലനീട്ടുന്ന തമ്പാനൂരിലെ രാത്രിയെ ഭയപ്പെടുന്നില്ല.

സിന്താത്രമ്മയ്ക്ക് ശരീരമാകെ പുകഞ്ഞെരിയുന്നു. മാർത്തമ്മയ്ക്ക് ശ്വാസം മുട്ടുന്നു. ആരോഗ്യമേരിയുടെ വയറ്റിലെ മത്തങ്ങ വലിപ്പത്തിലുള്ള വായു നെഞ്ചിലേക്കുരുണ്ടുകയറുന്നു. കോവളത്തേയ്ക്കു പോകാൻ ബസ്സിനകത്തു കയറിക്കൂടിയ ചെറുപ്പക്കാരിയായ മദാമ്മ പുറത്തുചാടാൻനടത്തിയ എല്ലാ ശ്രമങ്ങളും പരാജയപ്പെട്ട്, നിസ്സഹായയായി സീറ്റിൽത്തന്നെ അകപ്പെട്ടു കിടക്കുന്നു. തുടകൾകൊണ്ട് സീറ്റ് ദയനീയമായി പൊത്തിപ്പിടിച്ച്, ടൂറിസ്റ്റ് ഗൈഡ് തുറന്നുപിടിച്ച് മദാമ്മ തമ്പാനൂർ ബസ്സ്റ്റാന്റിലേക്കു നോക്കി ഇരിപ്പായി. തന്നെ ഒന്നു പുറത്തേയ്ക്കുവിടാൻ പാവം മദാമ്മ പലതരം സ്നേഹോദാരമായ വാചകങ്ങളിലൂടെ യാചിച്ചതാണ്. അപ്പോഴെല്ലാം ഇടനാഴിയിലെ ആൾക്കൂട്ടത്തിന് നിസ്സഹായരായി നോക്കി നിൽക്കാനേ കഴിഞ്ഞുള്ളൂ. ആരുടെയും അരികെ മദാമ്മയെ ഒന്നു പുറത്തുവിടാനുള്ള സ്ഥലമുണ്ടായിരുന്നില്ല.

മദാമ്മയുടെ വെപ്രാളം കണ്ടപ്പോൾ പനിയമ്മ പറഞ്ഞു, മോളേ ഒന്നു ഷെമിക്ക് ബസ്സിപ്പാം ഷ്ടാർട്ടാവും.

മദാമ്മയുടെ ദൈന്യതയിൽ മനസ്സ് വിഷമിച്ചുപോയ പാതിരി ബസ്സിന്റെ ഇടനാഴിയിൽ തൂങ്ങി





ക്കിടക്കുന്ന പരുന്തുകളോടു പറഞ്ഞു.

സഹോദരങ്ങളേ,

അല്പം ഇടം കൊടുക്കൂ.

അന്യനാട്ടുകാരിയല്ലേ, ആ സ്ത്രീയൊന്നു പുറത്തുപോകട്ടെ. ഉഷ്ണം സഹിക്കാൻ കഴിയാഞ്ഞിട്ടാവണം.

തന്റെ തൊട്ടുമുമ്പിലുള്ളയാളുടെ ചവിട്ടേറ്റു കാലു വേദനിക്കുന്ന ചെറുപ്പക്കാരൻ പാതിരിയുടെ നേരെ അമർഷം കൊണ്ടു.

അച്ചന്റെ ളോഹക്കുള്ളിലിടം കൊടുക്കൂ. ഞങ്ങളുടെയരികെയൊന്നും സ്ഥലമില്ല.

ചെറുപ്പക്കാരൻ പറഞ്ഞത് ചിലർക്ക് രസിച്ചില്ലെങ്കിലും രസിച്ചവർ ആർത്തുചിരിച്ചു. ആ ചിരിയുടെ ക്രൂരത സഹിക്കാനാവാതെ പാതിരിയുടെ ളോഹ നിശ്ചലമാവുകയും അദ്ദേഹം കണ്ണടച്ച് തലതാഴ്ത്തി ഇരിപ്പാവുകയും ചെയ്തു. ഇതിന്നിടയിൽ മദാമ്മ ടൂറിസ്റ്റ് ഗൈഡ് അടച്ചുവച്ച്, തമ്പാനൂരിലെ രാവിന്റെ നിറം കണ്ണിലേക്കാവാഹിച്ചെടുത്ത് തന്റെ സീറ്റിൽ അടങ്ങി ഒതുങ്ങി ഇരുന്നു. ധ്യാനഭരിതമായ ആ ഇരിപ്പിന്റെ കെട്ടുവിട്ടപ്പോൾ മദാമ്മ ആശ്വാസത്തിന്റെ നിമിഷങ്ങളെ മനസ്സിൽ വാരിയടുക്കി, ഇന്ത്യ നൽകിയ സുഖങ്ങളോടു ചേർത്തുവെച്ചു. ചെറുങ്ങനെ മദാമ്മയുടെ മുഖത്ത് പനിയമ്മയ്ക്കുള്ള ഒരു ചിരി വിരിഞ്ഞു.

മദാമ്മയുടെ വസ്ത്രം നനയുന്നതും മൂത്രം സീറ്റിലൂടെ താഴേയ്ക്കു പേടിച്ചു പേടിച്ചൊഴുകുന്നതും പനിയമ്മ അറിയുന്നുണ്ടായിരുന്നു. പനിയമ്മയുടെ മുഷിഞ്ഞ മുണ്ട് മൂത്രത്തിന്റെ നനവ് ഒപ്പിയെടുക്കുന്നുണ്ടായിരുന്നു. ഈ മഹാരഹസ്യം അധികനേരം മനസ്സിലിട്ടു സൂക്ഷിക്കാൻ പനിയമ്മയ്ക്കു കഴിഞ്ഞില്ല. മൂക്കത്തുവിരൽ വച്ച് തരിച്ചിരുന്നുപോയ പനിയമ്മ പൊട്ടിത്തെറിച്ചു. അരിശത്തിന്റെ ചൂടിൽ പനിയമ്മ എല്ലാ യാത്രക്കാരോടുമായി ഉറക്കെ വിളിച്ചു പറഞ്ഞു.

മദാമ്മ ഇരുന്നെടത്ത് പെട്ത്ത്. ആണുങ്ങളാന്നും പറഞ്ഞ് തൂങ്ങിപ്പിടിച്ച് നിക്ക്ണ്. പെണ്ണിനെ പെടക്കാം ബിടാത്ത നാട്.

ബസ്സിനകത്ത് ആണുങ്ങളുടെ അടക്കിപ്പിടിച്ച ചിരി. സ്ത്രീകളിൽ ചിലർ തലതാഴ്ത്തിപ്പിടിച്ചു. പനിയമ്മയാവട്ടെ അരിശപ്പെട്ട് മദാമ്മയുടെ നേരെ പൊരിയുകയായിരുന്നു. ആവാഡ്തുറയുടെ ഭാഷ മദാമ്മയ്ക്കു നന്നായി മനസ്സിലായി.

ഇവറ്റകള് അഴ്ക്ക് ജാതികള്. കോവളത്ത് കെടക്ക്ന്ന കെടപ്പ് കണ്ടാ.... നാട് നാറ്റിക്കും. മണോംഗുണോം തുണീല്ലാത്ത ജാതികള്....

മദാമ്മ താണുകേണു ക്ഷമ യാചിക്കുകയായിരുന്നു. പനിയമ്മയുടെ പ്രായത്തോടും വിഴിഞ്ഞം-പൂവാർ ബസ്സിനോടും ബസ്സിലെ യാത്രക്കാരോടും ഇന്ത്യ എന്ന രാജ്യത്തോടും ക്ഷമയാചിക്കുകയായിരുന്നു. വിഴിഞ്ഞം-പൂവാർ ബസ്സും, ഇന്ത്യയും ക്ഷമിച്ചാലും, പനിയമ്മ ക്ഷമിക്കാൻ തയ്യാറല്ല. പെൺവർഗ്ഗത്തിന്റെ അന്തസ്സാണ് ഈ മദാമ്മ ബസ്സിനകത്ത് കളഞ്ഞുകുളിച്ചിരിക്കുന്നത്.

പനിയമ്മയുടെ കത്തിയുളരുന്ന അമർഷത്തിന്റെ മുനയിൽ തൊട്ടുകൊണ്ട് മദാമ്മ പറഞ്ഞു.

ഞാൻ എന്റെ ശരീരത്തിലാണ് മൂത്രമൊഴിച്ചത്. അതിനെക്കുറിച്ച് നിങ്ങൾ ആലോചിക്കണ്ട.

ആരും ഒരക്ഷരംപോലും മിണ്ടിയില്ല. പാതിരി അതേക്കുറിച്ച് ഗാഢമായി ആലോചിക്കുകയായിരുന്നു. അതൊരു പുതിയ അറിവായി ബസ്സിനകത്തു തങ്ങിനിൽക്കേ, ഇടനാഴിയുടെ മദ്ധ്യത്തിൽ നിന്നൊരു പെണ്ണൊച്ച പൊങ്ങി.

എടാ, ചെറ്ക്കാ നാല് മക്കളെപ്പെറ്റ തള്ളേടെ ദേഹത്താ നിയ്യ് പുമ്പാറ്റപ്പണി നടത്ത്ന്നേന്നോർത്തോണം.

ഇടനാഴിയിൽ തൂങ്ങിപ്പിടിച്ചു നിൽക്കുന്ന ആണുങ്ങളുടെ കണ്ണുകൾ പെണ്ണിനുനേരെ നീളുന്നു. ആ കണ്ണുകളിൽ അവൾ നാലുപെറ്റ തള്ളയായിരുന്നില്ല. ഏതോ കണ്ണിന്റെ ഉടമ ചോദിച്ചു, ഇരട്ടപെറ്റതോ ഒറ്റപെറ്റതോ.

ചിരിയും തെറിയും, ഉന്തും തള്ളും, പിടിയും വലിയും.

ശബ്ദകോലാഹലങ്ങൾക്കിടയിൽ കടലോരത്താളം പൂണ്ടൊരു പാട്ടും താളമടിയും. ആ പാട്ട് പലരും തുടയിൽ താളമടിച്ചേറ്റുപാടിക്കൊഴുപ്പിച്ചു.

പാട്ട് പക്ഷെ, പെട്ടെന്നങ്ങ് നിലച്ചുപോയി. ബസ്സിൽ ജീവിതത്തിന്റെ ഒരു നിലവിളി അരങ്ങേറുകയായിരുന്നു. ഏറ്റവും ഒടുവിലത്തെ സീറ്റിൽ നിന്നു പൊട്ടിപ്പുറപ്പെട്ട ബഹളത്തിലേക്ക് എല്ലാവരുടെയും കാതും കണ്ണും പറന്നുപോയപ്പോൾ ചെറുക്കൻ നാലുപെറ്റ തള്ളയുടെ കാതിൽ പറഞ്ഞു.

ഞാം നല്ല അന്തസ്സുള്ള് കുടുംബത്തി പിറന്നതാ. എന്റമ്മ ടീച്ചറാ. ചേച്ചി എന്നെ അഴുക്കാക്കി. പിന്ന്ന്ള്ള തള്ളില് മേല് വീണതാ. ഞാനും പെണ്ണ്ങ്ങളോടൊക്കെ പെര്മാറീറ്റ്ണ്ട്. ചേച്ചിയെ വിഴിഞ്ഞം-പൂവാർ ബസ്സില് വെച്ച്തന്നെ ഞാം കണ്ടോളും. എന്നെ അപമാനിച്ച ആരേം ഞാം വിട്ടിട്ടില്ല. അക്കാര്യത്തില് എന്റെ വയസ്സ് ഇരുപതൊന്നല്ല.



എഡേയ് കൊച്ചനേ, ഞാനൊരു തമാശ പറഞ്ഞതാഡേയ്.

ചേച്ചി ഒന്നു പരീഷിച്ചുനോക്ക്, ചേച്ചിക്ക് മുന്നോട്ടോ പിന്നോട്ടോ നീങ്ങാം കഴിയ്യോ?

ഇല്ലഡെ കൊച്ചനേ, ഞാനേ ഞെങ്ങിപ്പഴുക്വ. ഒരു തമാശ വായിന്നങ്ങ് വീണ്വോയി.

ചേച്ചീ, ഇത് വിഴിഞ്ഞം-പൂവാർ ബസ്സാ.

ശിരയഡേ, നീയ് ചൂടാവാതിരി.

ചേച്ചി എന്നെ അഴുക്കാക്കി ഇത്രേം ആളുടെ മുമ്പില്. ഞാം പകരം ചോദിക്കും. നോക്കിക്കോ, ചേച്ചി എറങ്ങുന്ന ബസ്റ്റോപ്പില് ഞാന്വറങ്ങും.

ചേച്ചി മനസ്സറിഞ്ഞൊന്നങ്ങ് ചിരിച്ചുപോയി. എന്നിട്ട് ചെറുക്കന്റെ ചേച്ചി ഇടതുകൈ വളരെ രഹസ്യമായി പിന്നിലേക്ക് കൊണ്ടുവന്ന് ചെറുക്കന്റെ വയറ്റത്തൊന്നു നുള്ളി ഇക്കിളിപ്പെടുത്തിക്കൊണ്ടു പറഞ്ഞു.

മക്കളേ മനുഷേരായാല് ചൂടാവേം തണുക്ക്വൊക്കെ സാധാരണമാ...

അതു ചെറുക്കനും രസിച്ചു. ചെറുക്കൻ ചെറുക്കന്റെ ചേച്ചിയുടെ മുടിയൊന്നു ചെറുങ്ങനെ മണത്തിട്ടു പറഞ്ഞു.

ചേച്ചിയുടെ മുടിയെനിക്കിഷ്ടമായി. എന്തൊരു കനമാ മുടിക്ക്. മുടിയെന്തായാലും നാല് പെറ്റിട്ടില്ല.

അങ്ങനെ, അങ്ങനെ നെഞ്ച് ചേച്ചിയുടെ മുടിയോട് ചേർത്ത് അവന്റെ നിശ്വാസം ചേച്ചിയുടെ കാതിനരികിലേക്കയച്ചുകൊണ്ട് ചോദിച്ചു.

ചേച്ചി എവിടത്ത്യാ? ചേച്ചി ആരാ?

ഞാനോ, ഞാം നെന്റെ ചേച്ചി. വിഴിഞ്ഞം- പൂവാറ് ബസ്സിലെ ചേച്ചി.

എന്തായായും ചേച്ചിയെ ഇഷ്ടായി.

ബസ്സിന്റെ പിന്നറ്റത്തെ ബഹളം മുറുകുന്നു. വാക്കുകൾ ഉടുതുണിയുരിഞ്ഞു കോമരം തുള്ളുന്നു. ഉന്തും തള്ളും കെട്ടുപിണഞ്ഞാട്ടവും. ആരുടെയൊക്കെയോ കഴുത്തുകൾക്കുനേരെ കൈകൾ നീളുന്നു. പനിയമ്മ കർത്താവിനെ വിളിച്ചു കരയുന്നു. ആരോ ആരെയോ ചവിട്ടി വെളിയിലേക്കു തള്ളുന്നു. വെളിയിലേക്ക് തെറിച്ചുവീണവൻ ബസ്സിലേക്കു തന്നെ ഓടിക്കയറി മനുഷ്യശരീരത്തെ മുരണ്ടി അലറുന്നു. പൊല്ലും പൊലിയാട്ടും കുത്തും കൊലവിളിയും.

പേടിച്ചു തളർന്ന് ജീവച്ചവമായി മാറിയ പനിയമ്മ മദാമ്മയുടെ മടിയിൽ കൈവച്ചുകൊണ്ടു പറഞ്ഞു.

ശവം വീണത്തെന്നെ മോളേ. ഗിൽബർട്ട് തെമ്മാടിയാ നല്ലവനാണെങ്കിലും.

മദാമ്മ പനിയമ്മയുടെ മീൻ ചിതമ്പലുകൾ പറ്റിപ്പിടിച്ച വരണ്ടുണങ്ങിയ കൈ തടവി ആശ്വാസം പകർന്നു.

കണ്ണടച്ചു പ്രാർത്ഥിച്ചുകൊണ്ടിരുന്ന പാതിരി സീറ്റിൽ നിന്നെഴുന്നേറ്റ് നിന്ന് ബസ്സിലെ ലഹളയുടെ നേരെ കൈകൂപ്പി പ്രാർത്ഥിച്ചു. പാതിരിയുടെ സഹോദരങ്ങളേ എന്ന വിളി ഒരാളുടെയും കാതിൽ വീണില്ല.

മാർത്തമ്മ കർക്കിടകത്തിലെ കടലിനെപ്പോലെ അലറുന്നു.

എടാ റൊസാരിയോ ഗോമസ്സേ.....

സിന്താത്രേ, ഗിൽബർട്ടത്തര നല്ലവന്വൊന്നല്ല. സ്റ്റീഫനെ കൊന്നതാരാ. എങ്ങനാടീ സിന്താത്രേ സ്റ്റീഫന്റെ പൊണ്ടാട്ടിവന്റെ ചിന്ന വീടായത്. ഗിൽബർട്ടിനെ ആർക്കാ അറിഞ്ഞുകൂടാത്തെ. നമ്മള് ബസ്സിലായിപ്പോയി സിന്താത്രേ. തൊറേലായിർന്നേ അവന് കാണേണ്ടനും ത്രേസ്യടെ ഉശിര്.

റോസ്മേരിയും മാർത്തമ്മയും കൊച്ചുത്രേസ്യയും സിന്താത്രമ്മയും മേരി ലൂസിയുമൊക്കെ ലഹളയ്ക്കു തയ്യാറാവുന്നു. ഗിൽബർട്ടും ജെറോമും റൊസാരിയോ ഗോമസ്സിനെ കൊല്ലാനൊരുങ്ങിനിൽക്കുകയാണ്.

ഗോമസ്സിന്റെ ഭാര്യ അൽഫോൻസ നെഞ്ചത്തടിച്ചു കരയുന്നു.

ചെറുക്കൻ ചെറുക്കന്റെ ചേച്ചിയോടു ചോദിച്ചു.

എന്തായിത് ചേച്ചി.

ഇതൊരു പെര്ത്ത കഥയാ. റൊസാരിയോ ഗോമസ്സിന്റെ കെട്ട്യോളാ അൽഫോൻസാ. അവളും അത്ര നല്ലതൊന്നല്ല. അവളിപ്പം ഗിൽബർട്ടിന്റെ കയ്യിലാ. എന്നാലും ഗോമസ്സ് ചെയ്തത് ശരിയല്ല. ഗോമസ്സവളെ കളഞ്ഞേച്ച് പൂന്തുറയിലാരുടെയോ കൂടെ കഴിയ്യാണ്. നാലഞ്ചു കൊല്ലായി അവനൊളിച്ചുനടപ്പ് തൊടങ്ങീറ്റ്. അൽഫോൻസിക്കിപ്പം ബസ്സില് വച്ചവനെ പിടികിട്ട്യേതാ. അവള് വിടൂല്ല. സംഗതി വളരെ മോശാ. ജെറോമും ഗിൽബർട്ടും ഗോമസ്സിനെ ശെരിയാക്കും. ഗോമസിനെ അവള് സ്നേഹിച്ച് കല്യാണം കഴിച്ചതാ. അൽഫോൻസാ അവനെ കരളുപോലെ കരുതിയതാ... എന്നാലും അവള് ശെരിയല്ല.

ചെറുക്കനും ചേച്ചിയും അവരുടെ സ്വന്തം ലോകത്തൊതുങ്ങി വിഴിഞ്ഞം-പൂവാർ ബസ്സിനെയങ്ങ് മറന്നു. ഒരുനിമിഷം അവന്റെ ചേച്ചി അവനോടു പതുക്കെ പറഞ്ഞു.

ഇത് വല്യ സത്യമൊള്ള ബസ്സാ. കടൽക്കര ചുറ്റ്ന്ന ബസ്സ്.

അന്നേരം റൊസാരിയോ ഗോമസ്സിന്റെ കാല് അൽഫോൻസയുടെ നാഭിയിൽ പതിച്ചു. അൽഫോൻസ ബസ്സിനെ കിടുക്കിക്കൊണ്ട് പിന്നോട്ടു മറിഞ്ഞുവീണു. ചെറുക്കൻ അവന്റെ ചേച്ചിയുടെ മീൻ ചൂരുള്ള മുഖത്ത് ഒരു ഉമ്മവച്ചു.

ഗിൽബർട്ടിന്റെയും ജെറോമിന്റെയും കൈകൾ റൊസാരിയോ ഗോമസ്സിന്റെ ദേഹത്ത് പടപടാ വീഴുന്നു.

വിഴിഞ്ഞം-പൂവാർ ബസ്സ് ഇപ്പോൾ ബസ്സല്ലാതായിക്കഴിഞ്ഞു. പാതിരിയും മദാമ്മയും തല പുറത്തിട്ട്. പുറത്തലയുന്ന പൊലീസുകാരോട് യാ



## പുസ്തക വാർത്ത



ചിക്കുന്നു. പൊലീസുകാർ മുഖം തിരിച്ച്, ലാത്തി കക്ഷത്തിറുക്കി ആൾക്കൂട്ടത്തിലേക്ക് മറയുന്നു.

ആവാഡുതുറയിലെ അൽഫോൻസയും, റൊസാരിയോ ഗോമസ്സും തമ്മിലുള്ള ലഹളയ്ക്ക് ഇടമൊരുക്കിക്കൊടുത്ത് വിഴിഞ്ഞം-പൂവാർ ബസ് തമ്പാനൂർ സ്റ്റാൻഡിലെ വെളിച്ചത്തിൽ മുങ്ങിനിൽക്കുന്നു.

പാതിരിയുടെ കണ്ണ് നനയുന്നത് മദാമ്മ കണ്ടു. മദാമ്മ പാതിരിയോടെന്തെക്കെയോ ചോദിക്കുന്നു. മദാമ്മയോട് ഒരു വാക്കുപോലും ഉരിടായാൻ പാതിരിക്ക് കഴിയുന്നില്ല.

ചെറുക്കന്റെ ചേച്ചി കഴുത്തിന് കീഴെയുള്ള ചന്ദ്രക്കീറിലൊരുമ്മയും വാങ്ങി ലഹളയ്ക്കൊരുങ്ങുന്നു. ചെറുക്കൻ വിജയഭാവത്തിൽ ഞെളിഞ്ഞു പിരിയുന്നു. ആരോഗ്യമേരി റൊസാരിയോ ഗോമസിനെ ലക്ഷ്യമാക്കി നീട്ടിത്തുപ്പിയത് മറ്റാരുടെയോ മേൽ വീഴുന്നു.

റൊസാരിയോ ഗോമസിന്റെ നെഞ്ചിൽ കത്തി കയറി ചോര ചുറ്റുപാടും തെറിച്ചപ്പോൾ വിഴിഞ്ഞം പൂവ്വാർ ബസ്സിലെ യാത്രക്കാരിൽ ചിലർ പൊലീസിനെയും ദൈവത്തെയും വിളിച്ച് കരയാൻ തുടങ്ങി. പുറത്തുചാടാനുള്ള മൽപ്പിടുത്തത്തിലേർപ്പെട്ട് എല്ലാവരും പരസ്പരം ചവിട്ടിക്കൊരട്ടുകയായിരുന്നു. മദാമ്മയെ നാലഞ്ചാളുകൾ നുള്ളിപ്പറിച്ചു. 'എന്നെ കൊല്ലരുതേ' എന്ന് യാചിച്ചുകൊണ്ട് മദാമ്മ പൊട്ടിക്കരയുകയായിരുന്നു. ചെറുക്കൻ അവന്റെ ചേച്ചിയുടെ കഴുത്തിലെ സ്വർണ്ണച്ചെയിൻ വലിച്ചുപൊട്ടിച്ച് കൈക്കലാക്കിക്കൊണ്ട് മുന്നോട്ടാഞ്ഞുവലിഞ്ഞ് ബസിനു പുറത്തേക്ക് എടുത്തുചാടി.

എങ്ങുനിന്നോ പറന്നെത്തിയ പൊലീസുകാർ പാതിരിയേയും മദാമ്മയേയും പനിയമ്മയെയും ചെറുക്കന്റെ ചേച്ചിയേയുമൊക്കെ റൊസാരിയോ ഗോമസിന്റെ ചോരയ്ക്കരികിലൂടെ വലിച്ചു പുറത്തിട്ടു.. പൊലീസ് വലിച്ചു പുറത്തിടുമ്പോൾ ഉടുമുണ്ടു നഷ്ടപ്പെട്ട പനിയമ്മ ഒരു പൊലീസുകാരന്റെ മുഖത്തേക്ക് കാർക്കിച്ചു തുപ്പി. അയാളുടെ തന്തയ്ക്കും തള്ളയ്ക്കും വിളിച്ച് കരഞ്ഞും പുലമ്പിയും നിലത്ത് ചുരുണ്ടു കിടപ്പായി. ചെറുക്കന്റെ ചേച്ചി സ്വർണ്ണച്ചെയിനൊഴിഞ്ഞ കഴുത്തു തടവി നെഞ്ചിലിടിച്ച് കരയുകയായിരുന്നു. മദാമ്മ ആളുകൾ നുള്ളിപ്പറിച്ച് ചോരയൊലിപ്പിച്ച തുടയും മുലയും പൊലീസുകാർക്ക് കാണിച്ചുകൊടുത്ത് ഇന്ത്യയെ തെറിവിളിച്ചു.

ആറുമണിയ്ക്ക് പുറപ്പെടേണ്ട വിഴിഞ്ഞം-പൂവാർ ബസ്സിൽ നിന്നിറക്കിയ യാത്രക്കാരെ പൊലീസ് ലാത്തിവീശി ഓടിച്ചു.

വിഴിഞ്ഞം- പൂവാർ ബസ്സിലെ ഡ്രൈവറും കണ്ടക്ടറും ഈ സമയത്തും ദൈവങ്ങളെപ്പോലെ എങ്ങോ പോയി ഒളിച്ചിരിക്കുകയായിരുന്നു. യാത്രക്കാർ പൊലീസിന്റെ ലാത്തിയെ ഭയന്ന് എങ്ങോട്ടൊക്കെയോ ഓടിപ്പോയി. അവസാനം വിഴിഞ്ഞം-പൂവാർ ബസ്സിനകത്ത് ചോരയിൽ മുങ്ങിയ റൊസാരിയോ ഗോമസും. നാഭിക്ക് ചവിട്ടേറ്റ് മലർന്നടിച്ചു വീണ അൽഫോൻസയും. കുറെ പൊലീസുകാരും മാത്രം ബാക്കിയായി.

വിഴിഞ്ഞം-പൂവാർ ബസ്സ്. ഇപ്പോൾ ബസ്സല്ല.







## ജോസ്പനച്ചിപ്പുറം

# അലിഖിതം

### പതിനാറ്



പിന്നോട്ടുപോകുന്ന നരച്ച മരങ്ങൾക്കിടയിൽ എന്തോ തിരയുന്ന മട്ടിൽ കണ്ണുനട്ടിരുന്നു അപ്പു.

വഴിതെറ്റിവന്ന വാർദ്ധക്യത്തിന്റെ മടുപ്പുപോലെ എന്തോ ഒന്ന് മനസ്സിലിരുന്നു കുറുകി. ചുവപ്പുവൃത്തം തെളിയുന്ന റെയിൽവേ ഗേറ്റിനു മുൻപിലെന്നവണ്ണം എല്ലാം വഴിമുട്ടി നിൽപാണ്.

പത്രപ്രവർത്തനം എന്ന സങ്കല്പത്തിന് എത്ര നിറങ്ങളായിരുന്നു ആദ്യം. കോളേജ് അദ്ധ്യാപകന്റെ തസ്തിക ജോലി കിട്ടിയതിന്റെ നാലാം മാസം പുല്ലുപോലെ വലിച്ചെറിഞ്ഞ് സ്വതന്ത്രവും നിർഭയവുമായ പത്രപ്രവർത്തനത്തിന്റെ ആയുധം കൈയിലെടുക്കുമ്പോൾ പലരും പറഞ്ഞു: പ്രത്യേകിച്ച് മുതിർന്നവർ.

- അവനു ഭ്രാന്താണ്.

കോളേജിലെ പണി കളഞ്ഞിട്ട് പത്രമോഫീസിലേക്ക്.

- ലോകം ഉദ്ധരിക്കാൻ

അപ്പു ഓർത്തു:

പെൻ ഈസ് മൈറ്റിയർ ദാൻ സ്വോർഡ്.

എന്തൊരു അസംബന്ധം.

ഇതിലും ഭേദം ഒരു വാൾ തന്നെ കൈയിലെടുക്കുകയായിരുന്നു. ഈ പേന കൊണ്ട് എന്തുനേടാൻ!

- ആകാശം മുട്ടെ വളർന്നു നിൽക്കുന്ന തിന്മയുടെ മരച്ചുവട്ടിൽ ഒരു കൊച്ചുപേനാക്കത്തിയുമായി നിൽക്കുന്ന അപ്പു.

നല്ലൊരു കാർട്ടൂൺ ചിത്രം.

പിന്നെയും പിന്നെയും മനസ്സിലേക്ക് ഓടിവരുന്നത് ലൂവിന്റെ ചിത്രമാണ്.



പെട്ടെന്നൊരു രാത്രി അപ്രത്യക്ഷയായ ലൂ.

ഇത്രയൊക്കെ പത്രങ്ങളും സാമൂഹിക ബോധവുമൊക്കെ ചുറ്റും പടർന്നു പന്തലിച്ചു കിടന്നിട്ടും എന്താണുണ്ടായത്? ഇല്ല. ലൂവിനു വേണ്ടി ചെറുവിരൽപോലും അനക്കാൻ ഇവിടെ ആളില്ല. ആരെങ്കിലും അനക്കാൻ ശ്രമിച്ചാൽ അത് കാറ്റത്തിളകുന്ന ഞാങ്ങണയാവും.

നന്മയ്ക്കും നീതിക്കും വേണ്ടിയുള്ള യുദ്ധമെന്നൊക്കെ പറയുന്നത് ശുദ്ധ ഭോഷ്കാണ്. നന്മയും നീതിയും ആർക്കാണു വേണ്ടത്? അതൊക്കെ മുഖപ്രസംഗങ്ങളിൽ പെരുമ്പറ മുഴക്കാനുള്ള വെറും വാക്കുകൾ.

കാര്യത്തോടടുക്കുമ്പോൾ. ആളെ പിടിക്കാൻ പറ്റിയ. പ്രചാരത്തിന്റെ സൂചിമുകളിലേക്കു പോകാനുതകുന്ന കഥകൾ മതി എല്ലാ പത്രങ്ങൾക്കും- എന്റേതുൾപ്പെടെ.

ഉദാഹരണങ്ങൾ ഒന്നിനുപിറകേ ഒന്നായി തിക്കിത്തിരക്കിവരുന്നു. അച്ചടിപ്പിശകില്ലാത്ത ഓർമ്മകൾ.

പ്രമുഖനായ അബ്കാരി കോൺട്രാക്ടർ അയാളുടെ മകളെ പ്രേമിച്ച തൊഴിലാളിയെ തല്ലിക്കൊന്ന് കായലിലെറിഞ്ഞില്ലേ?

നാട്ടുകാർക്കുമുഴുവൻ അറിയാവുന്ന കഥയായിരുന്നിട്ടും പത്രത്തിൽ വന്നപ്പോൾ ആത്മഹത്യയായി. ഒരുപാടു ബിസിനസ് ബന്ധങ്ങളുള്ള അബ്കാരി എത്ര ലക്ഷത്തിന്റെ പരസ്യമാണ് ഒരു വർഷം ഈ പത്രങ്ങൾക്കെല്ലാം കൂടി കൊടുക്കുന്നത്!

പത്രങ്ങളുടെ ലൈനിൽത്തന്നെയായിരുന്നു പൊലീസിന്റെ അന്വേഷണവും. പോസ്റ്റുമോർട്ടം റിപ്പോർട്ടിലും മരണം ആത്മഹത്യയാണെന്നായിരുന്നു സൂചന.

- വെള്ളം കുടിച്ചുള്ള മരണം.

ഇല്ല. എനിക്കൊന്നും ചെയ്യാൻ കഴിയില്ല.

എനിക്കൊന്നല്ല. രാജ്യവും ശക്തിയും മഹത്വവുമില്ലാത്ത ആർക്കും.

- പെട്ടെന്ന് ഒരു കുലുക്കത്തോടെ വണ്ടി നിന്നു. അപ്പു പുറത്തേക്കു നോക്കി.

- എന്താണു സംഭവിച്ചത്!

ഇതു സ്റ്റേഷനല്ല. വല്ല ക്രോസിംഗോ മറ്റോ ആവും.



## ദേശമംഗലം രാമകൃഷ്ണൻ




അത്രയ്ക്കാകലാൻ നിനച്ചില്ലൊരിക്കലും
ശത്രുവായേക്കാം നിനക്കു ഞാനെങ്കിലും
സത്രനടകളിൽ നിന്നെ പ്രതിഷ്ഠിച്ചു
നിത്യം ചവിട്ടി ലാളിച്ചവരെങ്ങുപോയ്.

യാത്രയാകുന്നു പറയാത്ത വാക്കുകൾ
യാത്രയാക്കുന്നു തുറക്കാത്ത ജാലകം.
കുന്നത്തുനിന്നു കാറ്റാടികൾ നമ്മുടെ
പൊന്നോർമ്മകളായിരമ്പിയെത്തുന്നു.

ദിക്കറിയാതിവിടമെത്തിയൊരു നോക്കു-
കുത്തിയായ് നിന്നതോർക്കുന്നേൻ
ഇപ്പഴങ്കുപ്പായമെന്നെപ്പുതപ്പിച്ച-
തെപ്പൊഴാണാരാണറിയില്ല, നിദ്രയിൽ
സർപ്പം കടിച്ചു പഴക്കിപ്പണിഞ്ഞൊരാ-
സങ്കല്പമെല്ലാമിടിഞ്ഞു
തള്ളിത്തെറിക്കുന്ന പാതകൾ വിട്ടൊഴി-
ഞ്ഞെന്റെ ദൈവങ്ങൾ നടന്നു.
ഒക്കെയിത്തോപ്പിലെ പൂവിനും പ്രാവിനും
ഒക്കത്തു കുടമേറ്റി നട്ടുനനച്ചൊരാ
വള്ളിക്കുമൊക്കെയറിയാം... നിനവുക-
ളെത്തിപ്പിടിക്കും സ്ഥലജലരാശികൾ-
ക്കെല്ലാമറിയാം....

നറുക്കിട്ടു നോക്കിയ വേനൽക്കുടങ്ങളിൽ
ഒരു കടലേന്തിത്തുളുമ്പിനിന്നോ

ഒരുവേളയെന്റെ നേർക്കുയരുന്ന തുമ്പിയിൽ
ഒരു കുളിർ കോരിയിരുന്നോ

-അറിയുമ്പൊഴേയ്ക്കതിൻ സമയം പൊലി
ഞ്ഞു
തിരയുമ്പൊഴേയ്ക്കെന്റെ കൈകൾ നിലച്ചു.

വാക്കിലും നോക്കിലും ചുരികകൾ കേറ്റി
പൂക്കളെ കായ്കളെ കല്ലാക്കിമാറ്റി
കുത്തിയ കിണറുകളൊക്കെക്കമഴ്ത്തി
വെട്ടിയ തോടുകൾ മണലിട്ടു നീക്കി
വന്ന വഴിയെ ഇരുട്ടിൽ തളച്ചു
തിന്നും പഴത്തിൽ ഫണങ്ങൾ വിടുർത്തി-
നിന്നോരസുരനിന്നെങ്ങുപോയ് മിത്രമേ.

ഉത്തരമില്ലാത്ത ചോദ്യങ്ങളാലിന്നു
കത്തിക്കരിയുന്നു നമ്മൾ
എങ്ങു മഹാനദി,യെങ്ങതിൻകുളിരല-
പ്പല്ലക്കിൽ നിന്നെത്തിനോക്കുന്ന നീർക്കിളി?
ചുറ്റും മണൽച്ചുഴിക-
ളാർക്കുന്നു പോർവിളികൾ
പൊട്ടിക്കലങ്ങുന്നു കഥകളിക്കണ്ണുകൾ.
ആരുടെ തീയായിരുന്നു ഞാൻ, നീറ്റിയ-
താരുടെയാത്മാക്ക-
ളാർക്കുള്ള കഞ്ചുകം.

കഥ തീർന്നുപോകുന്നു
കഥയറിയാതെ
തിക്കനൽ പെട്ടിപ്പുറത്തിരു-
ന്നൊരു നടൻ
കാണുന്നു നമ്മുടെയാട്ടച്ചുവടുകൾ.
കോപ്പുകൾ കത്തിക്കരിഞ്ഞു നാമാടുന്നു
സ്തോത്രങ്ങൾ ചുണ്ടിൽ വിറയ്ക്കുന്നു
കാത്തുനിൽക്കുന്നവർ നമ്മളുടലിന്റെ
കീർത്തനക്കാർ
ഏതു മൂകാംബികയുടെ
തേർത്തട്ടിൽ വീണു പിടയ്ക്കുവാൻ-
യാത്രയ്ക്കു നേരമായ്:

ഒന്നായ് നടിച്ചവർ-
ക്കൊന്നല്ല കാഴ്ചകൾ
ഒന്നാകുവാനേ കൊതിച്ചവർക്കിങ്ങനെ
കത്തുന്നു കണ്ണുകൾ.

---

അപ്പു വെറുതെ വെയിലിൽ തിളങ്ങുന്ന പാളങ്ങൾക്കും അതിനപ്പുറത്തെ ചരൽകൂനകൾക്കും മുകളിലൂടെ ഒന്നിനെയുമല്ലാതെ നോക്കിയിരുന്നു.

ചരൽകൂനകൾ തീരുന്നിടത്തെ വേലിക്കപ്പുറത്ത്. വെൽഡിംഗ് ലാമ്പിന്റെ ജ്വാലത്തിളക്കം കണ്ണുകളിൽ കുത്തിക്കൊണ്ടു.

മോട്ടോർ വർക്ക്ഷോപ്പ്

അപ്പു ശ്രദ്ധിച്ചു.

പുറം തിരിഞ്ഞുകിടക്കുന്ന കറുത്ത ഫിയറ്റ് കാർ.

ഒരു വെളിപാടുപോലെ.

വാസു പറഞ്ഞതും അതുതന്നെ.

കറുത്ത ഫിയറ്റ്. പിന്നിലെ ബമ്പറിൽ ഫ്ളവർഷോയുടെ സ്റ്റിക്കർ.

അപ്പു കമ്പാർട്ടുമെന്റിന്റെ തുറന്നുകിടന്ന വാതിൽക്കൽ ചെന്നു നിന്നുനോക്കി. ബമ്പറിൽ ഒന്നും കാണാനില്ല, തുരുമ്പിന്റെ ഇടവേളകളൊഴികെ ഒന്നും.

ലക്ഷണം കണ്ടിട്ട് ആ കാർ വർഷങ്ങളായി അവിടെ പൊടിപിടിച്ച് കിടക്കുകയാണെന്നു തോന്നി.

- ഇറങ്ങിയാലോ?

വർക്ക്ഷോപ്പിൽ ചെന്ന് ആ കാർ ഏതാണ്, എന്താണ്, എന്നൊക്കെ തിരക്കാം. വിൽക്കാനാണോ എന്നു ചോദിക്കാം. വർക്ക്ഷോപ്പുകാരനു വല്ല സംശയവും തോന്നുമോ എന്തോ....

പെട്ടെന്ന് , മുന്നറിയിപ്പില്ലാതെ വണ്ടിയിളകി.

ഇറങ്ങണോ?

അല്ലെങ്കിൽ വേണ്ട.

ഒതുക്കത്തിൽ കാറുകളിലേക്ക് ഒരന്വേഷണം നടത്താം. ആരുമറിയാതെ. ഒരു പക്ഷേ, വല്ലതുമ്പും വീണുകിട്ടിയാലോ?

സ്റ്റേഷനിൽ വണ്ടിയിറങ്ങുമ്പോൾ സായാഹ്നത്തിന്റെ നീണ്ടനിഴലുകളുടെ ഗാർഡ് ഓഫ് ഓർണർ. സ്റ്റേഷൻമുറ്റത്ത് എറുമ്പുകളുടെ തിരക്കുകാട്ടുന്നവർക്കിടയിൽ അപ്പു ഒരപരിചിതനെപ്പോലെ നിന്നുകറങ്ങി.

ലൂവും നളിനിയും കറുത്ത ഫിയറ്റുമൊക്കെ കൂടിക്കുഴഞ്ഞ് മനസ്സിലൊരു ചതുപ്പുതീർക്കുന്നു. എവിടെ ചവിട്ടിയാലും കാൽ പുതഞ്ഞുപോകുന്ന ചതി ഭൂമി.

പെട്ടെന്ന്, ഒന്നും ചെയ്യാനില്ലാത്ത ഒരു സായാഹ്നത്തോടുള്ള പ്രതികരണമായി അപ്പു തീരുമാനിച്ചു.

- ലിയാംഗിനെ പോയി കാണുക.

ലൂവിന്റെ അച്ചനെ.

ഒരിക്കലും കരയാത്ത ദുഃഖങ്ങൾ ഞരമ്പുകൾ കൊണ്ടുതുന്നിക്കൂട്ടുന്ന ആ മനുഷ്യനെ അഭിമുഖീകരിക്കുക ബുദ്ധിമുട്ടുള്ള കാര്യമാണെങ്കിലും.





അപ്പു നേരെ ബസ് സ്റ്റാൻഡിൽ ചെന്ന് ലിയാംഗിന്റെ താൽകാലിക താവളത്തിലേക്കു വണ്ടി കയറി. നേരേ, ലിയാംഗ് കുറിച്ചുതന്ന ആ പഴയ വിലാസത്തിലേക്ക്.

മഴയിൽ കുതിർന്ന് പായൽപിടിച്ച് ഒരു നഷ്ടബോധത്തിന്റെ നനവോടെ ഇരുണ്ടുനിന്ന ലോഡ്ജിന്റെ ചുവരിൽ ഉറക്കത്തെ പുറംകൈകൊണ്ടു തടഞ്ഞുനിറുത്തി കാത്തിരിക്കുന്ന കാവൽക്കാരെപ്പോലെ ഒരു കൊച്ചു ബൾബ് മാത്രം.

താഴത്തെനിലയിലെ പലകനിരകൾ അടഞ്ഞുകിടന്നു. മുകളിലേക്കുള്ള കോണിപ്പടികൾക്കു ചുവട്ടിൽ ആളനക്കം കണ്ടു. വെളിച്ചത്തിന്റെ വീതി കുറഞ്ഞ കീറിലേക്കൊരു ആഴമില്ലാത്ത ശബ്ദം.

" എന്താ?"

"ഇവിടെ കുറെ കമ്പിളിക്കച്ചവടക്കാർ താമസിച്ചിരുന്നല്ലോ...... അവരൊക്കെ.....?"

"ആ ചീനൻമാരാ? അവർ പോയല്ലോ."

"എന്നുപോയി?"

"രണ്ടുമൂന്നുദിവസമായി."

"എങ്ങോട്ടാ പോയതെന്നറിയാമോ?"

വെളിച്ചത്തിലേക്ക് ഒരു നിഴലായി അയാൾ എഴുന്നേറ്റു വന്നു.

"ഇല്ലല്ലോ. ഒന്നും പറഞ്ഞില്ല."

അപ്പു റോഡിലിറങ്ങി.

ലിയാംഗ് എവിടെപ്പോയി?

- ഒരു വാക്കുപോലും പറയാതെ.

സന്ധ്യയുടെ തിരക്കുവീണ പട്ടണത്തിന്റെ ഉൾപ്പിരിവുകളിലൂടെ, പതിവായി കമ്പിളി വസ്ത്രങ്ങൾ വിൽക്കുന്നവരുടെ സ്ഥിരം വേദികൾ തേടിനടന്നു അപ്പു.

ബസ് സ്റ്റാൻഡിനു മുന്നിലെ മൈതാനത്ത്.

ക്ഷേത്ര വളപ്പിനുപുറത്തെ വഴിയോരങ്ങളിൽ.

കോളേജ് ജങ്ക്ഷനിലെ തണൽ മരങ്ങൾക്കു കീഴിൽ.

- ഇല്ല.

പെട്രോമാക്സ് വിളക്കുകൾക്കും ഈയാംപാറ്റകൾക്കും കുട്ടിരിക്കാറുള്ള കുറിയ മനുഷ്യരുടെ പൊടിപോലുമില്ല.

നാടോടിക്കഥയിലെ അദ്ഭുതക്കച്ചവടക്കാരെപ്പോലെ അവരൊക്കെ എങ്ങോട്ടാണ് അപ്രത്യക്ഷമായത്? എല്ലാവരും പോയാലും ലിയാംഗിനു പോകാനാവുമോ?

ലൂവിന്റെ പ്രിയപ്പെട്ട അച്ചരന് മോളെ തിരിച്ചു കിട്ടണ്ടേ?

- നിന്നെ തിരയാൻ, നിന്റെ കാലടികൾക്കായി കാതോർക്കാൻ , ഇനി ആരാണുള്ളത് ലൂ?

(തുടരും)



## യു. നന്ദകുമാർ

### ആപേക്ഷികം

അനന്തമായ ഒരു പാത സങ്കൽപ്പിക്കുക. ഇനി അതിലേ നടന്നുപോകുന്ന ഒരാളെ നമുക്കു ശ്രദ്ധിക്കാം. ഉദിച്ചുവരുന്ന സൂര്യനിൽ നിന്നും അയാളുടെ നിഴൽ അങ്ങു ദൂരെ പടിഞ്ഞാറ് പതിക്കും. പിന്നെ സൂര്യൻ മേലോട്ടു കയറുമ്പോൾ നിഴൽ അയാളുടെ പാദത്തിനു ചുറ്റുമൊരു നുറുങ്ങുവൃത്തമായി ചുരുങ്ങും. ആ നിഴലാകട്ടെ കീഴോട്ട് തുളച്ചുകയറി ഭൂമിയുടെ കേന്ദ്രബിന്ദുവിലെത്തും. സൂര്യന്റെ രശ്മികളും അയാളിലൂടെ കടന്ന് ഇതേ ബിന്ദുവിലേക്ക് കേന്ദ്രീകരിക്കും. ഇപ്പോൾ ഭൂമിയും നിഴലും അയാളും സൂര്യരശ്മികളും സൂര്യനും എല്ലാം ഒരു നേർരേഖയിലാണ്. നിഴൽ ഭൂമിയിലേക്കും അയാൾ സൂര്യനിലേക്കും നീണ്ടുനീണ്ടുപോകയാണെങ്കിൽ വസ്തുവും തരംഗവും കെട്ടുപിണഞ്ഞുകിടക്കുന്ന തീക്ഷ്ണമായ ഭൗതിക ബന്ധത്തിലെ സങ്കീർണ്ണത നാമറിയും. ഈ ബന്ധങ്ങൾക്കു ദൈർഘ്യം ഒരു നിമിഷം മാത്രമാണ്. അതിനപ്പുറം സ്ഥിരത ഇതിനില്ല.

ഈ ഒരു നിമിഷത്തെക്കുറിച്ച് കൂടുതൽ ചിന്തിച്ചാൽ നമ്മുടെ ഭാവനയിൽ വിചിത്രവും ഗൗരവമുള്ളതുമായ പലതും നിറഞ്ഞ, എന്നാൽ ഇക്കഥയിലും എത്രയോ വലുതായ മറ്റു കഥകളുടെ ചുരുളഴിയും.

### നാറാണത്തുഭ്രാന്തൻ

നാറാണത്തുഭ്രാന്തന്മാർ അനവധിയാണ്, ഒന്നല്ല. ഈജിപ്റ്റിൽ പ്റ്റോളമിമാരും ക്ലിയോപാട്രമാരും അനവധിയുണ്ടായിരുന്നു, എന്നപോലെ.

ആദ്യത്തെ നാറാണത്തുഭ്രാന്തൻ കുന്നിക്കുരുപോലൊരു കല്ലാണ് മലയ്ക്കു മീതെ കൊണ്ടുപോയത്. വളരെ ചെറുതാകയാൽ അത് ആരുടേയും ശ്രദ്ധയിൽപ്പെട്ടില്ല. ഈ ഭ്രാന്തനെക്കുറിച്ച് അതിനാൽ ചരിത്രവുമില്ല. അദ്ദേഹത്തിന്റെ കാലശേഷം നാറാണത്തുഭ്രാന്തൻ രണ്ടാമനുണ്ടായി. ചക്കയോളം പോന്ന കല്ലാണ് ഇക്കുറി മലമുകളിൽനിന്നും ഉരുണ്ടുവന്നത്. ചില്ലറ നാശനഷ്ടങ്ങളുണ്ടാക്കിയ അപഹാസ്യമായ ഈ പ്രവൃത്തികണ്ട് സമൂഹം അദ്ദേഹത്തെ ആട്ടിപ്പായിച്ചു.

മൂന്നാമത്തെ നാറാണത്തുഭ്രാന്തനാണ് ചരിത്രം മനസ്സിലാക്കാൻ ശ്രമിക്കുന്ന ഇതിഹാസ പുരുഷൻ.

നാറാണത്തു ഭ്രാന്തന്മാർ പിന്നെയുമുണ്ടായി. അവർ വലിയ പാറക്കല്ലുകൾ ചുമന്ന് കീഴോട്ടിട്ടില്ല. പാറക്കല്ലുകളെക്കാൾ അനവധി ഇരട്ടി വലിപ്പമുള്ള നുണകളാണ് അവർ പർവ്വതാഗ്രത്തിൽനിന്നും ജനമധ്യത്തേയ്ക്കുരുട്ടിപ്പതിപ്പിച്ചത്.

അവ ചിന്നിച്ചിതറി നമുക്കുമേൽ അമർന്നു. അതിന്റെ ആഘാതത്തിൽ ഭൂരിപക്ഷത്തിന്റെ തല കുമ്പിട്ടു.

അങ്ങനെ, അവർ നമ്മെ ഭരിക്കുന്ന അധികാരികളായി.



എയർ കമ്മഡോർ (റിട്ട:) എസ്. നായർ

# കാശ്മീരിന്റെ മാനം കാത്തവർ

**മഞ്ഞിൻ കരടികൾ**

**12**

ലഡാക്ക് സ്കൗട്ടിന്റെ ഓപ്പറേഷൻസ് ബങ്കറിലെ ടെലഫോൺ മുറവിളി കൂട്ടി.

“ഡ്യൂട്ടി ആഫീസർ” ക്യാപ്റ്റൻ തോമസ് ടെലഫോൺ എടുത്ത് മറുപടി നൽകി.

“ബ്രിഗേഡ് മേജർ ഭദ്രൻ സംസാരിക്കുന്നു. നിങ്ങളുടെ കമാൻഡിംഗ് ആഫീസർ ലഫ്റ്റനന്റ് കേണൽ ഉദയസിംഗിന് ഒരു സന്ദേശം നൽകണം. ബ്രിഗേഡ് കമാൻഡർ മറ്റന്നാൾ രാവിലെ ഒൻപതുമണിക്ക് ഹെലികോപ്ടറിൽ എത്തും. “ശരി താങ്ക്സ്.” ബ്രിഗേഡ് മേജർ ടെലഫോൺ താഴെ വയ്ക്കുന്നതിനു മുൻപ് തോമസ് പറഞ്ഞു.

“സാറിനെ അങ്ങോട്ടു വിളിക്കണമെന്ന് ഞാൻ വിചാരിക്കുകയായിരുന്നു.”

“എന്താ, പ്രത്യേകിച്ച് വല്ലതുമുണ്ടോ?”

മേജർ അക്ഷമനാകുന്നതായി തോമസ്സിനു തോന്നി.

“സർ, ഞാൻ അറപ്പുരയ്ക്കലെ തൊമ്മയാണ്.” ഇത്രയും ക്യാപ്റ്റൻ പറഞ്ഞു.

“എന്ത് തൊമ്മയോ. എടോ താനിവിടെ എന്നു വന്നു? തന്റെ യൂണിറ്റ് നാഗാലാൻഡിലായിരുന്നില്ലെ. താൻ ലഡാക്ക് സ്കൗട്ടിലേക്ക് എപ്പോൾ മാറി?”

മേജറുടെ ആശ്ചര്യം നിറഞ്ഞ പല ചോദ്യങ്ങൾ ക്യാപ്ടനെ വീർപ്പുമുട്ടിച്ചു.

“സർ അപ്പച്ചൻ വളരെ അവശതയിലാണ്. ഹൃദ്രോഗം. ഡോക്ടർമാർ കൈവിട്ടു. ഇപ്പോൾ വീട്ടിലുണ്ട്.”

ഇതുകേട്ട ഭദ്രൻ അല്പനേരം നിശ്ശബ്ദനായിരുന്നു. “തൊമ്മെ, ഇതറിഞ്ഞതിൽ എനിക്ക് അതിയായ സങ്കടമുണ്ട്. ഇന്നുതന്നെ അപ്പച്ചന് ഞാൻ എഴുതുന്നു.”

“സാർ ഇവിടെ വരുമെന്ന്, കേണൽ എന്നോടു പറഞ്ഞു. എന്നു വരുന്നു?” ക്യാപ്ടന്റെ ചോദ്യം.

“അടുത്ത ആഴ്ച വരും. തന്നെ വിവരം അറിയിക്കാം.” മേജർ ഉറപ്പു നൽകി.

“ഞാൻ രണ്ടുമാസം മുൻപ് ലീവിൽ പോയിരുന്നു. അപ്പോൾ സാറിന്റെ പഴയ നമ്പർ വൺ ദീപത്തിനെ കണ്ടു. സുമിത്രക്ക് ബാങ്കിലാണ് ജോലി. ഭർത്താവിന് പൊലീസ്സിലും. ഇനി അടുക്കാൻ ശ്രമിച്ചാൽ അയാൾ ലോക്കപ്പിലാക്കും. സുമിത്ര സാറിനെക്കുറിച്ച് എന്തെല്ലാം അന്വേഷണങ്ങൾ നടത്തി.” ക്യാപ്ടന്റെ വാക്കുകൾക്ക് ഭദ്രൻ മറുപടി നൽകിയില്ല.

“സർ ഒരു സർദാണിയെ വിവാഹം കഴിച്ചതായി ഞാനറിഞ്ഞു. എന്നാലും ഒരെഴുത്ത് അയച്ചില്ലല്ലോ? പുള്ളി ഫോറിൻ സർവ്വീസിലല്ലേ.” തോമസ്സിന്റെ ചോദ്യം.

“ശരിയാണ്, തന്റെ വിലാസം കിട്ടിയില്ല. ഞാൻ അപ്പച്ചന് എഴുത്തയച്ചിരുന്നു.” ഭദ്രൻ വിശദീകരിച്ചു.

“താനെന്താ വിവാഹം കഴിക്കാത്തത്?” മേജർ ചോദിച്ചു.

“ഈ ദരിദ്രനാരായണനെ ആരു കെട്ടും? മാത്രമല്ല, അനിയത്തിമാരുടെ പഠിത്തമെങ്കിലും തീരട്ടെ.”

അവരുടെ കുശലപ്രശ്നങ്ങൾ അല്പം കൂടെ നീണ്ടുപോയി. പരസ്പരമുള്ള “ഗുഡ്നൈറ്റു”കളോടെ, അവർ ടെലഫോണുകൾ താഴെ വച്ചു.

ക്യാപ്ടൻ തോമസ് എണീറ്റ് ബങ്കറിന് പുറത്തിറങ്ങി. നാലുപാടും പരന്ന് ശയിക്കുന്ന തൂവെള്ള മഞ്ഞിൽ, നിലാവു പരക്കുന്ന ദൃശ്യം നോക്കി വളരെ നേരം നിന്നു.

അയാളുടെ ചിന്തകൾ വെള്ളം വറ്റാത്ത കുട്ടനാട്ടിലേക്ക് കുതിച്ചു. ഭദ്രനും തൊമ്മയും അയൽക്കാരാണ്. ഭദ്രന്റെ തറവാട്ടിലെ വിശാലമായ പറമ്പിലെ. ഒരു കുടികിടപ്പുകാരനാണ് തൊമ്മായുടെ പിതാവ്. സ്ക്കൂളിലും കോളേജിലും അവർ ഇരുവരും ഒരുമിച്ചാണു പഠിച്ചത്. ഭദ്രന്റെ അമ്മയുടെ മരണശേഷം, അച്ഛൻ വീട്ടുവേലയ്ക്കു നിന്നിരുന്ന സ്ത്രീയെ വിവാഹം ചെയ്തു. അന്ന് കോളേജിലായിരുന്ന ഭദ്രൻ വിവാഹത്തെ എതിർത്തു. അങ്ങനെ അച്ഛനും മകനും ബദ്ധ ശത്രുക്കളായി. ഭദ്രൻ ഒരു ചെറിയ പോക്കിരി വേഷം അണിഞ്ഞു. അച്ഛനെ വകവയ്ക്കാതെ, സ്വത്തുക്കൾ കൈകാര്യം ചെയ്തു. പെട്ടെന്ന്. പട്ടാള ആഫീസറായി നാടുവിട്ടു. തൊമ്മയാണ് യാത്ര അയയ്ക്കാനുണ്ടായിരുന്ന ഏക വ്യക്തി. വർഷങ്ങൾ പറന്നു.

കൊടും ശൈത്യത്തിന്റെ സൂചിമുനകൾ മൂക്കിൽ തറയ്ക്കുന്നതോ, കണ്ണിലെ ഇമകളിൽ, മഞ്ഞിന്റെ നേരിയ പാടകൾ തത്തിനിൽക്കുന്നതോ, ക്യാപ്ടൻ അറിഞ്ഞില്ല. ചിന്താവിഷ്ടനായ അയാളെ, സ്വപ്നത്തിൽ നിന്നും ഉണർത്തിയത്, തിളയ്ക്കുന്ന ചായയുമായി എത്തിയ, ഡ്യൂട്ടി ജവാനായിരുന്നു.

ബങ്കറിനുള്ളിൽ പ്രവേശിച്ച്, ഒരു മടക്കുകസേരയിൽ ഇരുന്ന് ചായ കുടിക്കാൻ തുടങ്ങി. അമ്മയുടെ എഴുത്ത് നാലാമത്തെ പ്രാവശ്യം മങ്ങിയ വെളിച്ചത്തിൽ വായിച്ചു.

“നീ അയച്ച മണി ഓർഡർ കിട്ടി. ഇത്രയും വലിയ തുക വേണ്ടായിരുന്നു.”

“അപ്പച്ചന് സുഖക്കേടു കൂടുതലാണ്. വീട്ടിലേക്കു കൊണ്ടുപൊയ്ക്കൊള്ളുവാൻ പറഞ്ഞതനുസരിച്ച് കൊണ്ടുവന്നു.”

“ഇത്രയും ദൂരെ കഴിയുന്ന നിന്നോട് വരണമെന്ന് ഞാൻ എഴുതുകയില്ല. അല്ലെങ്കിൽത്തന്നെ. ഇപ്പോൾ നിനക്ക് അവധിയും കിട്ടില്ലല്ലോ. മകനേ, കർത്താവ് നമ്മെ രക്ഷിക്കട്ടെ.”

കത്തിലെ ഉള്ളടക്കം, അയാളെ കദനത്തിലമർത്തി. അർദ്ധരാത്രിയായിട്ടും ഉറങ്ങാൻ കഴിഞ്ഞില്ല.

ബങ്കറിന്റെ ഒരു ഭാഗത്തുള്ള മടക്കുമേശയ്ക്കു മുകളിൽ, നിവർത്തിയിരിക്കുന്ന ലഡാക്കിന്റെ ഭൂപടത്തിലേക്കു കണ്ണോടിച്ച് സമയം പോക്കി.

കാശ്മീരിന്റെ ഉത്തരഭാഗത്തുള്ള ഒരു ഡിസ്ട്രിക്റ്റായ ലഡാക്ക്, ഹിമാലയത്തിന്റെ മടിത്തട്ടിലാണ് ശയിക്കുന്നത്. അവിടത്തെ ഗിരിനിരകൾ എല്ലാം 5000-7000 മീറ്റർ പൊക്കമുള്ളവയാണ്. യഥാർത്ഥത്തിൽ ഈ ഉത്തുംഗ ശൃംഗങ്ങൾ ലഡാക്കിനെ കാശ്മീരിൽ നിന്നും. വേർതിരിച്ചിട്ടുണ്ട്.

പഞ്ചാബിലെ പത്താംകോട്ട് നിന്നുതുടങ്ങി ലഡാക്കിന്റെ തലസ്ഥാനമായ “ലേ” വരെയുള്ള 850 കിലോമീറ്റർ രാജപാത ബനിഹൽ ഹസ്സ്, സൊജ്ജില, കാർഗിൽ, ഫോട്ടേല എന്നിങ്ങനെ മൂവായിരം മീറ്ററോളമുള്ള മലകളും അനുബന്ധിച്ച താഴ്വരകളും താണ്ടിപ്പോകുന്നു. ഇതുവഴി മിലിട്ടറി വാഹനങ്ങളിലൂടെയുള്ള യാത്ര, ജീവിതത്തിൽ ഒരനുഭവമായി ആരും കരുതും.

ലഡാക്കിലെ ആദ്യ വ്യോമത്താവളം നിർമ്മിച്ചത് “ലേ”യിലായിരുന്നു. അന്നവിടെ, ആദ്യത്തെ ഡക്കോട്ടാ വിമാനം ഇറക്കിയ എയർ കമ്മഡോർ മെഹർ സിംഗിന്റെ സാഹസികത പ്രകീർത്തിക്കപ്പെട്ടു. ഇന്നോ? ദിനംപ്രതി ഇന്ത്യൻ എയർ ലൈൻസ്, ടൂറിസ്റ്റുകളുമായി അവിടെ എത്തുന്നു.

ലഡാക്കിന്റെ പാകിസ്ഥാനുമായുള്ള അതിർത്തി, പ്രതാപ്പൂർ മേഖലയിലാണ്. ഷയോക്ക്, ന്യൂബ്രാ നദീ ദ്വയങ്ങളും, ഇവയുടെ ഏഴായിരം മീറ്റർ കുത്തനെ ഉയരമുള്ള ഓരങ്ങളും പ്രകൃതിയുടെ വൈശിഷ്ട്യം, പ്രദർശിപ്പിക്കുന്നു.

പാകിസ്ഥാനിൽനിന്നും മലമാർഗ്ഗമുള്ള ഏതൊരാക്രമണത്തേയും തടഞ്ഞുനിറുത്തുവാൻ. പര്യാപ്തമായ സ്ഥാനമാണ് പ്രതാപ്പൂർ. ചെറിയൊരു വിമാനത്താവളമുള്ള, ഇവിടത്തെ ഭദ്രത, ലഡാ



ക്ക് സ്ക്കൗട്ടുകളിലും, ന്യൂബ്രാഗാർഡുകളിലും നിക്ഷിപ്തമാണ്.

മഞ്ഞിന്റെ മക്കളായ ഇവർക്ക് എന്തു കഷ്ടതകളും സഹിച്ച് സാഹസികതകൾക്ക് താരതമ്യേന, എളുപ്പം കഴിയാം. മഞ്ഞുകാലം തുടങ്ങുമ്പോൾ, റോഡുവഴി പ്രതാപ്പൂരിലേക്കുള്ള “കാർഡ് തുംഗ്ളാ പാസ്റ്റ്” അടഞ്ഞുപോകും. കടും മഞ്ഞുകാലത്ത് ഹെലികോപ്ടറുകൾ പോലും പറന്നെത്തുകയില്ല.

* * *

ഉത്തരധ്രുവ സമാനമായ ശൈത്യം വഹിക്കുന്ന വൻകാറ്റിന്റെ ചൂളംവിളിയിൽ ചരാചരങ്ങൾ വിറങ്ങലിച്ചു. ഇടയ്ക്കിടെ തൂവെള്ള മഞ്ഞുമഴയും.



യുദ്ധരംഗത്തെ ഒരു ദൃശ്യം

രക്തം ഉറഞ്ഞുപോകുന്ന കടുംതണുപ്പിൽ, വൻ ഗർത്തങ്ങളുടെ അപകടകരമായ ഓരങ്ങളിലൂടെ ഹിമക്കരടികൾപോലെ, അവർ മുന്നേറി. അവരെ നയിച്ചത് ബറ്റാലിയൻ കമാൻഡർ കേണൽ ഉദയസിംഗ് തന്നെ ആയിരുന്നു. ഉരുക്കുപോലെ കടുത്ത മനുഷ്യൻ എന്നാണ് അനുയായികൾ കേണലിനെ വിശേഷിപ്പിച്ചിരുന്നത്. ഒരു പ്ളെറ്റൂൺ ഭടന്മാരെ നയിച്ചിരുന്ന ക്യാപ്ടൻ തോമസ്, വീറോടെ മുന്നേറി. ആപത്കരമായ ഒരു മലകയറി, ഉദയസിംഗും കൂട്ടരും, ഒരു മുകൾപരപ്പിലെത്തി.

“അതാണ് ടൂർകോട്ട്.” കൈചൂണ്ടി, കേണൽ വിശദീകരിച്ചു. “അവിടെ പാർക്കുന്ന ശത്രുവിനെ വിരട്ടി ഓടിക്കണം. ശത്രു ബങ്കറുകളിൽ നിദ്രയിലാണ്. നമ്മെ പ്രതീക്ഷിക്കുന്ന മട്ടില്ല. ശത്രുസങ്കേതം പിടിച്ചെടുത്താൽ, നോക്കുന്നിടമെല്ലാം നമ്മുടേതാകും.”

ഇഴഞ്ഞും പതുങ്ങിയും, നൂറോളം ഭടന്മാർ കേണലിന്റെ നേതൃത്വത്തിൽ, ശത്രു ബങ്കറുകൾക്ക് സമീപമെത്തി.

“ആക്രമൺ, ആക്രമൺ” കേണലിന്റെ ആഹ്വാനവും വെടിപടഹങ്ങളും രംഗം തകർത്തു. മഞ്ഞിൻ കട്ടകളുടെ പൊട്ടിത്തെറി എങ്ങും നിറഞ്ഞു.

പൊടുന്നനെയുള്ള ആക്രമണത്തിന്റെ ആഘാതത്തിൽ പാക്ക് ഭടന്മാർ ആശയക്കുഴപ്പത്തിൽ അമർന്നു. ചിലർ ചെറുതായൊന്ന് പോരാടി. മിക്കവരും ഓടിമറഞ്ഞു.

ടൂർകോട്ടിൽ ഇന്ത്യൻപതാക കേണൽ ഉദയസിംഗ് ഉയർത്തി. തൊട്ടടുത്തുള്ള ദാലിപ്പോസ്റ്റും, ചംലുങ്കയും ഇന്ത്യൻ ഭടന്മാർ കരസ്ഥമാക്കി. കേണൽ വാച്ചിൽ നോക്കി. ഡിസംബർ ഒൻപത് 1971. കേണൽ ധന്യനായി.

ഹിമകാഠിന്യത്താൽ നീലിച്ച വിരൽത്തുമ്പുകളും, പൊള്ളലുകൾ നിറഞ്ഞ വദനങ്ങളുമായി, മഞ്ഞിൻ കരടികൾ, വിജയാഹ്ളാദം ആഘോഷിച്ചു.

അതിവിശാലമായ ആ പ്രദേശത്ത് ഒരു പാക്ക് പോസ്റ്റുമാത്രം അവശേഷിച്ചു. അതും പിടിച്ചെടുക്കുവാൻ ഉദയസിംഗ് നിശ്ചയിച്ചു.

ക്യാപ്ടൻ തോമസ്സിന്റെ നേതൃത്വത്തിൽ, അതിലേക്കായി, ഒരു സംഘം ഭടന്മാരെ നിയോഗിച്ചു.

പാതിരാ ചന്ദ്രന്റെ നറും നിലാവിൽ ഹിമഗിരികൾ, ധവളകാന്തിയണിഞ്ഞൊരുങ്ങി. കൊടും വിജനതയും, നിശ്ശബ്ദതയും എങ്ങും ഒരു ഭീകരാന്തരീക്ഷം സൃഷ്ടിച്ചിരുന്നു. നിലാവിന്റെ മരീചികയിൽ, മലംപാതകൾ അത്ര വ്യക്തമായിരുന്നില്ല. എങ്കിലും, ക്യാപ്ടൻ തോമസ്സും കൂട്ടരും ലക്ഷ്യം ഉന്നം പിടിച്ച്. ത്വരിതത്തിൽ നീങ്ങി. അവരുടെ അസാമാന്യമായ മാനസിക, കായിക ദാർഢ്യം, മലഞ്ചെരിവുകൾ കയറുവാനുള്ള ഉത്സാഹത്തിന് ഊർജ്ജം പകർന്നു. അത്യുന്നതമായ ഒരു മഞ്ഞിൻ മലകയറി മുകൾപ്പരപ്പിലെത്തി.

“സാബ് അതാണ് പോസ്റ്റ്. കഷ്ടിച്ച് ഒരു മണിക്കൂറിനുള്ളിൽ നമുക്ക് അവിടെ എത്താം.” ക്യാപ്ടനെ നോക്കി, സന്തുഷ്ടനായ സുബേദാർ ഗുരുംഗ് അറിയിച്ചു.

“ശരി, അവിടേക്ക് നമുക്കു തിരിക്കാം.” ക്യാപ്ടൻ സമ്മതിച്ചു.

അവിചാരിതമായി മഞ്ഞുമഴ പെയ്യാൻ തുടങ്ങി. പെട്ടെന്ന് ഊക്കോടെ കാറ്റു വീശി. മനുഷ്യരെ പൊക്കിയെടുത്തു പറത്തുവാൻ ശക്തിയുള്ള കാറ്റിന്റെ ചൂളംവിളി എങ്ങുനിന്നോ എത്തി.

മലയോരങ്ങളിലെ അവ്യക്തമായ മുഴക്കങ്ങൾ ഗുരുംഗ് ശ്രദ്ധിച്ചു. പാദങ്ങൾക്കടിയിലെ മഞ്ഞുകട്ടകൾ, സാവധാനത്തിൽ അനങ്ങിത്തുടങ്ങി.

“സാബ്” സുബേദാർ ആശങ്കയോടെ ക്യാപ്ടന്റെ മുഖത്തു നോക്കി. “ഇത് ഹിമപാതത്തിന്റെ ലക്ഷണമാണ്. നമുക്ക് ഇവിടെനിന്നും ഓടി, അപ്പുറം എത്താം. സമയമുണ്ട്.”

അവർ എല്ലാപേരും മനക്കരുത്തോടെ, ഭയമില്ലാതെ, ഓടിത്തുടങ്ങി.

അപ്പോഴേക്കും മഞ്ഞിൻകട്ടകൾ ഇടിഞ്ഞ് പൊളിഞ്ഞുതുടങ്ങി. ഹിമപ്രവാഹത്തിന്റെ ഇടിനാദങ്ങൾ എങ്ങും മാറ്റൊലികൊണ്ടു. വലിയ മഞ്ഞിൻകട്ടകൾ ചുരുളുകളായി, മറിഞ്ഞ്, താഴ്വരയിലേക്ക് ഒഴുകി. ഭൂകമ്പസമാനമായ കൊടും ഭീകരതയിൽ. ആ മലനാട് വിറങ്ങലിച്ചു.

ക്യാപ്ടൻ തോമസ്സും അനുയായികളും ഒരു രക്ഷാകേന്ദ്രം തേടി ഓടുകയാണ്. പൊട്ടിത്തകർന്ന മഞ്ഞിൻകട്ടകൾക്കുള്ളിൽ അമർന്ന്, ചിലർ അപ്രത്യക്ഷരായി. മറ്റു ചിലർ മഞ്ഞിൻ ഗർത്തങ്ങളിലേക്ക് വീണുമറയുന്നു.

ശേഷിച്ചവർ തങ്ങളെ പിൻതുടർന്ന ഹിമപാതത്തിന്റെ അരിവാൾ മൂർച്ചയുള്ള ചുരുളുകളുടെ വെട്ടലുകൾ ഏറ്റ് നിലംപതിക്കുന്നു.

ചെഞ്ചോരപുരണ്ട മഞ്ഞിൻപ്രവാഹം ഭയാനകമായ അലർച്ചകളോടെ കുതിക്കുന്നു.

അവരിൽ ആരും അവശേഷിച്ചില്ല.

(അവസാനിച്ചു.)



ഡോ. ആർ. പ്രസന്നൻ

# നിയമസഭയിൽ നിശ്ശബ്ദനായി

## രണ്ടാം ഭാഗം

### ആറ്

"ഞങ്ങളെയെല്ലാം അക്രമികളും ആഭാസന്മാരും കോമാളികളും ഒക്കെ ആക്കുന്നത് ഈ പത്രക്കാരല്ലേ?"

പറഞ്ഞത് പരിചയസമ്പന്നനായ ഒരു നിയമസഭാംഗമാണ്. പരാതിയും പരിഭവവും കുറ്റപ്പെടുത്തലുമെല്ലാം അദ്ദേഹത്തിന്റെ 'സ്വയം വിമർശനത്തിൽ' അടങ്ങിയിരുന്നു.

ശാന്തമായ അന്തരീക്ഷത്തിൽ കാര്യമാത്രപ്രസക്തമായ പ്രസംഗങ്ങളുമായി മുന്നോട്ടുപോയാൽ, സഭാനടപടികൾ വിരസവും നിർജ്ജീവവുമായിരുന്നുവെന്ന് പിറ്റേദിവസം പത്രങ്ങളെഴുതും. അതുകൊണ്ടുള്ള 'ദോഷം' ഏറെ പ്രതിപക്ഷത്തിനാണ്. പുറത്ത് അക്ഷമപൂണ്ടുനില്ക്കുന്ന സഹപ്രവർത്തകരുടെ വിമർശനം കൂടിയാകുമ്പോൾ, സഭാനടപടികൾ സരസവും സജീവവുമാക്കുന്നതിനു വേണ്ടിയുള്ള ഫലപ്രദവും സുനിശ്ചിതവുമായ മാർഗ്ഗങ്ങളെ കുറിച്ചാവും ആലോചന. കൂടിയിരുന്ന് വേണ്ടപോലെ ആലോചിച്ചു ഉറച്ചാണ് നിയമസഭാമന്ദിരത്തിലേക്കു വരുന്നതെങ്കിലും, തന്ത്രങ്ങൾ പ്രയോഗത്തിൽ വരുത്തുമ്പോൾ അവിചാരിതമായ കാരണങ്ങളാലോ അനിയന്ത്രിതമായ ആവേശത്തള്ളൽ കൊണ്ടോ അതിർവരമ്പുകൾ കടന്നുപോകാറുണ്ട്. ചിലപ്പോൾ അടവുകൾ പാളിപ്പോയെന്നും വരും. എന്തായാലും പിറ്റേന്നു പത്രക്കാർക്ക് വേലികെട്ടുവാനും വെണ്ടയ്ക്കാ നിരത്തുവാനും വേണ്ടുവോളമായി. നിയമസഭാനടപടികളുടെ നിലവാരത്തകർച്ചയെപ്പറ്റി വിലപിക്കുമെങ്കിലും, ജനത്തിനും അതൊക്കെ ഒരു ഹരമാണ്. ആ പരമാർത്ഥം പത്രക്കാർക്കും അറിയാം.

ജനത്തെ രസിപ്പിക്കുന്നതും പത്രക്കാർക്കു വേണ്ടതുമായ വക നൽകാൻ നിയമസഭാംഗങ്ങളും നിർബന്ധിതരായിത്തീരുന്നു.

അടിയന്തരാവസ്ഥക്കാലത്ത് ഈ പതിവു പരിപാടിക്കു മാറ്റം വന്നു. പുറത്തുള്ള അച്ചടക്കം നിയമസഭയ്ക്കകത്തേയ്ക്കും കടന്നുവന്നതുപോലെ തോന്നി. വളഞ്ഞുവയ്ക്കലും കടന്നുകയറ്റവും വട്ടംകൂടിയിരുന്ന് മുദ്രാവാക്യം മുഴക്കലും മറ്റുതരത്തിലുള്ള തടസ്സപ്പെടുത്തലുകളും മാത്രമല്ല പഴങ്കഥകളായി മാറിയത് 'അംഗീകൃത' നടപടിക്രമമായി കഴിഞ്ഞിരുന്ന 'വാക്കൗട്ട്' പോലും അത്യപൂർവമായിത്തീർന്നു.

ഇനി, 'പാടിച്ചതേ പാടൂ' എന്നു നിർബന്ധമുള്ളവരാരെങ്കിലും അതിലേക്കു തുനിഞ്ഞാൽ തന്നെയും പത്രങ്ങളൊന്നും അതേക്കുറിച്ച് പരാമർശിക്കുക പോലുമില്ല. പുറത്തു പ്രസിദ്ധീകരണം ലഭിച്ചില്ലെങ്കിൽ പിന്നെ പ്രതിഷേധപ്രകടനം നടത്തിയതുകൊണ്ട് എന്തുപ്രയോജനം?

പക്ഷേ, സെൻസർ അതുകൊണ്ടുമാത്രം തൃപ്തനായില്ല. നിയമസഭയ്ക്കു നിരക്കാത്ത നടപടികൾ മാത്രമല്ല തമസ്കരണത്തിന് വിധേയമായത്. കേന്ദ്ര -, സംസ്ഥാന സർക്കാരുകളുടെ നയപരിപാടികളെയോ, ഭരണകർത്താക്കളുടെ പ്രവർത്തനങ്ങളെയോ പ്രസംഗങ്ങളെയോ വിദൂരമായെങ്കിലും വിമർശിക്കുന്നതൊന്നും പത്രപംക്തികളിൽ കടന്നുകൂടരുതെന്ന് സെൻസറിനു നിർബന്ധമുണ്ടായിരുന്നു.

നിയമസഭാനടപടികളുടെ ഔദ്യോഗിക വിവരണം ഗസറ്റ് വിജ്ഞാപനം പോലെ വിരസമായ് തീർന്നു. പത്രങ്ങളുടെ അകംതാളുകളിലേക്ക് ഒതുക്കം ചെയ്യപ്പെട്ട പ്രസ്തുത റിപ്പോർട്ടുകൾ തിരിഞ്ഞുനോക്കാതായി. നിയമസഭയിൽ തങ്ങൾ പറയുന്ന കാതലായ കാര്യങ്ങൾ പത്രങ്ങൾ പ്രസിദ്ധം ചെയ്യാത്തതുമൂലം ജനങ്ങൾ അറിയുന്നില്ലെന്നു വന്നപ്പോൾ, പ്രസംഗിക്കാനുള്ള ആവേശവും അംഗങ്ങളിൽ അനുക്രമമായി കുറഞ്ഞുവരുന്നതായി കാണപ്പെട്ടു. ജനങ്ങളെ അലട്ടുന്ന വിവിധ പ്രശ്നങ്ങൾ കൂടിയും നിയമസഭാവേദിയിൽ അവതരിപ്പിക്കാൻ അംഗങ്ങൾക്കു താത്പര്യമില്ലാതെയായതോടെ, അത്യുന്നത ജനാധിപത്യസ്ഥാപനമായ നിയമസഭയുടെ പ്രാധാന്യവും പ്രസക്തിയും നഷ്ടപ്പെടുന്നതുപോലെ തോന്നി.

സമ്മേളനമാരംഭിച്ചു രണ്ടു മൂന്നുദിവസങ്ങൾ കഴിഞ്ഞപ്പോഴേക്കും ഈ മരവിപ്പ് അനുഭവപ്പെട്ടു തുടങ്ങിയിരുന്നു.

സാധാരണയായി, ഒന്നിച്ചു കഴിഞ്ഞവർ ഭിന്നിച്ചോ കൂട്ടുപിരിഞ്ഞോ പോകുമ്പോഴാണ് ഏറ്റവും രൂക്ഷമായ ആക്രമണ പ്രത്യാക്രമണങ്ങൾ ഉണ്ടാകുന്നത്. നാലഞ്ചുവർഷക്കാലം മറ്റു പ്രതിപക്ഷ കക്ഷികളുമായി ഒരുമിച്ചിരിക്കുകയും അവരോടൊപ്പം പ്രക്ഷോഭണപരിപാടികളിൽ പങ്കുകൊള്ളുകയും ഒടുവിൽ ഒരു മുന്നണിയായി തിരഞ്ഞെടുപ്പിൽ മത്സരിക്കാൻ ഒരുങ്ങിയിരിക്കുകയും ചെയ്ത കക്ഷിയാണല്ലോ കേരളാ കോൺഗ്രസ്സ്.

കേരള കോൺഗ്രസ്സ് കൂറുമാറി ഭരണപക്ഷത്തേയ്ക്കു മാറുകയും മന്ത്രിസഭയിൽ പ്രാതിനിധ്യം നേടുകയും ചെയ്തുവെങ്കിലും നിയമസഭയിൽ പതിവിൽപടിയുള്ള ആരോപണങ്ങളും ആക്ഷേപങ്ങളും ആരും അവർക്കെതിരെ വാരിച്ചൊരിഞ്ഞില്ല.

നന്ദിപ്രമേയചർച്ചയിൽ പ്രതിപക്ഷത്തു നിന്നു ആദ്യമായി പ്രസംഗിച്ചത് ശ്രീ.ചാത്തുണ്ണി മാസ്റ്ററായിരുന്നു. ഹൃദ്യമായി ചിരിച്ചുകൊണ്ട് ചങ്കിൽ തറയ്ക്കുന്ന രീതിയിൽ പലതും പറയാൻ കഴിവുള്ളയാളാണ് മാസ്റ്റർ. പക്ഷേ, അദ്ദേഹം കേരളാ കോൺഗ്രസ്സുകാരെ രക്ഷിക്കുവാൻ തങ്ങൾക്കു കഴിയാതെ പോയതിനാൽ ആ ഭാരം ദൈവത്തിൽ ഏല്പിക്കുക മാത്രമാണു ചെയ്തത്. ശ്രീ.ജോൺ മാഞ്ഞൂരാന്റെ സ്വരവും ഭാവവും കുറേക്കൂടി പരുഷമായിരുന്നു.

കേരളാ കോൺഗ്രസ്സുമായി കണക്കു തീർക്കേണ്ടിയിരുന്നത്, നേരത്തെ കൂട്ടത്തിൽ നിന്നു തെറ്റിപ്പിരിഞ്ഞ ശ്രീ.ജോൺ ജേക്കബിനായിരുന്നു. അദ്ദേഹം മധുര മധുരമായി പകരം വീട്ടി.

"എന്നെ പുറത്താക്കിയ എന്റെ പഴയ പാർട്ടി ഇന്ന് ഈ മന്ത്രിസഭയിൽ അംഗങ്ങളായിരിക്കുകയാണ്. മാർക്സിസ്റ്റുപാർട്ടിയുമായി യോജിച്ച് അധികാരത്തിൽ വരുന്നത് തെറ്റാണെന്ന് ഞാൻ വിശ്വസിക്കുകയും അതനുസരിച്ചു പ്രവർത്തിക്കുകയും ചെയ്തതുകൊണ്ടാണ് എന്നെ ആ പാർട്ടിയിൽനിന്നും പുറംതള്ളിയത്. ഇന്ന് അവർ ഭരണപക്ഷത്തു ചേർന്നിരിക്കുന്നു. ഇതൊരു രാഷ്ട്രീയ വഞ്ചനയാണെന്ന് ധാർമ്മിക മൂല്യങ്ങൾക്കു വില കല്പിക്കുന്ന ചിലരൊക്കെ പറഞ്ഞേക്കാം. പക്ഷേ, എന്നെ സംബന്ധിച്ചിടത്തോളം അതൊരു നല്ല കാര്യമായി..... കഴിഞ്ഞ ബഡ്ജറ്റ് സമ്മേളനകാലത്ത് ശ്രീ.നമ്പൂതിരിപ്പാടും ശ്രീ. കെ. എം. ജോർജ്ജും ഒക്കെ ചേർന്ന് ഈ മന്ത്രിസഭയെ താഴെയിറക്കാൻ ശ്രമിച്ചു.... ആ പരിപാടി പൊളിക്കാൻ ഞങ്ങൾ രണ്ടുമൂന്നുപേർ ശ്രമിച്ചു. അത് സാധിച്ചു. അന്ന് ഞാൻ ചെയ്തത് ഒരു മഹാപരാധമായി കേരളാ കോൺഗ്രസ്സുകാർ തന്നെ ചിത്രീകരിച്ചുവെങ്കിലും ഇന്ന് മന്ത്രിമാരായിരിക്കുന്ന എന്റെ സ്നേഹിതന്മാർക്ക് അവരുടെ മനസ്സിന്റെ അടിത്തട്ടിൽ തീർച്ചയായും നന്ദിയാണുള്ളതെന്നു പറയുവാൻ ഞാൻ ഈ അവസരം ഉപയോഗപ്പെടുത്തുന്നു....."

ഇന്നലത്തെ മിത്രങ്ങൾ ഇന്ന് ശത്രുക്കളായി തീരുന്നതിനെ കുറിച്ച് നമ്പൂതിരിപ്പാട് കൂടുതലായൊന്നും പറഞ്ഞില്ല. അദ്ദേഹത്തെ സംബന്ധിച്ചിടത്തോളം തൽക്കാലത്തേക്ക് അത് ഒരു അടഞ്ഞ അദ്ധ്യായമായിരുന്നു. അടിയന്തരശ്രദ്ധ പതിയേണ്ടതും പതിപ്പിക്കേണ്ടതും മറ്റുചില കാര്യങ്ങളിലാണ്.

ഗവർണ്ണറുടെ പ്രസംഗം 'അടിമുടി' രാഷ്ട്രീയമായതിനാൽ തന്റെ പ്രസംഗവും 'അടിമുടി' രാഷ്ട്രീയമായിരിക്കുമെന്ന് മുഖവുരയായി അദ്ദേഹം പറഞ്ഞപ്പോഴേ ശ്രീ.നമ്പൂതിരിപ്പാടിന്റെ ഉന്നം എന്താണെന്ന് ഏവർക്കും മനസ്സിലായി. മൗലികാവകാശങ്ങൾ നിഷേധിക്കപ്പെട്ടിരിക്കുന്നതുമൂലം പ്രതിപക്ഷകക്ഷികളുടെ ജനാധിപത്യപരമായ പ്രവർത്തനം എങ്ങനെ അസാദ്ധ്യമായിത്തീർന്നിരിക്കുന്നുവെന്ന് അദ്ദേഹം ഉദാഹരണസഹിതം വിവരിച്ചു തുടങ്ങി:



" ഞങ്ങളുടെ പാർട്ടിയുടെ സ്റ്റേറ്റ് കമ്മിറ്റി മെമ്പറന്മാരിൽ മൂന്നിൽ രണ്ടുഭാഗം ഇന്ന് ഒന്നുകിൽ ജയിലിലാണ്, അല്ലെങ്കിൽ വാറണ്ട് ഉള്ളതുകൊണ്ട് പുറത്തുവരാതിരിക്കുകയാണ്...... വെളിയിൽ നടക്കാൻ വയ്യെങ്കിൽ ഒളിവിൽ നടക്കാതെ എന്താണ് ചെയ്യുക? ഞങ്ങളെ കയ്യുംകാലും കെട്ടി വായും മൂടി കെട്ടിയിരിക്കുകയാണ്.... നമ്മുടെ രാജ്യത്തിന്റെ ചരിത്രത്തിൽ ഈ തരത്തിലുള്ള സെൻസർഷിപ്പ് ഇതിനുമുമ്പ് ഒരിക്കലും ഉണ്ടായിട്ടില്ല. 1930, 1932 മുതൽക്ക് എനിക്ക് നേരിട്ട് അനുഭവമുള്ളതാണ്. 1942 ലാണ് ഏറ്റവും മൂർച്ഛിച്ച രൂപത്തിൽ സമരം നടന്നത്. ആ സമരം തുടങ്ങിയപ്പോൾ ആരെയെല്ലാം അറസ്റ്റു ചെയ്തുവെന്ന് പത്രത്തിനു കൊടുത്തു..... ഇന്ത്യയുടെ സ്വാതന്ത്ര്യത്തിനുശേഷം, 1952 കാലത്ത് രാജാജി അവതരിപ്പിച്ച പത്രങ്ങൾക്ക് എതിരായ നിയമത്തിനെതിരായി ശ്രീ. ഫിറോസ് ഗാന്ധി പാർലമെന്റിൽ ചെയ്തിട്ടുള്ള ഉജ്ജ്വലമായ പ്രസംഗം - പത്രസ്വാതന്ത്ര്യം തകർന്നാൽ ഈ രാജ്യത്തു ജനാധിപത്യം ഇല്ലെന്നുള്ള പ്രസംഗം - ഈ പാരമ്പര്യമെല്ലാം കളഞ്ഞുകുളിച്ച് സെൻസർക്ക് എന്തും ചെയ്യാം, എന്തു തോന്ന്യാസവും ചെയ്യാമെന്നുവന്നിരിക്കുകയാണ്."



ഡോ. കെ.എൻ. രാജ്

ശ്രീ.നമ്പൂതിരിപ്പാടിന്റെ ദീർഘമായ പ്രസംഗത്തിനിടയിൽ ചോദ്യശരങ്ങളുമായി എണീറ്റത് ശ്രീ. എൻ. ഇ. ബലറാം, ശ്രീ. പി. എസ്. ശ്രീനിവാസൻ മുതലായ കമ്മ്യൂണിസ്റ്റ് അംഗങ്ങളായിരുന്നു. കോൺഗ്രസ്സ് അംഗങ്ങളിൽ ഒരു വിഭാഗമെങ്കിലും ആ പ്രസംഗം വളരെ താത്പര്യപൂർവ്വം കേട്ടുകൊണ്ടിരിക്കുന്നതായാണ് കണ്ടത്.

പ്രതിപക്ഷനേതാവിന് രാഷ്ട്രീയമാണ് ആവശ്യമെങ്കിൽ അങ്ങനെയാവട്ടെ എന്ന മട്ടിലായിരുന്നു മുഖ്യമന്ത്രിയുടെ തുടക്കം. അടിയന്തരാവസ്ഥാപ്രഖ്യാപനത്തെ അർത്ഥശങ്കയ്ക്കിടയില്ലാത്ത വിധം ന്യായീകരിച്ചുകൊണ്ട് അദ്ദേഹം പറഞ്ഞു:-

" പ്രതിപക്ഷനേതാവ് അടിയന്തരാവസ്ഥയുടെ പ്രഖ്യാപനത്തിനിടയാക്കിയ സാഹചര്യത്തെ ആകെ ചോദ്യം ചെയ്തിരിക്കുകയാണ്. അവിടെ ത്തന്നെയാണ് അഭിപ്രായവ്യത്യാസം. ചെറിയ അഭിപ്രായവ്യത്യാസമല്ല. മൗലികമായ അഭിപ്രായവ്യത്യാസമുണ്ട്...... ഇന്ന് തീർച്ചയായും ചില നിയന്ത്രണങ്ങൾ പൗരസ്വാതന്ത്ര്യത്തിൽ ഉണ്ട്. അവ അത്യാവശ്യമാണെന്നാണ് എന്റെ അഭിപ്രായം. ജൂൺ 26-ാം തീയതി പ്രഖ്യാപിച്ച അടിയന്തരാവസ്ഥ ഈ രാജ്യത്തിന്റെ താത്പര്യത്തിന് അനുപേക്ഷണീയമായിരുന്നു. രാജ്യത്തെ രക്ഷിക്കാൻ അത് വളരെ സഹായിച്ചിട്ടുണ്ട്. ഇല്ലെങ്കിൽ വളരെയേറെ ഉപദ്രവകരമായ സ്ഥിതിവിശേഷം രാജ്യത്തിന് അഭിമുഖീകരിക്കേണ്ടിവരുമായിരുന്നു. എന്നാണ് എന്റെ ഉറച്ചവിശ്വാസം. ഈ രാജ്യത്തു മാത്രമല്ല, ഇന്ന് ലോകവ്യാപകമായിത്തന്നെ സാമ്രാജ്യത്വത്തിന്റെ കുത്തിത്തിരിപ്പും ആഭ്യന്തരമായ അട്ടിമറി പ്രവർത്തനവും ചാരപ്രവർത്തനവും നടത്തുന്നുണ്ട് എന്ന കാര്യത്തിൽ പ്രതിപക്ഷ നേതാവും താത്വികമായി യോജിക്കുന്നുണ്ട്.

............... ആഭ്യന്തരമായ അട്ടിമറിക്കുള്ള പരിശ്രമങ്ങളും സാമ്രാജ്യത്വത്തിന്റെ ആഗോളവ്യാപകമായ പ്രവർത്തനങ്ങളും തമ്മിൽ അടുത്ത ബന്ധമുണ്ട്. ഒന്ന് മറ്റൊന്നിന്റെ പരിപൂരകമാണ്. കഴിഞ്ഞ ജൂൺ 29-ാം തീയതി ഗവൺമെന്റിനെ അട്ടിമറിക്കാൻ വേണ്ടി, എന്നു പറഞ്ഞാൽ കൊലപാതകത്തിലൂടെ തന്നെ, ( ബംഗ്ലാദേശിലെ) മുജീബിനെ ചെയ്തതുപോലെ, (ചിലിയിലെ) അലൻഡയെ ചെയ്തതുപോലെ ഇവിടെ അട്ടിമറി നടത്തി ഒരു സ്വേച്ഛാധിപത്യഭരണം ഏർപ്പെടുത്തുവാൻ വെമ്പൽ കൊള്ളുകയായിരുന്നു. നേരത്തേകൂട്ടി കണ്ടറിഞ്ഞ ആ പ്ലാനിനെ ഇല്ലായ്മ ചെയ്യുന്നതിന് വേണ്ടി 26-ാം തീയതിത്തന്നെ ധീരമായ ഒരു നടപടി അതിന്മേൽ എടുത്തു. അതുകൊണ്ടാണ് അടിയന്തിരാവസ്ഥയെ സ്വാഗതം ചെയ്തത്....." അടിയന്തിരാവസ്ഥയെ ലോകമെമ്പാടുമുള്ള സോഷ്യലിസ്റ്റ് രാഷ്ട്രങ്ങൾ മാത്രമല്ല, ആഫ്രിക്കയിലെയും ഏഷ്യയിലെയും എല്ലാ പ്രമുഖ ജനാധിപത്യരാജ്യങ്ങളും സ്വാഗതം ചെയ്തിരിക്കുകയാണ്. എതിരായി പറഞ്ഞിട്ടുള്ളത് അമേരിക്കയും ബ്രിട്ടനുമാണ്, അതാണ് വിശേഷം...."

പ്രശസ്ത സാമ്പത്തിക ശാസ്ത്രജ്ഞനായ ഡോക്ടർ കെ. എൻ. രാജ് അക്കാലത്ത് മാർക്സിസ്റ്റു കക്ഷി നേതൃത്വവുമായി മമതയിലായിരുന്നു. കമ്മ്യൂണിസ്റ്റ് മന്ത്രിമാരും അദ്ദേഹത്തിന്റെ ഉപദേശം പല കാര്യങ്ങളിലും തേടിയിരുന്നു. ആയിടയ്ക്ക് കോൺഗ്രസ്സിന്റെ വിദ്യാർത്ഥി വിഭാഗം സംഘടിപ്പിച്ച ഒരു യോഗത്തിൽ വച്ച് ഡോക്ടർ രാജ്. കേന്ദ്ര ഗവൺമെന്റിന്റെ സാമ്പത്തിക നയങ്ങളെയും അടിയന്തിരാവസ്ഥയെയും എതിർത്തു സംസാരിക്കുവാനുള്ള തന്റേടം കാട്ടി. വാർത്താമാദ്ധ്യമങ്ങൾ അദ്ദേഹത്തിന്റെ പ്രസംഗം ഒഴിവാക്കിയെങ്കിലും അതിലെ പ്രതികൂല വിമർശനങ്ങൾക്ക് മറ്റുവിധത്തിൽ നല്ല പ്രചാരം ലഭിച്ചിരുന്നു. പത്തുവർഷത്തെ ശ്രീമതി ഇന്ദിരാഗാന്ധിയുടെ ഭരണകാലത്ത് വ്യാവസായികമേഖല പുരോഗതിയൊന്നും നേടാനാവാതെ നിശ്ചലമായി നില്ക്കുകയാണെന്ന തന്റെ അഭിപ്രായം ഡോക്ടർ രാജ് വീണ്ടും ബോംബെയിൽ വച്ച് ജി. എൽ. മേത്താ മെമ്മോറിയൽ പ്രസംഗത്തിൽ ആവർത്തിക്കുകയുണ്ടായി.

കമ്മ്യൂണിസ്റ്റു നേതാക്കന്മാരും ആദരിച്ചിരുന്ന ഡോക്ടർ രാജിന്റെ അഭിപ്രായങ്ങൾ ശ്രീ.നമ്പൂതിരിപ്പാട് അടിവരയിട്ടു പറഞ്ഞത്, അവ അവഗണിക്കാൻ ശ്രീ. അച്യുതമേനോന് അത്ര എളുപ്പമല്ല എന്നറിഞ്ഞുകൊണ്ടുതന്നെയാണ്. പക്ഷേ, ശ്രീ. അച്യുതമേനോൻ തന്റെ അനുപമമായ ശൈലിയിൽ അതിനെ നേരിട്ടത് ഇങ്ങനെയാണ്.

" ഡോക്ടർ രാജിനെ ഉദ്ധരിച്ചുകൊണ്ട് ചില കാര്യങ്ങൾ ഇവിടെ പറയുകയുണ്ടായി. വളരെ പ്രസക്തമായ കാര്യങ്ങളല്ല. എങ്കിലും ഡോക്ടർ രാജിനെപ്പോലെ പ്രശസ്തനായ ഒരു അതോറിറ്റിയെ ഉദ്ധരിക്കുന്നത് നന്നായിരിക്കുമെന്ന് വിചാരിച്ചുകൊണ്ടായിരിക്കാം അദ്ദേഹം പറഞ്ഞത്. ഡോ. രാജ് കെ. എസ്. യു സമ്മേളനത്തിൽ ചെയ്ത പ്രസംഗത്തെ സംബന്ധിച്ച് എനിക്ക് അഭിപ്രായ വ്യത്യാസമുണ്ട്. ഞാൻ അദ്ദേഹത്തോട് യോജിക്കുന്നില്ല. ഡോ. രാജ് പ്രശസ്തനായ സാമ്പത്തികവിദഗ്ദ്ധനാണ്. എനിക്ക് അദ്ദേഹത്തോടു ബഹുമാനമുണ്ട്. എന്നുവച്ച് അദ്ദേഹം പറയുന്നതിനോടു മുഴുവൻ ഞാൻ യോജിക്കുന്നില്ല. ഞാൻ പറയുന്നതിനോടു മുഴുവൻ അദ്ദേഹവും യോജിക്കണമെന്ന് എനിക്ക് അഭിപ്രായമില്ല. ആളുകൾ തമ്മിലുള്ള ബന്ധം അങ്ങിനെയാണല്ലോ. ഞാൻ പ്രതിപക്ഷനേതാവിനോടു ചോദിക്കുന്നു, ഒരു കാലത്ത് അദ്ദേഹത്തിന് മഹാത്മാഗാന്ധിയോടും പിന്നീട് പണ്ഡിറ്റ് ജവഹർലാൽ നെഹ്റുവിനോടും ബഹുമാനം ഉണ്ടായിരുന്നു - ഇപ്പോൾ ഉണ്ടോ എന്ന് എനിക്ക് അറിയില്ല. എന്തായിരുന്നാലും അങ്ങനെ ഉണ്ടായിരുന്ന കാലത്തുത്തന്നെ 'ക്രിട്ടിക്ക'ലായിട്ട് പല അഭിപ്രായങ്ങളും പറഞ്ഞിട്ടുണ്ട്. ഇപ്പോൾ അദ്ദേഹത്തിന്റെ നേതാവ് ആരാണെന്ന് അറിയാൻ പാടില്ല. ഒരു കാലത്ത് സ്റ്റാലിൻ ആയിരുന്നു. പക്ഷേ, സ്റ്റാലിൻ ചെയ്തതെല്ലാം ന്യായീകരിക്കാൻ അദ്ദേഹം ഇപ്പോൾ ഒരുങ്ങുമോ? അതുകൊണ്ട് ഡോ. രാജ് പറഞ്ഞതുകൊണ്ടുമാത്രം ഞങ്ങൾ സ്വീകരിച്ചു കൊള്ളണമെന്നില്ല...."

അതുകേട്ടപ്പോൾ ചിലരുടെ മുഖത്ത് പരിഹാസച്ചിരി പരക്കുന്നത് കണ്ടു. 'ഒരാൾ പറയുന്നതിനോടെല്ലാം എല്ലായ്പ്പോഴും യോജിക്കുന്നെങ്കിൽ മറ്റുള്ളവർ ചിന്താശക്തി നശിച്ചവരായിരിക്കണം.' എന്നുകൂടി അദ്ദേഹം പറയുമെന്നു തോന്നി. പക്ഷേ പറഞ്ഞില്ല.

(ശേഷം 65-ാം പേജിൽ)



ആഷാമേനോൻ

# മോബിഡിക്ക് ഒരു ജീവീസ്തവം



ദിനോസറുകളെക്കാൾ ഭീമാകാരരായ നീലത്തിമിംഗലങ്ങളെക്കുറിച്ച് കാൾ സഗാൻ എഴുതുന്നു. ഭൂമിയിൽ രൂപപ്പെട്ടുവന്ന മൃഗജാതിയിൽ വെച്ചേറ്റം വലിപ്പമേറിയ ഇവ മുപ്പതു മീറ്ററോളം നീളവും നൂറ്റമ്പതു ടൺ ഭാരവുമുള്ളവയാണ്. സിന്ദ്ബാദിന്റെ കഥകളിൽ ചെറിയൊരു ദ്വീപായിത്തന്നെ തെറ്റിദ്ധരിക്കപ്പെടുന്ന ജലജീവികൾ. അവ മലർന്നുകിടക്കുമ്പോൾ കടലലകൾ വന്ദിച്ച് പിൻമാറുന്നുണ്ടാവണം. സസ്തനികളായ ഇവയ്ക്ക് നീണ്ട ഒരു ശൈശവമുണ്ട്, അധ്യയനത്തിന്റെ. ക്ഷമാപൂർണ്ണമായ ജലജീവിതത്തിന്റെ പാഠങ്ങൾ. കടൽ പലപ്പോഴും ഇരുണ്ടിരിക്കാറാണുപതിവ്, കരയെ അപേക്ഷിച്ച്. സസ്തനികൾക്ക് കരയിൽ സഹായകമാവുന്ന കാഴ്ചയും മണവും കടലിൽ നിഷ്പ്രയോജനമാണ്. ഇതിനെമാത്രം ആശ്രയിച്ച കടൽജീവികളിൽ പലതും കഥാവശേഷരായി. തുടർന്നാവണം, പരിണാമത്തിൽ മറ്റൊരു വിനിമയോപാധി സ്വീകരിക്കപ്പെട്ടത്-ശബ്ദം. ഇതിന്റെ തരംഗങ്ങൾ ഏത് ഇരുളിലൂടെയും തിമിംഗലങ്ങൾ കൈക്കൊള്ളുന്നു. ഇരയേയും ഇണയേയും തിരിച്ചറിയാൻ എളുപ്പമാവുകയും ചെയ്യുന്നു. ചില തിമിംഗല ശ്രുതികളെ പാട്ടെന്നുതന്നെ വിശേഷിപ്പിക്കാറുണ്ട്. മനുഷ്യന് ഇനിയും അവ പൂർണ്ണമായും ശ്രവ്യമല്ലെങ്കിലും! മനുഷ്യശ്രോത്രത്തിന് പിടിച്ചെടുക്കാവുന്ന ശബ്ദതരംഗങ്ങളിലും താഴ്ന്ന ആവൃത്തിയിലാണ്, ചിലപ്പോൾ, അത് മുഴങ്ങുക. പതിനഞ്ചു മിനിട്ടു തൊട്ട് ഒരു മണിക്കൂർ വരെ നീണ്ടുനിൽക്കുന്ന തിമിഗംലശ്രുതികളുണ്ടാവാം. തിരമാലകളുടെ ആരവത്തിനു കീഴെ അവയങ്ങനെ ആവർത്തിക്കപ്പെടുന്നു. ഒരു പാട്ടിനിടയ്ക്ക്, തങ്ങളുടെ ശിശിരകാലഹർമ്മ്യം വിട്ടുപോവുന്ന തിമിംഗലങ്ങൾക്ക്, പിന്നീട്, മറ്റൊരു ഋതുവിൽ അവിടെ തിരിച്ചെത്തിയാൽ, ആ ശ്രുതി നിർത്തിയേടത്തുനിന്നുതന്നെ തുടരാൻ ഒരു പ്രയാസവും നേരിടാറില്ലത്രെ. തിമിംഗലങ്ങളുടെ ജനിതക പദാർത്ഥം, മനുഷ്യരുടേതെന്നപോലെ ന്യൂക്ളിക് അമ്ളങ്ങളാൽ നിർമ്മിതമാണ്. (Nucleic Acids) മനുഷ്യശരീരത്തിലെ ജീവകോശങ്ങളിൽ ദൃഷ്ടമാവുന്ന ഹെക്സോകിനേസി എന്ന എൻസൈം തന്നെ തിമിംഗലങ്ങളിൽ കണ്ടെത്തിയിട്ടുണ്ട്. തിമിംഗലത്തിന്റെ ഭക്ഷ്യവസ്തുക്കളിലെ-കടൽപ്പായലുകളും മറ്റും-ഒരുതരി പഞ്ചസാര ഊർജ്ജമായി പരിവർത്തിപ്പിക്കുന്നതിനുതകുന്ന എൻസൈം. ഇതുതന്നെയാണ്, തിമിംഗലത്തിന്റെ ഗീതത്തെ പ്രചോദിപ്പിക്കുന്ന ഊർജ്ജവസ്തു.



*ഹെർമൻ മെൽവിൽ*

മനുഷ്യന് സംഗീതത്തോടുള്ള അഭിനിവേശത്തിൽ ഒട്ടും കുറഞ്ഞതല്ല, ഇത്രയും പ്രാചീനനായ ഒരു ജലജീവിക്ക് അതിനോടുള്ള ഉന്മുഖത എന്നു ധരിക്കുന്നത് സാരവത്തായൊരു കൗതുകമാണ്. മൃഗങ്ങളുമായുള്ള സ്വരൈക്യം പുനഃസ്ഥാപിക്കുന്നത് അകളങ്കമായ ഒരു പഴമയെയാണ് ഊട്ടിത്തരുക. ജീവൻ ആവിർഭവിച്ചത് ജലത്തിൽനിന്നാണ്; സ്വാഭാവികമായും ശബ്ദം ഒരു വിനിമയോപാധിയായതും ജലത്തിൽനിന്നാവണം-ആകാശവുമായാണ് അത് അന്വയിക്കപ്പെടാറുള്ളതെങ്കിലും. മുക്കുവന്റെ ജലഗീതത്തിൽ മുഴങ്ങുന്നത് എത്ര വിദൂരമായൊരു ഭൂതകാല പല്ലവിയാണെന്ന് ഓർക്കുക ഹർഷദായകമാണ്. ഭൂമിയിലെ ഓരോ ജന്തുജാതിയും അപ്പോൾ മനുഷ്യന്റെ കാരുണ്യം മാത്രമർഹിക്കുന്നു. ഉടപ്പിറന്നവരെ വധിച്ചുതുടങ്ങുന്നതിനു മുൻപുള്ള രക്തം പുരളാത്ത ഒരു മൃഗസംസ്കൃതി മനുഷ്യന്റെ ഓർമ്മയിൽ പൂർണ്ണിമയായി വീഴുന്നു. അവർ നിർബാധം തിമിംഗലങ്ങളെ കൊന്നൊടുക്കുമ്പോൾ നിങ്ങൾ മൗനം പാലിക്കയായിരുന്നോ എന്ന മറൈൻ ബയോളജിസ്റ്റിന്റെ ചോദ്യം അപരിചിതമായൊരു ഘനത്തിൽ നമ്മിലേക്കു വരികയാണ്; എണ്ണ ഒഴുക്കിയ ജലോപരിതലത്തിൽ ഹതാശമായി ചിറകുകുഴഞ്ഞ് പ്രാണൻ വെടിയേണ്ടിവന്ന ഒരായിരം പറവകൾ നിങ്ങളുടെ ഏതെല്ലാം ഗ്രന്ഥികളെയാണ് സ്പർശിച്ചതെന്ന ചോദ്യവും. തിമിംഗലങ്ങളുടെ സമുദ്രവിഹാരങ്ങൾക്കും നിഗൂഢമായ വിനിമയങ്ങൾക്കും തടസ്സമായിത്തീർന്നത്, അവയ്ക്കെത്രയോ പിറകെ, ഭൂമിയിൽ പ്രത്യക്ഷപ്പെട്ട ഹോമോസേപിയൻ തന്നെയാണ്. നിഗൂഢമായ വിനിമയങ്ങളെക്കുറിച്ച് ഒരു സൂചന മാത്രം നൽകാം. രണ്ടു തിമിംഗലങ്ങൾ തമ്മിൽ ഇരുപത് ഹെർട്സ് ആവൃത്തിയിൽ (Frequency) ആയിരക്കണക്കിനു നാഴികകളിലൂടെ വിനിമയം പുലർത്താറുണ്ട്-ഇത് കണ്ടെത്തിയതും ഒരു ഹോമോസേപിയൻ തന്നെയാണ്! അമേരിക്കൻ ജീവശാസ്ത്രജ്ഞനായ റോജർ റെയ്ൻ. മനുഷ്യശ്രോത്രങ്ങളിൽ അനുനിമിഷം വന്നുപതിക്കുന്ന ശബ്ദ തരംഗങ്ങളൊന്നിനെ പ്രതിനിധീകരിക്കുന്ന യൂണിറ്റാണ് ഒരു ഹെർട്സ് (Herts). ഒരു ആരോഹണവും ഒരു അവരോഹണവും ഉൾക്കൊള്ളുന്ന ശബ്ദ തരംഗം. ഇവയ്ക്കു കുറുകെയാണ് മനുഷ്യന്റെ ആവിക്കപ്പലുകളും മുങ്ങിക്കപ്പലുകളും സമുദ്രത്തിലേക്ക് ഇറങ്ങിച്ചെന്നത്. സ്വാഭാവികമായും തിമിംഗലങ്ങളുടെ വിനിമയഗീതങ്ങൾക്ക് പോറലേറ്റുതുടങ്ങി. നാം അവയെ, സമുദ്രഗർഭത്തിന്റെ മൗനത്തിലേക്ക് ഉപേക്ഷിച്ചുകളയുകയായിരുന്നോ? ഭൗമേതരചേതനയുമായി സംവേദനത്തിനു വെമ്പുന്ന നമുക്ക്, നമ്മുടെ ഗ്രഹത്തിലെ ജലജീവികളുടെ സ്പന്ദനങ്ങളുമായി സംവേദനത്തിന് മുതിരുക വയ്യെന്നാണോ? ഈ ചോദ്യങ്ങളെ പുതിയൊരു ശോഭയിൽ പ്രതിഫലിപ്പിക്കുന്ന ദർപ്പണതലം, ഏതാണ്ട് നൂറ്റമ്പതു വർഷങ്ങൾക്കു മുൻപ് ഹെർമൻ മെൽവിൽ രചിച്ച മൊബിഡിക്കിലുണ്ടെന്നു പറയുമ്പോൾ നിങ്ങൾ ആശ്ചര്യപ്പെടരുത്. തിമിംഗലവേട്ടയെ പ്രകീർത്തിച്ചു രചിച്ച ഈ ക്ളാസ്സിക് കൃതി, പാരിസ്ഥിതിക സന്തുലനവും അന്തർവഹിക്കുന്നുവെന്നോ? അവാസ്തവം. സാഹസികത്വവും അന്യാപദേശത്വവും കലർന്ന ഈ കൃതിയിൽ തരംഗിതമാവുന്നത് മനുഷ്യന്റെ ക്രൂരതയും ആധിപത്യ പ്രവണതയുമല്ലേന്നോ? അഹാബിന്റെ അധൃഷ്യതയ്ക്ക് വെല്ലുവിളിയായി ഭവിക്കുന്ന മൊബിഡിക്ക് എന്ന വെള്ളത്തിമിംഗലത്തെക്കുറിച്ച് ലവണാർദ്രമായ സ്മൃതികളും മെൽവിൽ അവശേഷിപ്പിക്കുന്നുവെന്നോ? കാൾ സഗാൻ പറഞ്ഞുതന്ന നീലത്തിമിംഗലത്തോളം പ്രാചീനമല്ല, ഈ വെള്ളത്തിമിംഗലത്തിന്റെ വംശം. എങ്കിലും ആ വെൺമയ്ക്ക് പ്രധാനമായൊരു സാംഗത്യമുണ്ട്, ഈ കൃതിയിൽ: നമ്മുടെ ലോചനങ്ങളിൽ പുതിയൊരു സൗന്ദര്യാഭിരുചിയുടെ അഞ്ജനം പുരട്ടിത്തരുന്ന വിധം. അതേക്കുറിച്ച് പിന്നീടാവാം.

ഭീകരനായ ഈ വെള്ളത്തിമിംഗലത്തെ അസാമാന്യമായ സ്ഥൈര്യത്തോടെ പിന്തുടരുകയും വേട്ടയാടി സ്വയം ഒടുക്കുകയും ചെയ്യുന്ന അഹാബിന്റെ ഉത്തുംഗമായ ദുരന്തമായേ. ഈ കഥ ആദ്യവായനയിൽ അനുഭവപ്പെടുകയുള്ളു. പുറംചട്ടയിൽ, ഒരു വരി, അതിന്റെ സൂക്ഷ്മസ്ഥായിയിലേക്ക് വിരൽ ചൂണ്ടുന്നത്. പോരാട്ടങ്ങളുടെ തീക്ഷ്ണതയിൽ നഷ്ടപ്പെട്ടുപോവുന്ന മനസ്സുകൾ ശ്രദ്ധിച്ചെന്നുവരില്ല. ഏതോ സംക്രമണത്തിന്റെ അനുഷ്ഠാനങ്ങൾക്ക് സ്വയം വിധേയനാവുന്ന ഇഷാമേൽ എന്ന യുവനാവികൻ, അഹാബിന്റെ സംഘത്തിലുണ്ടെന്ന്, അയാൾ പിന്തുടരുക വ്യത്യസ്തമായൊരു സായൂജ്യപഥമാണെന്നുമാണ്, ആ വരി. ഈ കൃതിയുടെ പാരിസ്ഥിതികമായ സന്തുലനം നിർവഹിക്കപ്പെടുന്നത് ഇഷാമേലിന്റെ അന്തർഗതങ്ങളിലൂടെയാണെന്ന്, ഇപ്പോൾ നാം മനസ്സിലാക്കുന്നു. തിമിംഗലവേട്ടയുടെ ഒരു ഗാഥയെ, സധൈര്യം ഒരു ജലജീവീസ്തവമായിക്കാണുന്നതും ഈ മനസ്സിലാക്കലിലൂടെയാണ്. അഹാബിന്റെ പ്രതികാരചോദനകൾ, ഇഷാമേലിന്റെ മനനങ്ങളെ ഒന്നുകൂടി അർത്ഥവത്താക്കുന്നു. സഹജമായൊരു വാസനാബലം കൊണ്ടാവണം മെൽവിൽ ഇഷാമേൽ എന്ന പ്രശാന്തതയെ സൃഷ്ടിച്ചത്. തിമിംഗലങ്ങൾക്കിടയിൽ ഭഞ്ജിക്കപ്പെടാത്ത ദൂരങ്ങളുള്ള അക്കാലം പാരിസ്ഥിതിക താളത്തെക്കുറിച്ച് ഉൽക്കണ്ഠപ്പെടേണ്ടതില്ലായിരുന്നല്ലോ. 1841-ൽ തെക്കൻ കടലിൽ, തിമിംഗല വേട്ടയ്ക്കായുള്ള ഒരു കപ്പലിൽ ഏതാണ്ട് പതിനെട്ടുമാസത്തോളം മെൽവിൽ വ്യാപരിക്കയുണ്ടായി. മൊബിഡിക്കിൽ നാം വായിക്കുന്ന തിമിംഗലങ്ങളേയും കടലലകളേയും കുറിച്ചുള്ള വസ്തുതകൾ ആധികാരികമായി ഭവിക്കുന്നത് ഈ അനുഭവത്തിന്റെ പിൻബലത്താലാണ്. എന്നിട്ടും, പ്രതീക്ഷിക്കാവുന്നതുപോലെ, മെൽവില്ലിന്റെ ഏറ്റവും പ്രചാരം കുറഞ്ഞ കൃതി മൊബിഡിക്ക് ആയിത്തീരുകയാണുണ്ടായത്. കടലിനോട് കാല്പനികാസക്തി തുടിക്കുന്ന അദ്ദേഹത്തിന്റെ Redbuh എന്ന കൃതി, പിന്നെയും സ്വീകരിക്കപ്പെട്ടു. അതിൽ, നൂറ്റാണ്ടുകളിലേക്കു നീളുന്ന മനനാംശങ്ങൾ ഇല്ലായിരുന്നു! മൊബിഡിക്ക് സമർപ്പിക്കപ്പെട്ടത് നഥാനിയൽ ഹാഥോണിനാണ്. അതുകൊണ്ടുതന്നെ അദ്ദേഹത്തിന്റെ പ്രാധാന്യം ഗണ്യമായി വർദ്ധിക്കയുണ്ടായി, പിൽക്കാലം. മൊബിഡിക്കിനോളം സാന്ദ്രമായ കൃതികൾ ലോക ക്ളാസ്സിക്കുകളിൽത്തന്നെ വിരളമാണ്. കരയോടു ബദ്ധമായ (shore-bound) ജീവിതം നയിക്കമൂലമാവണം, നാം പലരും ഭൂമിയുടെ ജലഭരമായ മിഴിവുകൾ മറന്നുപോവുന്നു. മെൽവിൽ, നമ്മെ ആ മിഴിവുകളിലേക്ക് ഉണർത്തുകയാണ്, മേഘവർണ്ണക്കല്ലുപോലത്തെ ഒരു ജലജീവിയിലൂടെ, അതിന്റെ വിസ്തൃതമായ വിഹാരപഥങ്ങളിലൂടെ. മൊബിഡിക്കിന്റെ പ്രതീകാത്മകതയെക്കുറിച്ച് ഒരു വിശദീകരണം ഇവിടെ നൽകേണ്ടതുണ്ട്. മൃത്യുവിന്റെ പ്രതീകമല്ല, മൊബിഡിക്ക്, സർവഹന്താവെന്ന്, അഹാബ്, തന്റെ അന്ത്യനിമിഷങ്ങളിൽ, അതിനെ സംബോധന ചെയ്യുന്നെങ്കിലും. മൊബിഡിക്ക്, അസ്പൃശ്യമായ ജീവന്റെ മായിക സത്തയാണ്. (ungraspable phantom of life) മനുഷ്യന് ഒരിക്കലും ഭേദിക്കാനരുതാത്ത ജീവന്റെ യോഗരഹസ്യം. അതിലേക്ക് ചാട്ടുളി പായിക്കുന്നതോടെയാണ്, അഹാബ്, തന്റെ കപ്പലിൽനിന്ന് തെറിപ്പിക്കപ്പെടുന്നത്. അതിനു തൊട്ടുമുൻപാണ്, അഹാബിന്റെ അനുയായികളിലൊരാളായ സ്റ്റാർബക്ക് മുന്നറിയിപ്പു കൊടുക്കുന്നത്-മൊബിഡിക്ക് നിന്നെ തിരഞ്ഞുവരികയല്ല; നീയാണ് മൊബിഡിക്കിനെ ഭ്രാന്തമായി പിന്തുടരുന്നത്. ഈ വേട്ട ഇവിടെവച്ച് നിറുത്താവുന്നതേയുള്ളു. ഏറ്റുമുട്ടലുകളിലൂടെ മാത്രം തന്റെ അസ്തിത്വം വിലമതിച്ച അഹാബ് അതിന് വഴങ്ങുകയല്ല. ഒറ്റപ്പെട്ട ജീവിതത്തെക്കാൾ മഹത്തരം ഒറ്റപ്പെട്ട മരണമാണെന്നു ധരിച്ച അഹാബ്, മനുഷ്യന് വിധിച്ചിട്ടില്ലാത്ത ഒരു അതിലംഘനത്തിനാണോ മുതിർന്നത്? അഹാബും അഹാബിന്റെ കൊടിക്കൂറയും ഒപ്പം ഒരു കടൽക്കാക്കയും സമുദ്രത്തിൽ, ആസുരമായൊരു നിലവിളിയോടെ ആഴ്ന്നുപോവുമ്പോൾ, മെൽവിൽ ഈ ഗാഥ അവസാനിപ്പിക്കുകയാണ്-'അയ്യായിരം വർഷങ്ങൾക്കു മുൻപെന്നതുപോലെ, കടലലകൾ നിസ്തോഭം ഒഴുകാനാരംഭിച്ചു' ഏതോ അലംഘ്യതയുടെ ഉപസർഗ്ഗംപോലെ, ആ വാക്കുകൾ. ഭ്രാന്തമായ ഈ പിന്തുടരലിനിടയ്ക്ക്, ഒരിക്കൽ വെള്ളപ്പിറാവുകൾ, അഹാബിന്, മൊബിഡിക്കിന്റെ സാന്നിധ്യം വെളിപ്പെടുത്തിക്കൊടുക്കുന്നൊരു നിമിഷമുണ്ട്. ഒരു ഞൊടികൊണ്ട് കാണാതായ മൊബിഡിക്ക് എവിടെയാണ് ആവിർഭവിക്കുകയെന്ന്. അഹാബും അനുയായികളും വിഷാദിച്ചുനിൽക്കുമ്പോൾ, ഹെറോണുകളെ (Heron) പ്പോലെ ഒരു നിരയിൽ, വെള്ളപ്പിറാവുകൾ പറന്നടുക്കുകയാണ്. മൊബിഡിക്ക് കടലിൽനിന്നുയരുമ്പോൾ പക്ഷികൾക്ക് പ്രതികരിക്കാനാവില്ല; പക്ഷേ, സംഭവത്തിന്റേതല്ല, ആ വിഹംഗമസ്വരങ്ങൾ-ആഹ്ളാദത്തിന്റേതാണ്. എന്നിട്ടും അല്പസമയമെടുത്താണ്, മനുഷ്യന് അപ്രവേശ്യമായ ആഴങ്ങളിൽനിന്ന് പതുക്കെ മൊബിഡിക്ക് പൊന്തിവരുന്നത്, അഹാബ് കാണുന്നത്. കടലിന്റെ നീലിമയുമായി സംയോജിച്ചുവന്ന മത്സ്യരാജന്റെ പാതിയുടൽ. ഒരു വെണ്ണക്കൽ ശവക്കല്ലറയുടെ തുറന്ന വാതിലുകൾ പോലത്തെ, അതിന്റെ തുറന്ന വായ. ഇവിടെയൊന്നും പ്രതീകാത്മകമായിട്ടല്ല, നാം വായിച്ചുപോവുക. ഈ ജലജീവിയോട് അഗാധമായ കനിവൂറുന്ന എത്രയോ സന്ദർഭങ്ങൾ ഈ കൃതിയിലുണ്ട്. അതിന്റെ ശാരീരികമായ മൃദുത്വവും ഊഷ്മളതയും അത്രമേൽ സ്പൃശ്യമായി അനുഭവപ്പെടുന്ന സന്ദർഭങ്ങൾ. തിമിംഗലത്തിന്റെ സ്തരത്തിൽ കാണുന്ന അടയാളങ്ങളെ മെൽവിൽ വിളിക്കുക ഹീറോഗ്ളിഫിക്കൽ എന്നാണ്. പിരമിഡിന്റെ ഭിത്തികളിലെ പൂജ്യങ്ങളെ നാമങ്ങനെയാണല്ലോ വിശേഷിപ്പിക്കുന്നത്. ഈ ചിത്രലിപിയുടെ താരതമ്യത്തിൽ. മെൽവിൽ നിറവേറ്റുന്നത് രണ്ടു സംസ്കൃതികളുടെ ഒരുമിപ്പിക്കലാണ്. ഒരു sperm-whale ന്റെ സ്തരത്തിൽ കണ്ട അടയാളങ്ങൾ. മെൽവിൽ ഓർമ്മിക്കുന്നുണ്ട്, അപ്പർ മിസ്സിസ്സിപ്പിയിലെ തീരത്തെവിടെയോ ഉള്ള പ്രസിദ്ധമായൊരു ഹീറോഗ്ളിഫിക് ഫലകങ്ങളിൽ കണ്ട അടയാളങ്ങളുമായി സാദൃശ്യം വഹിച്ചിരുന്നു. (spermaceti എന്ന ദ്രവപദാർത്ഥം സമൃദ്ധമായുള്ള തിമിംഗലങ്ങളെയാണ് sperm-whale എന്നുവിളിക്കുക. വിശിഷ്ടമായ സുഗന്ധലേപനങ്ങൾക്ക്, തിമിംഗലങ്ങളുടെ ശിരസ്സിൽ ക്ഷിപ്തമായ ഈ പദാർത്ഥം ഉപയോഗിക്കുന്നു.) ധ്രുവപ്രദേശങ്ങളിലെ തിമിംഗലങ്ങളുടെ ചോര, ഉഷ്ണമേഖലയിലെ ഒരു നീഗ്രോവിന്റെ ചോരയോളംതന്നെ ഊഷ്മളമായിരിക്കുമെന്നുകൂടി മെൽവിൽ നിരീക്ഷിക്കുന്നുണ്ട്. അത്‌ലാന്റിക്കിൽനിന്ന് ആർട്ടിക്കിലേക്കും തിരിച്ചും സമുദ്രാടനം നടത്താൻ സഹായകമായൊരു ഉപാധിയായിരിക്കണം, ഇത് തിമിംഗലങ്ങൾക്ക്. ഒഴുകുന്ന ഹിമാനികൾക്ക് ചുവടെ, അവ തങ്ങളുടെ ആന്തരോഷ്മാവിൽ ആസ്പദം തേടുന്നുണ്ടാവണം. അതാര്യമായ ജലപാളികളിലൂടെ തുഴഞ്ഞുപോവുമ്പോൾ, ഈ ജലജീവികളുടെ കാഴ്ചയും ശ്രവണവും എങ്ങനെയാവും പ്രവർത്തിക്കുക? തിമിംഗലത്തിന്റെ കണ്ണുകളെ പർവത ശിഖരത്തിനിടയ്ക്കുള്ള കൊച്ചു തടാകങ്ങളെന്നാണ് മെൽവിൽ ദൃശ്യവൽക്കരിക്കുക. ഇരുദൃഷ്ടികളിലൂടെയും ലഭിക്കുന്ന കാഴ്ചകൾ, തലച്ചോറിൽ സമന്വയിക്കപ്പെടുന്നത്, ഈ കൂറ്റൻ ജീവിയെ സംബന്ധിച്ചിടത്തോളം അദ്ഭുതകരമാണ്. യൂക്ളിഡിന്റെ രണ്ട് വ്യത്യസ്ത കണക്കുകളിൽ, ഒരേസമയം വ്യാപരിക്കുന്ന മനുഷ്യനെപ്പോലെ! തിമിംഗലത്തെപ്പോലെ ഭാരവത്തായൊരു ജീവി നേർത്തൊരു മിഴിയിലൂടെ, ഇവയത്രയും കാണുന്നതും, മാനിന്റേതിനേക്കാൾ ചെറിയൊരു ശ്രോത്രത്തിലൂടെ ഈ ഇടിവെട്ടുകളത്രയും കേൾക്കുന്നതും നാമെങ്ങനെയാണ് ഉൾക്കൊള്ളുക? ഒരു പക്ഷിത്തൂവലിനു കടക്കാൻമാത്രം ഇടയുള്ളതാണ്, അതിന്റെ ശ്രോത്രസുഷിരം! ഒരു കത്തീഡ്രലിന്റെ പോർക്കു

മൊബിഡിക്കിനോളം സാന്ദ്രമായ കൃതികൾ ലോക ക്ളാസ്സിക്കുകളിൽത്തന്നെ വിരളമാണ്. കരയോടു ബദ്ധമായ (shore-bound) ജീവിതം നയിക്കമൂലമാവണം, നാം പലരും ഭൂമിയുടെ ജലഭരമായ മിഴിവുകൾ മറന്നുപോവുന്നു. മെൽവിൽ, നമ്മെ ആ മിഴിവുകളിലേക്ക് ഉണർത്തുകയാണ്, മേഘവർണ്ണക്കല്ലുപോലത്തെ ഒരു ജലജീവിയിലൂടെ, അതിന്റെ വിസ്തൃതമായ വിഹാരപഥങ്ങളിലൂടെ. മൊബിഡിക്കിന്റെ പ്രതീകാത്മകതയെക്കുറിച്ച് ഒരു വിശദീകരണം ഇവിടെ നൽകേണ്ടതുണ്ട്. മൃത്യുവിന്റെ പ്രതീകമല്ല, മൊബിഡിക്ക്, സർവഹന്താവെന്ന്, അഹാബ്, തന്റെ അന്ത്യനിമിഷങ്ങളിൽ, അതിനെ സംബോധന ചെയ്യുന്നെങ്കിലും.

പോലെ അത് വിശാലമായിരുന്നെങ്കിൽ, തിമിംഗലത്തിന്റെ കേൾവി മെച്ചപ്പെടുമായിരുന്നോ എന്ന് മെൽവിൽ ചോദിക്കുന്നു. അല്ലെങ്കിൽ, ഹെർഷലിന്റെ ബൃഹത്തായ ദൂരദർശിനിയുടെ കാചംപോലെ, അതിന്റെ മിഴികൾ വലുതായിരുന്നെങ്കിൽ കാഴ്ച ഗംഭീരമാവുമായിരുന്നോ?

ഏതെങ്കിലും ഒരു ജലജീവിയെ കേന്ദ്രീകരിച്ച് ഇത്രയ്ക്ക് സൂക്ഷ്മവും ആബദ്ധവുമായ ഒരു കൃതി രചിക്കപ്പെടുന്നത് ആദ്യമായിരിക്കണം–വളരെ പിന്നീട് അതിന് മാതൃകകളുണ്ടായെങ്കിലും. മനുഷ്യകേന്ദ്രിതമല്ലാത്ത ഒരു സാഹിത്യം അക്കാലങ്ങളിൽ സങ്കല്പനം ചെയ്യുക അത്ര എളുപ്പമായിരുന്നില്ലല്ലോ. അഹാബിന് എതിർബലമെന്ന രീതിയിൽ, ഇഷാമേലിനെ ഇതിന്റെ ഘടനയിൽ ചേർക്കുകവഴി, ഇത്തരമൊരു ഗ്രന്ഥത്തിന്റെ അധിഭൗതികസത്ത നിർവചിക്കപ്പെടുകയും ചെയ്തു-നിർദ്ദോഷിയായ ഒരു കടൽജീവിയും നിർവികാരമായ ഒരു സാഗരസാന്നിധ്യവും അതിന് പ്രേരകമായിത്തീർന്നെന്നത്, ഈ ഗ്രന്ഥത്തെ ഇന്ന് ഏറെ പ്രസക്തമാക്കുന്നു. ആദ്യം സൂചിപ്പിച്ച പുതിയൊരു സൗന്ദര്യാഭിരുചിയിലേക്കാണ് നാം വരുന്നത്. ഈ ഗ്രന്ഥത്തിന്റെ മർമ്മമാണതെന്നുകൂടി തോന്നിപ്പോവും. തിമിംഗലത്തിന്റെ വെൺമ (whiteness of the whale) എന്ന പേരിലുള്ള നാല്പത്തിരണ്ടാം അധ്യായമാണത്.

* * * * *

ഇരുപത്തിയെട്ടു വർഷങ്ങൾക്കു മുൻപാണ് ആദ്യമായി മൊബിഡിക്ക് വായിക്കുന്നത്, ബ്രിട്ടീഷ് കൗൺസിൽ ലൈബ്രറിയിൽനിന്നും. എന്തൊക്കെയോ കാര്യങ്ങൾ അന്നത്തെ വായനയിൽനിന്ന് ചോർന്നുപോയിരിക്കണം. എങ്കിലും, ഒരു phrase മാത്രം ഇക്കാലമത്രയും ചേതനയിൽ മുഴങ്ങിക്കൊണ്ടിരുന്നു. The ungraspable phantom of life വീണ്ടും വായിക്കാനെടുത്തപ്പോൾ, ആദ്യം തിരഞ്ഞത് അതുതന്നെയാണ്. ഇഷാമേലാണ്, അത് പറയുന്നതെന്നോ കടൽ യാത്രയ്ക്കും നാർസിസ്സിന്റെ ഐതിഹ്യവുമായി ബന്ധപ്പെടുത്തിയാണ് ഈ രൂപകം വരുന്നതെന്നോ മറന്നുപോയിരുന്നു. തുടർന്നു വായിച്ചപ്പോഴാണ്, അസ്പൃശ്യമായ ഈ ജീവസത്തയും വെൺമയും തമ്മിലുള്ള മൂലൈക്യം (Elemental oneness) എത്ര ഗാഢമായാണ് മെൽവിൽ ഉൾക്കൊണ്ടിരുന്നെന്ന് വ്യക്തമായത്. സമുദ്രാന്തർഭാഗത്തെ നിഗൂഢമായൊരു ഉഷ്ണജലപ്രവാഹം പോലെ, അത് മനസ്സിനെ ത്രസിപ്പിക്കുന്നു. ജലവും ധ്യാനവും തമ്മിലുള്ള സംബന്ധം എന്നേയ്ക്കുമായുള്ളതാണെന്ന് ഇഷാമേൽ പറയുന്നതിന്റെ ആഴം പതുക്കെപ്പതുക്കെയാണ് നാം ഗ്രഹിക്കുക-ധ്യാനത്തെക്കുറിച്ചുള്ള ഈ പരാമർശം എത്ര അർത്ഥഭദ്രമാണെന്നും. പ്രയറി പ്രദേശങ്ങളിൽ. കാൽമുട്ടോളം ടൈഗർ-ലില്ലി പുഷ്പങ്ങളിലാഴ്ന്നു നടക്കുമ്പോൾ ഏതിന്റെ അഭാവമാണ് നിങ്ങളെ സ്പർശിക്കുക എന്ന് ഇഷാമേൽ ചോദിക്കുന്നു. 'അവിടെങ്ങും ഒരു തുള്ളി വെള്ളമില്ല.' നയാഗ്ര വെറും മണൽത്തരികളുടെ ഒരു പ്രവാഹമായിരുന്നെങ്കിൽ, ഇത്രയും നാഴികകൾ താണ്ടി സന്ദർശകർ അവിടെ ചെല്ലുമായിരുന്നോ? എന്തുകൊണ്ടാണ്, ആദ്യമായി കപ്പൽയാത്രയ്ക്കൊരുങ്ങുന്ന മനുഷ്യനിൽ, കരയിൽനിന്ന് കപ്പൽ വേറിട്ടുവെന്നറിയുന്ന മാത്രയിൽ, യോഗാത്മകമായൊരു മിടിപ്പ്? Mystical vibration എന്നുതന്നെയാണ് മെൽവിൽ എഴുതുന്നത്. പേർഷ്യക്കാർ സമുദ്രത്തെ ദിവ്യമായി കരുതിയതെന്തേ? ഗ്രീക്കുകാർ ജോവിന്റെ ഭ്രാതാവായി, സമുദ്രത്തെ പരിഗണിച്ചതെന്തേ? വരുണനെക്കുറിച്ച് വായിച്ചിട്ടില്ലാത്തതിനാലാവണം, മെൽവിൽ അത് പ്രസ്താവിക്കാഞ്ഞത്. സാഗരഭേദനം ലൗകികനായ മനുഷ്യന് വിധിച്ചിട്ടുള്ളതല്ല. നാർസ്സിസ്സിന്റെ കഥ, ഭാരതീയമല്ലെങ്കിൽക്കൂടി, ആത്മാനുരക്തി എന്നത് നമുക്ക് അന്യമല്ല. ജലത്തിൽ നിർവഹിക്കപ്പെടുന്ന സാധനയാവട്ടെ, ആദി ഋഷികളോളം പൗരാണികവുമാണ്. സംഗീതവും ധ്യാനവുമെല്ലാം ഈ ജലവീചികളിലൂടെയാണ് പ്രസരിച്ചുപോയത്. സമുദ്രത്തിൽനിന്ന് കരയോരക്കാഴ്ചകൾ സാധ്യമല്ലെന്ന് ഒരിക്കൽ എഴുതിപ്പോയിട്ടുണ്ട്. പക്ഷേ, കരയുമായി വേർപെടുമ്പോഴുണ്ടാവുന്ന ലൗകികേതരമായ മിടിപ്പിനെക്കുറിച്ച് ഇപ്പോഴാണ് ബോധവാനായത്. ജീവിതവും-അതിന്റെ അപ്രവേശ്യത-പുറംകടലുമായി ബന്ധപ്പെടുത്തിയപ്പോഴൊന്നും, ഈ വേറിടലിന്റെ പ്രാധാന്യം മനസ്സിലൂന്നിയിരുന്നില്ല.

> മൊബിഡിക്കിന്റെ ശുഭ്രത, ഇഷാമേലിന്റെ ചേതനയിൽ ഉണർത്തുന്ന ശുദ്ധമായ ഭീതിയുടെ അവസ്ഥ ഒരു തരത്തിൽ യുക്തിരഹിതമാണ്. ഇന്നേവരെയുള്ള മാനവ സങ്കല്പങ്ങൾക്കെതിരെയാണ്, ഇഷാമേൽ, അപ്പോൾ. വർണ്ണങ്ങളുടെ സംഗ്രഹമായ വെളുപ്പ് ഭീതിയുമായി സംയോജിച്ചു വരുന്നതായി അയാൾ സിദ്ധാന്തിക്കുന്നു.

ഇഷാമേൽ ധ്യാനസ്ഥനായിരിക്കാനാണ്, അഹാബിനൊപ്പം കപ്പലിൽ പോയതെന്ന് കരുതരുത്. ഇത്തരമൊരു സമുദ്രസഞ്ചാരത്തിന്റെ സാഹസികത്വങ്ങൾക്കിടയ്ക്കും അയാൾ മനനോത്സുകനായിരുന്നെന്നുമാത്രം ധരിക്കുക. അഹാബിന്റെ പ്രതികാരസ്ഫൂർത്തി-അതിൽ ആ യോദ്ധാവ് വിസ്മൃതനാവുന്നെങ്കിലും-എന്നതിന് ചുവടെ, സഹജാനുഭൂതിയുടെ ചില പ്രവാഹങ്ങളിലേക്ക് ഇഷാമേൽ നമ്മെ നയിക്കുകയാണ്. മൊബിഡിക്കിന്റെ ശുഭ്രത, ഇഷാമേലിന്റെ ചേതനയിൽ ഉണർത്തുന്ന ശുദ്ധമായ ഭീതിയുടെ അവസ്ഥ ഒരു തരത്തിൽ യുക്തിരഹിതമാണ്. ഇന്നേവരെയുള്ള മാനവ സങ്കല്പങ്ങൾക്കെതിരെയാണ്, ഇഷാമേൽ, അപ്പോൾ. വർണ്ണങ്ങളുടെ സംഗ്രഹമായ വെളുപ്പ് ഭീതിയുമായി സംയോജിച്ചു വരുന്നതായി അയാൾ സിദ്ധാന്തിക്കുന്നു. സൗന്ദര്യത്തിന്റെ മാറ്റ് ഇരട്ടിക്കുകയെന്നതാണ് വെൺമയുടെ പ്രസരണത്തിൽ നാം അഭിമുഖീകരിക്കാറ്. രാജകീയമായ മഹിമയത്രയും വെൺമയിൽ കേന്ദ്രീകൃതമായ ഒരു പൈതൃകത്തിലാണ് നാം നിലകൊള്ളുന്നത്. ഈ പൈതൃകം, മെൽവിൽ, ഇഷാമേലിന്റെ അന്തർഗതങ്ങളിലൂടെ നമുക്ക് വെളിപ്പെടുത്തിത്തരുന്നുമുണ്ട്. പെഗുവിലെ (PEGU) പഴയ രാജാക്കന്മാർ 'ഐരാവതങ്ങളുടെ ഈശ്വരൻ' എന്ന വിശേഷണം സ്വീകരിച്ചപ്പോൾ, സയാമിലെ രാജാക്കൻമാർ മഞ്ഞുനിറമാർന്ന അശ്വത്തിന്റെ ചിത്രം രാജകീയമുദ്രയായി വിളംബരം ചെയ്തു. ഹാനോവറിന്റെ കൊടിയിലും ഒരു വെളുത്ത നിറത്തിലുള്ള മൃഗശൗര്യമാണ്. തവിട്ടുവർണ്ണക്കാർക്കു മീതെ, വെളുത്ത വർണ്ണക്കാരുടെ ആധിപത്യം അറിഞ്ഞോ അറിയാതെയോ സമ്മതിക്കുന്നതിന്റെ പിറകിൽ, ഈ നിറത്തോടുള്ള മനോഭാവം സ്പഷ്ടമാണ്. റോമാക്കാരുടെ പ്രാചീന സമൂഹത്തിൽ ശുഭ്രനിറമാർന്നൊരു കല്ലുപോലും ആഹ്ളാദത്തിന്റെ ചിഹ്നമാണ്. വധുക്കളുടെ നിഷ്കളങ്കത, വൃദ്ധരുടെ ആശിസ്സുകൾ-എന്തിന്, നീതിപോലും ഈ നിറത്തിൽ പ്രതീകവൽക്കരിക്കപ്പെട്ടിരിക്കുന്നു. ചെമന്ന ഇന്ത്യാക്കാർക്ക് വെള്ള അരപ്പട്ട ഉയർന്ന ബഹുമതിയുടെ സൂചകമാണ്. ദൈവികമായ സിദ്ധികളുടെ, അധികാരത്തിന്റെയും വർണ്ണമാണ്, വെൺമ. വെളുത്ത അശ്വങ്ങൾ രാജാക്കന്മാരുടെ രാജകീയതയുമാണ്. അഗ്നിയെ ആരാധിക്കുന്ന പേർഷ്യൻ സമൂഹത്തിൽ, ശുഭ്രജ്വാലയുള്ള അഗ്നി ഏറ്റവും പാവനമായി പരിഗണിക്കപ്പെടുന്നു. മഞ്ഞുനിറത്തിലുള്ള ഒരു ഋഷഭത്തിൽ അവതരിക്കുന്നത്, ഗ്രീക്കുപുരാണങ്ങളിലെ ജോവാണ്.

ഇത്രയും പൗരാണിക വിശുദ്ധികളുമായി ഒന്നുചേർന്നുവരുന്ന ശുഭ്രതയിൽ, ഇഷാമേൽ പറയുന്നു, മനുഷ്യനിൽ അസ്പൃശ്യമായൊരു സത്ത കുടികൊള്ളുന്നുണ്ട്-രക്തം പ്രതിനിധീകരിക്കുന്ന ചെമപ്പിനെക്കാളേറെ, മനസ്സിനെ പേടിപ്പെടുത്തുന്ന രീതിയിൽ. സ്വതേ ഭീതിജനകമായ ഒരു ജീവിയിൽ ശുഭ്രത കലരുമ്പോൾ, അതിന്റെ ഭീകരത വർദ്ധിക്കുകയല്ലേ, എന്ന് ഇഷാമേൽ ചോദിക്കുന്നു. അതിനു കാരണം, അസ്പൃശ്യമായ ഈ സത്തയുടെ സാന്നിധ്യമാണ്. ധ്രുവപ്രദേശങ്ങളിലെ വെള്ളക്കരടികൾ, മിതശീതോഷ്ണമേഖലയിലെ വെള്ളസ്രാവുകൾ, പ്രയറിപ്രദേശങ്ങളിലെ തൂവെള്ളനിറമാർന്ന കുതിരകൾ, ആൽബിനോ മനുഷ്യർ, എല്ലാറ്റിനും ഉപരി, നമ്മെ സംഭീതരാക്കാറില്ലേ? കാഴ്ചയ്ക്ക് ഒരു വൈരൂപ്യവുമില്ലാത്ത ഈ മനുഷ്യർ അവരുടെ വർണ്ണരാഹിത്യമൊന്നുകൊണ്ടുമാത്രം നമ്മിൽ അലോസരം ജനിപ്പിക്കുന്നതെന്തേ? കൃതിയെക്കുറിച്ചുള്ള സംഭ്രാന്തികളിൽ വെളുത്ത നിറം കടന്നുവരാത്ത മനുഷ്യചേതനകളില്ല. പ്രേതാത്മാക്കളുടെ വർണ്ണവും മറ്റൊന്നല്ല. നാമിപ്പോൾ, അതിനെ വിളർപ്പ് എന്നാണ് വിളിക്കുകയെന്നുമാത്രം. ആൽബട്രോസ്സിന്റെ വെളുത്ത ചിറകുകളിൽ, ഈ മരണാനന്തര ഭീതിയല്ലേ പ്രകമ്പിതമാവുകയെന്ന് ഇഷാമേൽ ഉന്നയിക്കുന്നു. കോളറിജ്ജ് ആവിഷ്കരിക്കുന്നതിന് എത്രയോ മുൻപ്, ദൈവത്തിന്റെ ആ



സൃഷ്ടി നാവികരിൽ സംഭ്രാന്തി സൃഷ്ടിച്ചിരുന്നു. ആൽബട്രോസ്സിനെ ആദ്യമായിക്കണ്ട സന്ദർഭം, ഇവിടെ മെൽവിൽ അനുസ്മരിക്കുന്നുണ്ട്. ഒരു പൊട്ടുപോലുമില്ലാത്ത അഭൗമമായ ശ്വേതകാന്തിയിൽ, ആ കടൽപ്പറവ പ്രത്യക്ഷപ്പെട്ടപ്പോൾ, താൻ ചകിതനായിപ്പോയി. ഏതോ സൂക്ഷ്മശരീരിയായ രാജാവിന്റെ കരച്ചിൽപോലത്തെ, അതിന്റെ ശബ്ദം-അതിന്റെ അസാധാരണമായ കൺമിഴികളിൽ ദൈവത്തിന്റെ രഹസ്യങ്ങളുണ്ടായിരുന്നോ? മാലാഖയ്ക്കു മുൻപിൽ എബ്രഹാമെന്നോണം താൻ അതിനെ വന്ദിച്ചു. അത് ആൽബട്രോസ്സ് ആണെന്നറിയാതെതന്നെ താൻ സംഭീതനായിപ്പോയി; കോളറിജ്ജിന്റെ സംഭ്രമജന്യമായ കവിത അപ്പോൾ വായിച്ചിരുന്നുമില്ല. അതിന്റെഅസാധാരണതയാർന്ന വെൺമയിൽ, ഭീതിയുടെ ബീജം സ്പന്ദിച്ചിരുന്നെന്ന് സാക്ഷ്യപ്പെടുത്തട്ടെ. ചാരനിറമുള്ള ആൽബട്രോസ്സ്, പക്ഷേ, ഈ യോഗാത്മകമായ ഭീതി അനുഭവപ്പെടുത്തിത്തന്നിട്ടില്ല.

നിലാവ് തൂകിക്കിടക്കുന്ന സമുദ്രത്തിലൂടെ ഏതെങ്കിലും പാതിരായ്ക്ക് നിങ്ങൾ സഞ്ചരിക്കയാണെങ്കിൽ, അഹൈതുകമായ ഒരു ഭീതിക്ക് വശംവദനാവുന്നതെന്തേ? അനന്തമായ മഞ്ഞുമാത്രം വ്യാപിച്ചുകിടക്കുന്ന അന്റാർട്ടിക്കയുടെ തീരങ്ങളിലെന്നോണം? മനുഷ്യന് അതീതമായ ഒരു ശക്തിയുടെ സന്നിധിയാണ് ഇവയൊക്കെ ദ്യോതിപ്പിക്കുക. നിസ്സീമമായ വിജനതയുടെ നിറം. സൗന്ദര്യം ഭീതിയുടെ ആരംഭമാണെന്ന റിൽക്കെയുടെ വരി ഇഷാമേലിന്റെ മനനങ്ങളുടെ. സംക്ഷേപമാണ്. വെള്ള എന്നത് സത്യത്തിൽ ഒരു നിറംതന്നെയോ. അതോ. നിറങ്ങളുടെ പൂർണ്ണമായ അഭാവമോ? എല്ലാ നിറങ്ങളുടേയും സംയുക്തമായ വെൺമയ്ക്ക് അധിഭൗതികമായ ഒരു ധ്വനിയുണ്ടാവണം. ഇത് ആസുരവുമാവാമെന്ന് ഇഷാമേൽ ചിന്തിച്ചുപോവുന്നു. ഭൂമിയിലെ വർണ്ണങ്ങളെല്ലാംതന്നെ. അസ്തമയത്തിന്റെ ചെമപ്പ്. കാടിന്റെ പച്ച. ശലഭങ്ങളുടെ വയലറ്റ്, സൂര്യകാന്തികളുടെ മഞ്ഞ-അയഥാർത്ഥമെന്ന ശാസ്ത്രസിദ്ധാന്തം ഓർമ്മിച്ചാൽ. വെൺമയുടെ അജയ്യത ബോധ്യമാവും. ഇവിടെ. മെൽവിൽ വീണ്ടും Mystical cosmetic എന്ന പദം ഉപയോഗിക്കുന്നു. വെളുപ്പുനിറത്തെ കീർത്തിച്ചുകൊണ്ട്. വധുവിന്റെ ശിരോവസ്ത്രവും വൈധവ്യവും ഈ നിറത്തിൽ സാക്ഷാൽക്കരിക്കപ്പെടുന്നു: ഈശ്വരത്വവും നിരീശ്വരത്വവും ഇതിൽ സാക്ഷാൽക്കരിക്കപ്പെടുന്നു. ദൃശ്യാദൃശ്യലോകങ്ങളെക്കുറിച്ച് ശ്രദ്ധേയമായൊരു വസ്തുതയും, ഈ മനനങ്ങളിൽ കടന്നുവരുന്നുണ്ട്. മനുഷ്യന് ദൃശ്യവും ഇന്ദ്രിയവേദ്യവുമായ മണ്ഡലങ്ങളിലെ മൂലകം സ്നേഹമാണ്; അദൃശ്യവും ഇന്ദ്രിയാതീതവുമായ മണ്ഡലങ്ങളിലെ മൂലകം ഭീതിയും. വെള്ളത്തിമിംഗലവുമായുള്ള അഹാബിന്റേയും ഇഷാമേലിന്റേയും അഭിമുഖീകരണത്തിനിടയ്ക്ക്. മെൽവിൽ സ്നേഹത്തെക്കുറിച്ച് സ്പർശിക്കുന്ന ഒരൊറ്റ സന്ദർഭമാണിത്-നാവികർ തമ്മിലുള്ള ബന്ധങ്ങളിൽ അത് അടിയൊഴുക്കാവുന്നെങ്കിലും. എല്ലാ സൗകുമാര്യങ്ങളുമുള്ള മൊബിഡിക്ക്, ഈ ആസുരത്വത്തിന്റേയും ഈശ്വരത്വത്തിന്റേയും പ്രതീകമാണെന്ന് മെൽവിൽ ഉപസംഹരിക്കുന്നു. കൃഷ്ണനാരത്തിന്റെ മൃദുലമിഴികളെപ്പറ്റി കവികൾ ഒരുപാട് കീർത്തിച്ചിട്ടുണ്ടാവാം; പക്ഷേ. താൻ തിമിംഗലത്തിന്റെ അപ്രശസ്തമായ വാലിനെപ്പറ്റിയാണ് ഘോഷിക്കുന്നത്-എൺപത്തിയാറാം അധ്യായം-The Tail-തിമിംഗലങ്ങളുടെ നിശ്ശബ്ദമായ ഒരു അർച്ചനയുടെ ചിത്രം തരുന്നുണ്ട്-ഉദാത്തതയാർന്നൊരു ചിത്രം. പൊടുന്നനെ വിരിയുന്ന മഴവില്ലുകൾ പോലെയാണ് മെൽവിലിന്റെ സന്ദേഹാങ്കിതമായ മനസ്സിൽ ചില ദൈവികാനുഭൂതികൾ പ്രത്യക്ഷപ്പെടുക. ബാഷ്പരഹിതമായ ആകാശത്തിൽ മഴവില്ലുകൾ തെളിയാറില്ലല്ലോ. സന്ദേഹങ്ങൾക്കൊപ്പം തന്നെ സന്ദർശിക്കാറുള്ള അനുഭൂതികൾക്ക് മെൽവിൽ നന്ദി പറയുന്നു. ഇവ്വിധമൊരനുഭൂതിയുടെ വിനാഴികയാണ്, കൊത്തുപണി ചെയ്ത ലോഹപാളികൾപോലത്തെ തിമിംഗലത്തിന്റെ വാലിനെക്കുറിച്ച് വിശദീകരിക്കുന്നതിനിടയ്ക്ക്. മെൽവിൽ നാമായി പകുക്കുന്നത്. കടലും ആകാശവും തുടുത്തുവരുന്നൊരുഷസ്സിൽ, ഒരുപറ്റം തിമിംഗലങ്ങൾ വാലുയർത്തിക്കൊണ്ട് സൂര്യോന്മുഖമായി ചരിക്കുന്ന കാഴ്ച-അഗ്ന്യാരാധനയുടെ നാടായ പേർഷ്യയിൽപ്പോലും ഇത്രയ്ക്ക് തീവ്രമായ ഒരനുഷ്ഠാനം നിലവിലില്ല. പ്രാചീനകാലങ്ങളിൽ ആനകൾ. പ്രഭാതത്തിന് ആശിസ്സ് നൽകാറുണ്ട്-ഗഹനമായ നിശ്ശബ്ദതയിൽ തങ്ങളുടെ തുമ്പിക്കൈ ഉയർത്തിപ്പിടിച്ചുകൊണ്ട്. ഉഷസ്സും അതിന്റെ പ്രശാന്തിയും മൃഗങ്ങളിലും കാതരമായ പ്രതികരണങ്ങൾ സൃഷ്ടിക്കുന്നുണ്ടാവണം. ഒരുകൂട്ടം ബബൂണുകൾ. സൂര്യോദയത്തിൽ പൊടുന്നനെ മൗനികളായിത്തീർന്ന സന്ദർഭം മുൻപ് യുങ്ങ് പറഞ്ഞുതന്നിട്ടുണ്ടല്ലോ. തിമിംഗലത്തിന്റെ വാലുമായി താരതമ്യം ചെയ്യുമ്പോൾ ആനയുടെ തുമ്പിക്കൈ ഒരു പുഷ്പത്തിന്റ തണ്ടുമാത്രമാണ്. അതിന്റെ ഏറ്റവും ഊക്കോടെയുള്ള പ്രഹരംപോലും നേരിയ ഒരു പോറൽ ഏൽപ്പിക്കാൻ മതിയാവുകയില്ല-തിമിംഗലത്തിന്റെ വാലിന്റെ ഒരൊറ്റ ചലനം കൊണ്ട് മറിഞ്ഞുപോയ കപ്പലുകളെത്ര? ബാഹ്യലോകവുമായുള്ള സംവേദനങ്ങളിൽ. ഈ അവയവം തിമിംഗലത്തെ ഒട്ടേറെ സഹായിക്കുന്നുണ്ട്. വാലിനെക്കുറിച്ച് ചിന്തിച്ചുവരുമ്പോൾ. മെൽവിൽ പ്രകടിപ്പിക്കുന്നത് തന്റെ നിസ്സഹായതയാണ്-അതിന്റെ പൗരുഷം വ്യക്തമാക്കാൻ ഇനിയും തനിക്ക് കഴിയുന്നില്ലല്ലോ.

> നിലാവ് തൂകിക്കിടക്കുന്ന സമുദ്രത്തിലൂടെ ഏതെങ്കിലും പാതിരായ്ക്ക് നിങ്ങൾ സഞ്ചരിക്കയാണെങ്കിൽ, അഹൈതുകമായ ഒരു ഭീതിക്ക് വശംവദനാവുന്നതെന്തേ? അനന്തമായ മഞ്ഞുമാത്രം വ്യാപിച്ചുകിടക്കുന്ന അന്റാർട്ടിക്കയുടെ തീരങ്ങളിലെന്നോണം? മനുഷ്യന് അതീതമായ ഒരു ശക്തിയുടെ സന്നിധിയാണ് ഇവയൊക്കെ ദ്യോതിപ്പിക്കുക.

ഈ ജലജീവിസ്തവം ഇനിയും തുടരാവുന്നതാണ്. മെൽവില്ലിന്റെ കാന്തിമത്തായ വർണ്ണനകളിലൂടെ. വിശദാംശങ്ങളിൽ അദ്ദേഹം പ്രദർശിപ്പിക്കുന്ന ശ്രദ്ധ, ലോക ക്ളാസ്സിക്കുകളിൽ അത്ര സുലഭമല്ല. തോമസ് മന്നിന്റേയും ഉംബർട്ടോ എക്കോവിന്റെയും കൃതികൾ മാത്രമേ-മറ്റൊരു രീതിയിൽ ജെയിംസ് ജോയ്സും-ഈ വൈശദ്യം പിൻപറ്റിയിട്ടുള്ളൂ. മനുഷ്യനും പ്രകൃതിമായുള്ള സന്തുലനം ആപൽക്കരമായി തെറ്റിപ്പോയേക്കുമെന്ന വിദൂരമായ ഭീതിപോലും ഇല്ലാതിരുന്ന ഒരു കാലഘട്ടത്തിലാണ്. മെൽവിൽ. കരയിലെ ജീവിയായ മനുഷ്യനേയും കടലിലെ ജീവിയായ തിമിംഗലത്തേയും ഇത്രയ്ക്ക് സാന്ദ്രമായി ഇണക്കിയത്. സമുദ്രവുമായി തുലനം ചെയ്യുമ്പോൾ ഈ കര. ഭൂമി. അതിന്റെ ഹരിതസമൃദ്ധിയിൽ എത്രമേൽ വ്യത്യസ്തമാണ്! കടലും കരയും യഥാർത്ഥത്തിൽ ഒരു പ്രത്യക്ഷമാണ്. പച്ചച്ച ഒരു തുരുത്തിനെ വലയം ചെയ്യുന്ന അലച്ചാർത്തുകൾക്ക് സമം, നിങ്ങളുടെ മനസ്സിലും ശാന്തിയുടെ ഒരു താഹിതി ദ്വീപും അതിനെ വലയം ചെയ്യുന്ന ജീവിതത്തിന്റെ ഭയാനകമായ സഞ്ചലനങ്ങളും! കരയിൽ ബദ്ധനായ മനുഷ്യനെ പെട്ടെന്ന് കടലിന്റെ അശാന്തിയിലേക്ക് എടുത്തെറിയുകയാണ് മെൽവിൽ ചെയ്തത്. ഭൗമികമായ സംഘർഷങ്ങളിൽ കുരുങ്ങിപ്പോയ ജനതതി അതിനോട് വേണ്ടവിധത്തിൽ പ്രതികരിക്കാഞ്ഞതിൽ അദ്ഭുതമില്ല. പക്ഷേ. ഇന്ന് അന്തർവാഹിനികളും ന്യൂക്ളിയർ ശേഷിപ്പുകളും കൊണ്ട് അവിശുദ്ധമായി കലാശിച്ച സാഗരമേഖലകൾക്കിടയ്ക്കു വാഴുന്ന ഇന്ന്, മെൽവിൽ ഏറെ സ്വീകാര്യനാവാതെ വയ്യ. തിമിംഗലങ്ങൾ തമ്മിലുള്ള സംഗീതാത്മകമായ വിനിമയം. നാം നമ്മുടെ മുങ്ങിക്കപ്പലുകൾകൊണ്ട് തടസ്സപ്പെടുത്തിയെന്നാണ് കാൾ സഗാൻ ഓർമ്മിപ്പിച്ചത്. അതിലും ഭീതിദമായ ദൂഷണങ്ങൾ. നാം. ഈ ഗ്രഹത്തിന്റെ ജലസഞ്ചയത്തിൽ ഏൽപ്പിച്ചുകൊണ്ടിരിക്കയാണ്. ഇത്തരം കൃതികളുടെ പുനർവായന. ഓർക്കാതിരിക്കുമ്പോൾ ഒരു താക്കീതായിത്തീരുന്നത് ഇത്തരുണത്തിലാണ്. ദൂഷിതമായ സമുദ്രത്തിന്റെ അടിത്തട്ടിലേക്ക് ഇറങ്ങിച്ചെന്ന് അവിടെ ജീവികൾക്കനുകൂലമായ ഒരു പുൽത്തടം വിളയിക്കാൻ മുതിരുന്ന ധീരയായ സ്ത്രീയെക്കുറിച്ച് മറക്കാറായില്ല. സമുദ്രത്തിന്റെ ആഴങ്ങളിൽ വൃദ്ധനായൊരു വെള്ളത്തിമിംഗലത്തെ അവർ കണ്ടുമുട്ടിയതായി രേഖകളില്ല. ഒരുപക്ഷേ. കണ്ടുമുട്ടിയിരുന്നെങ്കിൽ! മാനുഷകുലത്തിൽ. അഹാബിന്റെ ചോദനയാണല്ലോ ഇന്നും വിജൃംഭിതമായിരിക്കുന്നതെന്ന്. തന്റെ രഹസ്യമയമായ സംവേദനങ്ങളിലൂടെ അത് ബോധ്യപ്പെടുത്തുമായിരുന്നോ? ഇഷാമേലിന്റെ വിനയവും യോഗാത്മകഭീതിയും കലർന്ന ചോദനകളേക്കാളേറെ!



പദ്മനാഭൻ നമ്പൂതിരി

# പാലക്കാട്ടു നിന്നും ഒരു മഹിളാ സാരഥി

**ചി**റ്റൂരിൽ സൈഫുന്നിസയെന്ന ഒരു മുസ്ലീം യുവതി മരിച്ചു. ആത്മഹത്യയെന്ന് പൊലീസ്: കൊലപാതകമെന്ന് വീട്ടുകാരും. വീട്ടുകാർ പതിവുപോലെ പൊലീസിനു പരാതി നൽകി. പൊലീസ് ഗൗനിച്ചില്ല. അപ്പോഴാണ് ജനാധിപത്യമഹിളാ അസോസിയേഷനെക്കുറിച്ച് ആരോ അവരോട് പറഞ്ഞത്.

അവർ പാലക്കാട്ടെത്തി അസോസിയേഷന്റെ സാരഥി ഗിരിജാസുരേന്ദ്രനുമായി ബന്ധപ്പെട്ടു. കൊലപാതകത്തെ ആത്മഹത്യയാക്കുന്ന പ്രവണത അവർക്ക് സഹിക്കാനായില്ല. അവർ നേരെ ചിറ്റൂരിൽ ചെന്നു. അസോസിയേഷൻ സ്വന്തം നിലയിൽത്തന്നെ ചെറിയൊരു അന്വേഷണം നടത്തി. കൊലപാതകത്തിന്റെ സാഹചര്യങ്ങൾ എന്തെന്ന് വ്യക്തമായി.

പിന്നെ. അവർ വെറുതെയിരുന്നില്ല. നിരന്തരപ്രക്ഷോഭത്തിലൂടെ അധികൃതരിൽ ചലനമുണ്ടാക്കി. അനങ്ങാതെ നിന്ന് പൊലീസ് അടിയറവു പറഞ്ഞു. കൊലപാതകത്തിന് ഉത്തരവാദിയായ പ്രതിയെ അറസ്റ്റു ചെയ്യുകയും ചെയ്തു.

പ്രതിയെ നിയമത്തിന്റെ മുന്നിൽ കൊണ്ടുവന്നതോടെ അസോസിയേഷൻ തെല്ലെങ്കിലും ആശ്വസിച്ചു. പക്ഷേ, അത് ഏറെ നീണ്ടുനിന്നില്ല. നിയമത്തിന്റെ പഴുതുകളിലൂടെ പ്രതി പുറത്തുവന്നു. പ്രക്ഷോഭം നടത്തിയ അസ്സോസിയേഷന് സമയം നഷ്ടമായത് മാത്രം മിച്ചം.

കുന്നാച്ചിയിൽ ഒരു ഹരിജൻ ബാലിക രോഗിണിയായി മരിച്ചു. ഗർഭമായിരുന്നു ആ കുട്ടിയുടെ രോഗം. അവിവാഹിതയായിരുന്നു ആ കുട്ടി. ഒരു സ്കൂൾ അദ്ധ്യാപികയുടെ വീട്ടിൽ വീട്ടുജോലിക്ക് നില്ക്കുകയായിരുന്നു കുട്ടി. ആശാസ്യമല്ലാത്ത ചുറ്റുപാടിൽ ജീവിക്കാൻ ആ കുട്ടി നിർബന്ധിതയായി. ഗർഭിണിയായപ്പോൾ ഗർഭച്ഛിദ്രത്തിനു സമ്മർദ്ദമുണ്ടായി. പൊള്ളാച്ചിയിലെ ഒരു ഗർഭച്ഛിദ്ര വിദഗ്ദ്ധൻ കുട്ടിയെ കൈകാര്യം ചെയ്തു.

ഇതിന്റെ ഫലമായി കുട്ടിയുടെ വയറൊഴിഞ്ഞെങ്കിലും കുട്ടി അവശയായി. നാട്ടിൽ തിരിച്ചുകൊണ്ടുവന്ന കുട്ടിയെ വീട്ടിലാക്കി ഉത്തരവാദപ്പെട്ടവർ സ്ഥലം വിട്ടു. ഒടുവിൽ രോഗം മൂർച്ഛിച്ച് തൃശൂർ മെഡിക്കൽ കോളേജ് ആശുപത്രിയിൽ എത്തിച്ചപ്പോഴേക്കും രക്ഷിക്കാൻ കഴിയാത്ത അവസ്ഥയിലായിരുന്നു.

ജനാധിപത്യമഹിളാ അസോസിയേഷൻ ഈ കേസിലും ഇടപെട്ടു. പ്രതികളെ വെളിച്ചത്തു കൊണ്ടുവരാനായി. പക്ഷേ. നിയമത്തിന്. നൂറുകൂട്ടം പഴുതുകൾ ഉണ്ടായിരുന്നു.

സ്ത്രീപീഡനക്കേസുകളിൽ പ്രതികൾ രക്ഷപ്പെടുന്നത് ഇത്തരം പഴുതുകളിലൂടെയാണ്. ശിക്ഷാനിയമത്തിന്റെ പഴുതുകളെ കുറിച്ചോർക്കുമ്പോൾ ഈ വനിതാ പ്രവർത്തക നൊമ്പരം കൊള്ളുന്നു. അവർ ജനാധിപത്യമഹിളാ അസോസിയേഷന്റെ പാലക്കാട് ജില്ലാ സെക്രട്ടറിയും കേന്ദ്ര കമ്മിറ്റി അംഗവുമാണ്. അതിനെക്കാൾ പ്രധാനം ശ്രീകൃഷ്ണപുരത്തുനിന്നുള്ള ജനപ്രതിനിധിയാണ് ഇവർ എന്നതാണ്.



ഗിരിജാസുരേന്ദ്രൻ

പാലക്കാട്ടെ കോൺഗ്രസ് കാരണവരും എ. ഐ. സി. സി മെമ്പറുമായ സിറ്റിംഗ് എം. എൽ. എ. പി. ബാലനെ മുട്ടുകുത്തിച്ചാണ് ഈ നവാഗത നിയമസഭയിലെത്തുന്നത്. ഇ. എം. എസ്സിന്റെ പുത്രൻ ഇ. എം. ശ്രീധരനെ പരാജയപ്പെടുത്തിയാണ് പി. ബാലൻ ശ്രീകൃഷ്ണപുരത്തിന്റെ എം. എൽ. എയായത്. ബാലനാണെങ്കിൽ പരക്കെ ആദരണീയനായ നേതാവും.

"അദ്ദേഹത്തെപ്പോലൊരു നേതാവിനെതിരെ സ്ഥാനാർത്ഥിയായപ്പോൾ ജയിക്കുമെന്ന് കരുതിയതല്ല. പ്രചാരണത്തിന്റെ ആദ്യഘട്ടത്തിൽ തീരെ വിശ്വാസമുണ്ടായിരുന്നില്ല. എന്നാൽ രണ്ടാംഘട്ടമായപ്പോഴേക്കും വിശ്വാസം വന്നുതുടങ്ങി. നേരിയ ഭൂരിപക്ഷത്തിനെങ്കിലും ജയിക്കുമെന്ന് തോന്നി."

ജയിച്ചു കഴിഞ്ഞ സാഹചര്യം അനുസ്മരിച്ചു കൊണ്ട് ഗിരിജാ സുരേന്ദ്രൻ പറഞ്ഞു. മലബാറിൽ നിന്നുള്ള നാല് വനിതാ എം. എൽ. എമാരിൽ ഒരാളാണ് ഗിരിജാസുരേന്ദ്രൻ. കൂത്തുപ്പറമ്പിൽ നിന്നുള്ള ശൈലജയും പേരാമ്പ്രയിൽ നിന്നും വടക്കേ വയനാട്ടിൽ നിന്നുമുള്ള രാധമാരുമാണ് ഗിരിജയ്ക്ക് കൂട്ടിനുള്ള മറ്റ് എം. എൽ. എ. മാർ.

എം. എൽ. എ ആയി തിരഞ്ഞെടുക്കപ്പെട്ട ശേഷം ഗിരിജയെത്തേടി ആദ്യം എത്തിയതും വനിതാപ്രശ്നം തന്നെയായിരുന്നു. സ്വന്തം മണ്ഡലമായ ശ്രീകൃഷ്ണപുരത്തെ കേരളശ്ശേരിയിൽ നിന്ന് ഒരു മുത്തശ്ശി എം. എൽ. എയെ കാണാനെത്തി.

കേരളശ്ശേരിയിൽ നിന്നെത്തിയ മുത്തശ്ശിക്ക് പറയാനുണ്ടായിരുന്നത് നീതിനിഷേധത്തിന്റെ കഥയായിരുന്നു. അവരുടെ പൗത്രി മണിമേഖല കൊല്ലപ്പെട്ടു. ആത്മഹത്യയെന്ന് പൊലീസ് ശഠിക്കുന്നു. ആത്മഹത്യയല്ലെന്നും കൊലയാണെന്നും മുത്തശ്ശി ഉറച്ചുവിശ്വസിക്കുന്നു.

പ്രതികളെന്നു സംശയിക്കുന്നവർ രാഷ്ട്രീയ സ്വാധീനമുള്ളവരാണ്. പോസ്റ്റുമോർട്ടം നടത്തിയാൽ മരണം കൊലപാതകമാണെന്ന് തെളിയുമെന്നും മുത്തശ്ശി കരുതുന്നു. എം.എൽ. എ മുൻകൈയെടുത്ത് കേസ് തെളിയിക്കാനും പ്രതിയെ ശിക്ഷിക്കാനും വേണ്ടതു ചെയ്യണം.

അസോസിയേഷന്റെ പ്രവർത്തനങ്ങളിലുള്ള വിശ്വാസം മൂലമാണ് മുത്തശ്ശി അസോസിയേഷൻ സാരഥി കൂടിയായ ജനപ്രതിനിധിയെ കാണാനെത്തിയത്. ഇക്കാര്യത്തിൽ വല്ലതും ചെയ്യണമെന്നും ജനപ്രതിനിധിയായ ഗിരിജാസുരേന്ദ്രന് ആഗ്രഹമുണ്ട്.

പക്ഷേ. പ്രതിയെ നിയമത്തിന്റെ മുന്നിൽ എത്തിക്കാൻ മാത്രമേ അസോസിയേഷനു കഴിയൂ. ശിക്ഷ നൽകേണ്ടത് നിയമമാണ്. നിയമത്തിനാകട്ടെ പഴുതുകൾ ധാരാളമുണ്ട്. ഈ സാഹചര്യത്തിൽ പ്രതികൾക്ക് രക്ഷപ്പെടാൻ സാധ്യതയേറുന്നു.

ജനപ്രതിനിധിയെന്ന നിലയിൽ ഗിരിജയെ ഏറ്റവും നൊമ്പരപ്പെടുത്തുന്നത് നിയമത്തിന്റെ ഇത്തരം പഴുതുകളാണ്. നിയമനിർമ്മാണ സഭയിലെ അംഗമായി തിരഞ്ഞെടുക്കപ്പെട്ട സ്ഥിതിക്ക് വനിതാ സംരക്ഷണ നിയമങ്ങളിലെ പഴുതുകൾ അടയ്ക്കാനായിരിക്കും താൻ മുൻഗണന നൽകുകയെന്ന് അവർ പറഞ്ഞു.

സൂര്യനെല്ലിയിലെ പെൺകുട്ടിയുടെ അനുഭവം അവർ ചൂണ്ടിക്കാട്ടി. ഇതിലെ പല പ്രതികളെയും പെൺകുട്ടി തിരിച്ചറിഞ്ഞതാണ്. മറ്റു ചിലരെ പൊലീസ് അന്വേഷിച്ചു പിടികൂടിയതുമാണ്. പക്ഷേ.കേസ് തേച്ചുമാച്ചുകളയാനാണ് മുൻ ഗവൺമെന്റ് ശ്രമിച്ചത്. രാഷ്ട്രീയ ഇടപെടൽ ധാരാളമായി ഉണ്ടായി.

പെൺകുട്ടികളെ വശീകരിച്ചും പ്രലോഭിപ്പിച്ചും തട്ടിക്കൊണ്ടുപോയി ലൈംഗികമായ ചൂഷണത്തിന് ഉപയോഗിക്കുന്ന സംഘങ്ങൾ സംസ്ഥാനത്തെ എല്ലാ ജില്ലകളിലും പ്രവർത്തിക്കുന്നു. കഴിഞ്ഞ മൂന്നുകൊല്ലം കൊണ്ട് ഇത്തരം സംഘങ്ങൾ എല്ലാ നാട്ടിലും പെരുകി. ഭരണകക്ഷിയാണ് ഇതിന് ഒത്താശ നൽകിയത്. പെൺകുട്ടികളുടെ നേരേ നടക്കുന്ന ഇത്തരം ക്രൂരതകൾക്ക് രാഷ്ട്രീയ നിറം കൊടുക്കാനും പ്രതികളെ സംരക്ഷിക്കാനും ആരും ഉണ്ടാവരുത്. ഗിരിജാസുരേന്ദ്രൻ പറഞ്ഞു.

പാലക്കാട്ടെ പുലാപ്പറ്റയിൽ ഭർത്തൃമതിയായ



സുജാത കൊല ചെയ്യപ്പെട്ടു. ജഡം കുളിമുറിയിലായിരുന്നു. കൊല ചെയ്യപ്പെട്ടതാണെന്ന് ഏവരും ഉറച്ചുവിശ്വസിക്കുന്ന ഈ കേസിൽപ്പോലും കൊലപാതകത്തിന് കേസെടുക്കാനോ പ്രതികളെ അറസ്റ്റു ചെയ്യാനോ പൊലീസ് തയ്യാറാവുന്നില്ല.

സ്ത്രീധന പീഡനക്കേസുകളിലും ഇങ്ങനെ തന്നെ. നിരന്തര പീഡനം സഹിക്കവയ്യാതെ വരുമ്പോഴാണ് സ്ത്രീധനപീഡനക്കേസുകൾ പൊലീസ് സ്റ്റേഷനുകളിൽ എത്തുന്നത്. ഒരു വിധം നിവൃത്തിയുണ്ടെങ്കിൽ സ്ത്രീകൾ പീഡനം സഹിച്ച് പുറത്തുപറയാതെ കഴിച്ചുകൂട്ടും. ഒരു നിവൃത്തിയും ഇല്ലാതെ വരുമ്പോഴാണ് പരാതിയുമായി എത്തുന്നത്. എന്നിട്ടുപോലും സ്ത്രീക്ക് നീതികിട്ടുന്നില്ലെന്നു വരുന്നത് കഷ്ടമാണ്. അവർ പറഞ്ഞു.

"നിയമങ്ങൾ ഇല്ലാഞ്ഞിട്ടല്ല. അവ കർശനമായി നടപ്പാക്കാത്തതാണ് വനിതാ സംരക്ഷണനിയമങ്ങളുടെ ഗുണം വനിതകൾക്ക് ലഭിക്കാതിരിക്കാൻ കാരണം. ബസ്സുകളിലെ സീറ്റ് സംവരണം തന്നെ ഉദാഹരണം 40 ശതമാനം സീറ്റുകൾ വനിതകൾക്കായി മാറ്റിവെച്ചിട്ടുണ്ട്. എന്നാൽ മിക്ക ബസ്സുകളിലും ഇത് നടപ്പാക്കുന്നില്ല. ബസ്സിനുള്ളിൽ കണ്ടക്ടർമാരാണ് നിയമം നടപ്പാക്കേണ്ടത്. എന്നാൽ അവർ അതിനു തയ്യാറാവുന്നില്ല. യാത്രക്കാരികൾ പരാതിപ്പെട്ടാൽ പോലും നടപടി ഉണ്ടാവുന്നില്ല. പലപ്പോഴും പരാതി പൊലീസിലെത്തുന്നതുവരെ ഇത്തരം കേസുകളിൽ പ്പോലും അനുകൂല നടപടി ഉണ്ടാവില്ല.'

വനിതാ പ്രശ്നങ്ങൾക്ക് പരിഹാരം കാണാൻ നിയമസഭാവേദി പരാമാവധി ഉപയോഗപ്പെടുത്തുമെന്ന് അവർ പറഞ്ഞു. വനിതാ കമ്മീഷന് ഉപദേശകസമിതിയുടെ ഘടന പോരാ. നിർവഹണ അധികാരം ഉണ്ടായിരിക്കണമെന്നും അവർ പറഞ്ഞു.

വിദ്യാർത്ഥിനി ആയിരിക്കുമ്പോൾത്തന്നെ സാമൂഹ്യപ്രശ്നങ്ങളിലും വനിതാപ്രശ്നങ്ങളിലും താത്പര്യം കാണിച്ചിരുന്നു. ഒറ്റപ്പാലം എൻ. എസ്. എസ് കോളേജിൽ നിന്ന് ബിരുദപഠനം പൂർത്തിയാക്കി പുറത്തുവന്ന ഗിരിജ 1977-ൽ മഹിളാ ഫെഡറേഷൻ പ്രവർത്തകയായി രംഗത്തുവന്നു. 1980-ൽ മാർക്സിസ്റ്റു പാർട്ടി അംഗമായി. പിന്നീട് ജനാധിപത്യമഹിളാ അസോസിയേഷന്റെ ജില്ലാ ജോയിന്റ് സെക്രട്ടറിയും സെക്രട്ടറിയുമായി, സി. പി. എം ജില്ലാ കമ്മിറ്റി അംഗവുമാണ്.

കെ. എസ്. ഇ. ബിയിലെ ഉദ്യോഗസ്ഥനായ എസ്. സുരേന്ദ്രനാണ് ഭർത്താവ്. കോഴിക്കോട് ഹോമിയോ കോളേജ് വിദ്യാർത്ഥി ടിങ്കിൾ. റീജിയണൽ എൻജിനീയറിംഗ് കോളേജ് വിദ്യാർത്ഥി റിങ്കിൾ എന്നിവർ മക്കളാണ്.

'ഇടതുപക്ഷ രാഷ്ട്രീയ പ്രസ്ഥാനത്തിനുള്ള അംഗീകാരമാണ് തന്റെ വിജയമെന്ന് അവർ പറഞ്ഞു. കഴിഞ്ഞ അഞ്ചുവർഷക്കാലത്തെ ജനവിരുദ്ധ നയങ്ങൾക്ക് യു. ഡി. എഫ് സർക്കാരിനേറ്റ പ്രഹരവുമാണിത്. കരുത്തനായ എതിരാളിയോട് ഏറ്റുമുട്ടി ജയിച്ചതിൽ സന്തോഷമുണ്ട്. നിയമസഭയിലും പുറത്തും ജനങ്ങളോടുള്ള ഉത്തരവാദിത്വം ഞാൻ നിറവേറ്റും.' അവർ പറഞ്ഞു.

യു.പി. സന്തോഷ്



സപ്തതിയാഘോഷിക്കുന്ന അക്കിത്തത്തിന് കോഴിക്കോട് ജില്ലാ കലക്ടർ യു.കെ.എസ്. ചൗഹാൻ ഉപഹാരം സമർപ്പിക്കുന്നു

# ഒരു പിറന്നാളിന്റെ ഓർമ്മ

**മ**റ്റുള്ളവർക്കായി പുഞ്ചിരിക്കുകയും കണ്ണീർ പൊഴിക്കുകയും ചെയ്തുകൊണ്ട് തന്നുള്ളിലെ സൗരപ്രഭാവത്തെ ഉയർത്തിയ കവിക്ക് എഴുപതാം പിറന്നാളിൽ ആരാധകരും സുഹൃത്തുക്കളും ചേർന്ന് ഏർപ്പെടുത്തിയ സ്വീകരണം കാവ്യപൂജയായി. മഹാകവി അക്കിത്തത്തിന്റ സപ്തതി കോഴിക്കോട്ടുവച്ച് ആഘോഷിച്ചപ്പോൾ ആദരിക്കപ്പെട്ടത് മലയാള കവിതയും ഒരു കാവ്യദശയുമാണ്. കവിസദസ്സും കാവ്യാനുധാവനവും സംവാദവും അഭിവദനസദസ്സും കൊണ്ട് രണ്ടുനാളത്തെ സപ്തതി ആഘോഷം സമാപിച്ചപ്പോൾ വിനയാന്വിതനായ കവിക്ക് ആത്മഹർഷം. ആദരകുസുമങ്ങളർപ്പിച്ച് പിറന്നാളുകൂടാനെത്തിയവർക്ക് ചാരിതാർത്ഥ്യം.

തനിക്കു ശരിയെന്നു തോന്നുന്ന കാര്യങ്ങൾ മറ്റാരെയും കൂസാതെ വിളിച്ചുപറയാൻ മടിക്കാത്ത ഇരുപതാം നൂറ്റാണ്ടിന്റെ ഇതിഹാസകാരനായ കവിക്കു പിന്നിട്ട എഴുപതാണ്ടുകൾ ആത്മസംതൃപ്തിയുടേതാണ്. സാഹിത്യലോകത്തെ ക്ളിക്കുകൾക്ക് വഴിപ്പെടാതെ. കവിതാസിദ്ധിയെ ഈശ്വരീയമെന്നു കാണുന്ന അക്കിത്തത്തിനേകിയ ജന്മദിനാഭിവാദനങ്ങൾകൊണ്ട് സാഹിതീപ്രണയികൾ സ്വയം ആദരിക്കപ്പെടുകയാണുണ്ടായത്.

മേയ് 17-നും 18-നും നടന്ന സപ്തതി ആഘോഷങ്ങൾക്ക് തുടക്കം കുറിച്ചത് കവിസമ്മേളനത്തോടെയാണ്.

ജീവിതത്തിന്റെ സങ്കല്പന ലഹരികൾ മുഴുവൻ ആവാഹിക്കുന്ന കവിതകളാണ് അക്കിത്തത്തിന്റേതെന്ന് കവിസമ്മേളനം ഉദ്ഘാടനം ചെയ്തുകൊണ്ട് ഒ.എൻ.വി.കുറുപ്പ് പറഞ്ഞു. അക്കിത്തത്തിന്റെ കവിത ഗൃഹാതുരത്വവും ലഹരിയുമുണ്ടാക്കുന്നു. യുവമനസ്സിനെ സ്പർശിക്കുകയും വശീകരിക്കുകയും ചെയ്യുന്ന കവിതകളാണവ.

തരുണാരുണ ഭാവങ്ങളെ ഉണർത്തുന്ന അദ്ദേഹത്തിന്റെ കവിതകൾ വ്യക്തവും മൂർത്തവുമായ സ്ത്രീപുരുഷ സങ്കല്പങ്ങളെക്കുറിച്ചുള്ള ഭാവനകൾ ഉൾക്കൊണ്ടു. അക്കിത്തം ചങ്ങമ്പുഴയെ സ്പർശിച്ചു. പക്ഷെ വ്യത്യസ്തത പുലർത്തിയിരുന്നു. വി.ടി.ഭട്ടതിരിപ്പാടിനൊപ്പം നടന്നപ്പോൾ കിട്ടിയ മാനസിക അവബോധം. അതു നൽകിയ ത്വര ഓരോ വരിയിലുമുണ്ട്.

നമ്മുടെ ശരിയായ അവസ്ഥയെക്കുറിച്ച് ഓർമ്മിപ്പിക്കാൻ വലിയ കവികൾക്കേ സാധിക്കൂ. ച

ങ്ങമ്പുഴയുടെ അതിഭാവുകതയെ അതിജീവിച്ചുകയറിയവരുടെ മുമ്പിലായിരുന്നു അക്കിത്തം. കവിതയുടെ നെഞ്ചത്ത് ആഘാതമേല്പിക്കാൻ ഒരിക്കലും തുനിഞ്ഞില്ല അദ്ദേഹം. വായനക്കാരന്റെ മനസ്സിലാണദ്ദേഹം ആഘാതമുണ്ടാക്കിയത്. ഒ. എൻ. വി തുടർന്നു-മുൻ തലമുറയെ അന്ധമായി നിഷേധിക്കുന്നവർ അപകടത്തിലേക്കാണു പോകുന്നത്. നിഷേധിക്കുമ്പോൾ പുതിയതൊന്ന് ഉയർന്നുവരണം. അക്കിത്തം കാവ്യസാന്നിദ്ധ്യംകൊണ്ട് മലയാളത്തെ അനുഗ്രഹിച്ചുകൊണ്ട് പിൻമുറക്കാർക്കു നൽകിയത് ധന്യതയാണ്.

തന്റെ 'ഉജ്ജയിനി' എന്ന കാവ്യത്തിൽനിന്നും ഒരു ഭാഗം ചൊല്ലി അവതരിപ്പിച്ചുകൊണ്ടാണ് ഒ. എൻ. വി. കവിസമ്മേളനം ഉദ്ഘാടനം ചെയ്തത്. ചടങ്ങിൽ കുഞ്ഞുണ്ണിമാഷ് അദ്ധ്യക്ഷനായിരുന്നു. എം. എൻ. പാലൂർ, കെ.വി.രാമകൃഷ്ണൻ, സി. എ.വാരിയർ, വി. എ. കേശവൻ നമ്പൂതിരി, ഡി. വിനയചന്ദ്രൻ, മേലത്ത് ചന്ദ്രശേഖരൻ, ജയപ്രകാശ് അങ്കമാലി, പി. എം. നാരായണൻ, എം. ജി. എസ്. നാരായണൻ എന്നിവർ കവിതകൾ അവതരിപ്പിച്ചു. പി. പി. ശ്രീധരനുണ്ണി സ്വാഗതവും പി. എം. ശ്രീധരൻ നന്ദിയും പറഞ്ഞു.

അക്കിത്തം കവിതകളുടെ അർത്ഥ-സൗന്ദര്യതലങ്ങൾ തേടിയുള്ള ചർച്ചയായിരുന്നു രണ്ടാം ദിവസം രാവിലെ നടന്നത്. 'കാവ്യാനുധാവനം' എന്ന ഈ ചർച്ചാ പരിപാടിയിൽ ഡോ. എം. ജി. എസ്. നാരായണൻ ആദ്ധ്യക്ഷ്യം വഹിച്ചു. നഗര-ഗ്രാമീണ ജീവിതത്തെ സാധാരണക്കാരനിലേക്ക് എത്തിച്ച കവിയാണ് അക്കിത്തമെന്ന് അദ്ദേഹം അഭിപ്രായപ്പെട്ടു. ഫാക്ടറിത്തൊഴിലാളികളുടെ സുഖ-ദുഃഖങ്ങൾ ആദ്യമായി മലയാള കവിതയിലവതരിപ്പിച്ചത് അക്കിത്തമാണ്.

വിശ്വപ്രേമത്തിന്റെ പാലു നല്കുന്ന വൈദ്യനെയും പിന്നീട് വിഷംമാത്രം നൽകുന്ന സഖാവിനെയും അവതരിപ്പിച്ചുകൊണ്ട് 'ഇരുപതാം നൂറ്റാണ്ടിന്റെ ഇതിഹാസ'ത്തിൽ ഭീതിദമായി ഉയരുന്ന വ്യാവസായിക ലോകത്തിന്റെ ചിത്രം അദ്ദേഹം ആവിഷ്കരിക്കുന്നു. കേരളത്തിന്റെ സാമൂഹ്യ-രാഷ്ട്രീയ പശ്ചാത്തലത്തിലുള്ള കഥയിലൂടെ കേരളത്തിന്റെ മാറ്റങ്ങളല്ല മനുഷ്യമനസ്സിന്റെ മാറ്റങ്ങളെയാണ് അക്കിത്തം ചിത്രീകരിക്കുന്നത്. 'ഇരുപതാം നൂറ്റാണ്ടിന്റെ ഇതിഹാസം' എല്ലാംകൊണ്ടും ആ പേര് വഹിക്കാനർഹതയുള്ള കാവ്യമാണെന്ന് എം. ജി. എസ് പറഞ്ഞു.

ചങ്ങമ്പുഴയുടെ വർണ്ണശബളമായ ദർശനത്തിനു പിന്നാലെ വന്ന സൗന്ദര്യദർശനമാണ് അക്കിത്തം കവിതകളെന്ന് ചർച്ച ഉദ്ഘാടനം ചെയ്തുകൊണ്ട് പ്രൊഫ. കെ.പി. ശങ്കരൻ പറഞ്ഞു. സൗന്ദര്യദർശനത്തിന്റെ ഉദാത്തതയാണ് 'സത്യപൂജ' എന്ന കവിത. നക്ഷത്രശോഭയെ മുക്കുറ്റിപ്പൂവിലേക്കുപോലും ചുരത്തി എന്നതത്രെ അക്കിത്തത്തിന്റെ സൗന്ദര്യദർശനത്തിന്റെ അടിസ്ഥാനം.

എൻ.വി. കൃഷ്ണവാര്യരുടെ സൗന്ദര്യദർശനവുമായി അക്കിത്തത്തിന്റെ ദർശനങ്ങൾക്ക് സാമ്യമുണ്ട്. ഓരോ കൊച്ചു വിസ്മയത്തെയും ആത്മീയതയിൽ കൊണ്ടെത്തിക്കുന്ന അദ്ദേഹത്തിന്റെ കവിത സൗന്ദര്യദർശനത്തിന്റെ വാടാത്ത താമരയാണ്-ശങ്കരൻ പറഞ്ഞു.

അക്കിത്തം കവിതയിലെ ആത്മീയതയുടെ ശൈലിയും ശൈലിയുടെ ആത്മീയതയുമാണ് തുടർന്നു സംസാരിച്ച ആത്മാരാമൻ അന്വേഷിച്ചത്. ധർമ്മപ്രപഞ്ചം ഈശ്വരേച്ഛയുടെ പ്രതിഫലനമായി കാണണമെന്ന ചിന്ത ഊട്ടിയുറപ്പിക്കുന്നതാണ് അക്കിത്തത്തിന്റെ കവിതയെന്ന് ആത്മാരാമൻ പറഞ്ഞു. ബ്രാഹ്മണ്യത്തിന്റെയും വ്യക്തിസാക്ഷാത്കാരത്തിന്റെയും കവിയാണ് അക്കിത്തമെന്ന് ചില നിരൂപകർ കണ്ടെത്തിയത് ശരിയല്ല. 'താനൊറ്റയിൽ ബ്രഹ്മപദം കൊതിക്കും തപോനിധിക്കെന്തു ചാരിതാർത്ഥ്യം' എന്ന ആശയത്തിന്റെ അടിസ്ഥാനത്തിൽ വിലയിരുത്തിയാലും അക്കിത്തം താനൊറ്റയ്ക്കല്ല ബ്രഹ്മപദം കൊതിച്ചതെന്ന് കാണാൻകഴിയും. കാലപരിച്ഛിന്നമല്ലാതെ കാണുന്ന സ്ഥിതിവിശേഷങ്ങളാണ് ഇതിനു കാരണം. അക്കിത്തത്തിന്റെ ശൈലിദർശനവുമായി ചേർന്നുപോകുന്നേയുള്ളു-ആത്മരാമൻ പറഞ്ഞു.




*അക്കിത്തത്തിന് പി. പരമേശ്വരൻ ഭാരതീയ വിചാരകേന്ദ്രത്തിന്റെ ഉപഹാരം നൽകുന്നു*

ആധുനികതയുടെ പരപ്പാണ് അക്കിത്തം കവിതകളിൽ കാണുന്നതെന്ന് 'അക്കിത്തത്തിന്റെ നാടോടിത്തം' എന്ന വിഷയം അവതരിപ്പിച്ചുകൊണ്ട് ഡോ. എം. ആർ. രാഘവവാര്യർ അഭിപ്രായപ്പെട്ടു. നാടോടിനൃത്തം ഏറ്റവുമധികം കടന്നുകൂടിയത് ഇതിവൃത്ത സ്വീകരണത്തിലാണ്. പല കവിതകളിലും നാടൻ വാക്കുകളും ശൈലിയും ഉപയോഗിക്കുന്നുണ്ടെങ്കിലും അക്കിത്തത്തിന്റെ കവിതകളുടെ അടിസ്ഥാന പ്രേരണ ആധുനികത തന്നെയാണെന്ന് അദ്ദേഹം പറഞ്ഞു.

സത്യസന്ധത, ആർജ്ജവം, ഊർജ്ജസ്വലത എന്നിവ അക്കിത്തത്തിന്റെ ഗദ്യത്തിൽ കാണാം-പി.നാരായണക്കുറുപ്പ് പറഞ്ഞു. മനോഹരമായ ഗദ്യശൈലിയുടെ ഉടമയാണ് അക്കിത്തമെന്ന് തെളിയിക്കുന്നതാണ് 'വാർത്തികം' എന്ന ലഘുമാസികയിൽ അദ്ദേഹം എഴുതിവരുന്ന 'സഞ്ചാരീഭാവം' എന്ന പംക്തി. കവിയും ഗദ്യകാരനും ഒരേ വ്യക്തിത്വമാണെന്ന് അക്കിത്തം തെളിയിക്കുന്നു-നാരായണക്കുറുപ്പ് പറഞ്ഞു.

നഷ്ടസൗഭാഗ്യസ്മൃതി എന്ന മലയാളത്തിന്റെ ശൈലിയുടെ നിദർശനമാണ് 'ബലിദർശന'മെന്ന കവിതയെന്ന് അക്കിത്തത്തിന്റെ കാവ്യഭാഷയെക്കുറിച്ചു സംസാരിച്ച ഡോ.സി.പി. ശിവദാസ് വിലയിരുത്തി.

ചൊവ്വല്ലൂർ കൃഷ്ണൻകുട്ടിയാണ് കാവ്യാനുധാവനത്തിന് സ്വാഗതമോതിയത്.



പിറന്നാൾസദ്യയുണ്ടശേഷം കവിയും സഹൃദയരും തമ്മിലുള്ള സുഹൃദ് സംവാദമായിരുന്നു.തനിക്കു ചുറ്റും കൂടിയിരുന്ന നിരൂപകരും കവികളും കഥാകാരന്മാരും സാഹിത്യാസ്വാദകരുമായ സുഹൃത്തുക്കളുമായി അക്കിത്തം അനുഭവങ്ങളും ആശയങ്ങളും പങ്കുവച്ചു. "ദൈവം തന്നെയാണ് എനിക്ക് കവിത. കവിത എഴുതുമ്പോൾ ഞാൻ ദൈവത്തിന്റെ സാമീപ്യമറിയുന്നു"-അക്കിത്തം പറഞ്ഞു.

കുട്ടികൃഷ്ണമാരാർ പറഞ്ഞിരുന്നില്ലെങ്കിൽ ഞാനൊരിക്കലും കവിയാകുമായിരുന്നില്ല. എന്റെ കവിത വായിച്ചിട്ട് മാരാർ പറഞ്ഞു- 'ഇയാൾ കവിതയെഴുതട്ടെ.' കവിത എഴുതാൻ അങ്ങനെയാണ് ആത്മവിശ്വാസമുണ്ടായത്.

അടുത്തകാലത്തൊന്നും സാഹിത്യലോകം എന്നെ പരിഗണിക്കുമെന്ന് കരുതിയിരുന്നില്ല. അറുപതു വയസ്സിനപ്പുറം ആയുസ്സ് ജാതകത്തിൽ എനിക്ക് കുറിച്ചിട്ടില്ല. എന്നിട്ടും ഇപ്പോൾ ഇങ്ങനെയൊക്കെ കാണുമ്പോൾ സന്തോഷം തോന്നുന്നു. എന്നെ മഹാകവി എന്ന് ആദ്യമായി വിശേഷിപ്പിച്ചത് കുന്നംകുളത്തുകാരൻ ഒരു തിരുമേനിയാണ്. 'മഹാകവി വിഡ്ഢിത്തം' എന്നാണ് എന്നെക്കുറിച്ച് അദ്ദേഹം എഴുതിയത്. യോഗക്ഷേമസഭയിൽ പ്രവർത്തിക്കുന്ന ഞാൻ കമ്മ്യൂണിസ്റ്റാണ് എന്നുള്ളതുകൊണ്ടുള്ള ദേഷ്യമായിരുന്നു ഈ വിശേഷണത്തിന് കാരണം-ജീവിതാനുഭവങ്ങളിലെ നുറുങ്ങുകൾ അക്കിത്തം പങ്കുവച്ചത് ശ്രോതാക്കളെരസിപ്പിച്ചു.

സപ്തതി ആഘോഷങ്ങളുടെ സമാപനം കുറിച്ചുകൊണ്ട് എം. ടി. വാസുദേവൻനായരുടെ അദ്ധ്യക്ഷതയിൽ നടന്ന അഭിവാദന സദസ്സ് തിക്കോടിയൻ ഉദ്ഘാടനം ചെയ്തു. പൊരുളിന്റെ പൊരുളാണ് അക്കിത്തം കവിതകൾ തേടുന്നതെന്ന് ജ്ഞാനപീഠം ജേതാവായ എം.ടി. അദ്ധ്യക്ഷ പ്രസംഗത്തിൽ പറഞ്ഞു.

ലോകത്തെയും കാലത്തെയും അഭിസംബോധന ചെയ്യുന്നയാളാണ് കവി. എന്തോ അന്വേഷിക്കുകയാണയാൾ. എല്ലാ കലയും സത്യാന്വേഷണമാണ്. അതിന്റെ പൊരുളാണ് ജീവിതം. അതിനുമപ്പുറം തേടുകയാണ് അക്കിത്തം. എന്നും വളക്കൂറുള്ള മണ്ണാണ് അക്കിത്തത്തിന്റെ മനസ്സ്- എം. ടി. പറഞ്ഞു.

എന്നും മുറുക്കിച്ചുവപ്പിച്ചുനടക്കുന്ന ഉണ്ണിനമ്പൂതിരിയെപ്പോലെ നിഷ്കളങ്കനായ അക്കിത്തത്തെപ്പോലൊരു വ്യക്തി നമ്മുടെ സമൂഹത്തിൽ ജീവിക്കുന്നുവെന്ന് അറിയുമ്പോൾ അദ്ഭുതമുണ്ടാവുന്നു- ഉദ്ഘാടന പ്രസംഗത്തിൽ തിക്കോടിയൻ പറഞ്ഞു.

പ്രൊഫ.കെ.പി. നാരായണപിഷാരടി അനുഗ്രഹ പ്രഭാഷണം നടത്തി. വിവേകാനന്ദ കേന്ദ്രം അദ്ധ്യക്ഷൻ പി. പരമേശ്വരൻ, തെരുവത്ത് രാമൻ, എൻ. പി. മുഹമ്മദ്, കാസിം വാടാനപ്പള്ളി, തുറവൂർ വിശ്വംഭരൻ, പി.വത്സല തുടങ്ങിയവർ ആശംസാപ്രസംഗം നടത്തി. പ്രൊഫ.കെ. ഗോപാലകൃഷ്ണൻ സ്വാഗതവും എൻ.പി. രാജൻ തമ്പി കൃതജ്ഞതയും രേഖപ്പെടുത്തി.

# ഹൃദയം രേഖപ്പെടുത്തിയ ഒരു ഗായകൻ



കള്ളിക്കാട് രാമചന്ദ്രൻ

**കു**ട്ടിക്കാലത്ത് ഹൃദയം രേഖപ്പെടുത്തിവയ്ക്കുന്ന ചില ചിത്രങ്ങളുണ്ടാവും. അവയിൽ പലതും കാലം പിന്നീട് മാച്ചുകളഞ്ഞുവെന്നുവരും. അപൂർവ്വം ചിലതു മാത്രം വലിയ ചേതങ്ങളൊന്നും സംഭവിക്കാതെ വർത്തമാനകാലത്തിലേക്ക് വീണ്ടെടുക്കാൻ കഴിയും. ആ ഓർമ്മകളിലൊന്ന് എനിക്കു നൽകിപ്പോയത് കമുകറ പുരുഷോത്തമനാണ്. ഇരുപത്തിയൊമ്പതു വർഷം മുമ്പത്തെ ഒരു ഗ്രാമീണ സന്ധ്യയിൽ.



കമുകറ

ഞാനന്ന് ഒറ്റശ്ശേഖരമംഗലം ഹൈസ്ക്കൂളിൽ ഒൻപതാം ക്ളാസ്സ് വിദ്യാർത്ഥി. സ്ക്കൂൾ നാട്ടിൻപുറത്താകുമ്പോൾ ആണ്ടിലൊരിക്കൽ ആഹ്ളാദിക്കാൻ കിട്ടുന്ന ദിവസങ്ങളിലൊന്നാണ് സ്ക്കൂൾ സാഹിത്യ സമാജത്തിന്റെ ഉദ്ഘാടന ദിനം. ഉദ്ഘാടകനായി കമുകറ പുരുഷോത്തമൻ വരുന്നുവെന്ന വാർത്ത സമീപത്തുള്ള ഗ്രാമങ്ങളെയെല്ലാം ഉണർത്തി ഞങ്ങളുടെ സ്ക്കൂൾ ഗ്രൗണ്ടിലെത്തിച്ചിരുന്നു. ഹൃദയശുദ്ധി നൽകുന്ന ഗാനങ്ങൾ ആലപിക്കുന്ന ഗായകനെ ഒന്നു നേരിൽ കാണാനുള്ള മോഹം വിശാലമായ സ്ക്കൂൾ ഗ്രൗണ്ടിൽ ഒരു ഉറുമ്പിന് ഇഴഞ്ഞുപോകാനുള്ള സ്ഥലംപോലും അനുവദിച്ചു കൊടുത്തില്ല. അന്നു ചടങ്ങിൽ സ്വാഗതം പറഞ്ഞത് ഞങ്ങളുടെ മലയാളം അദ്ധ്യാപകനായ സി.കെ. സീതാറാമായിരുന്നു. ഇന്നത്തെ ജെ. എസ്. എസ്. നേതാവുതന്നെ. സ്വാഗത വാചകങ്ങളുടെ ഒടുവിൽ അദ്ദേഹം പ്രത്യാശാപൂർവ്വം ഒരു കെണി വച്ചു-'മലയാളികൾക്ക് പ്രിയങ്കരങ്ങളായ തന്റെ രണ്ടു ഗാനങ്ങൾ കൂടി ആലപിച്ച് സാഹിത്യ സമാജത്തിന്റെ ഉദ്ഘാടനം നിർവ്വഹിക്കാൻ അഭ്യർത്ഥിക്കുന്നു. കണ്ണടച്ച് ഒരുനിമിഷം ആലോചിച്ചശേഷം ചെറുചിരിയോടെ കമുകറ കെണിയിൽ വീണു. രണ്ടേ രണ്ടു ഗാനങ്ങൾ. 'ഭക്തകുചേല'യിലെ 'ഈശ്വര ചിന്തയിതൊന്നേ' എന്ന ഗാനവും 'ജ്ഞാനസുന്ദരി'യിലെ 'പനിനീർ മലരിനൊരിതൾ കൊഴിഞ്ഞാലും' എന്ന ഗാനവും ആലപിക്കുമ്പോൾ മരച്ചില്ല

കളിൽ വന്നു താളമടിക്കാറുള്ള കാറ്റുപോലും സ്വയം മറന്നുനിന്നുപോയി. ആകാശത്തിലെ നക്ഷത്രങ്ങൾ കുന്നിൻ മുകളിലേക്ക് ഇറങ്ങിവരുന്നതുപോലെ തോന്നി. വെളുത്ത ജുബയ്ക്കും മുണ്ടിനും വേണ്ടി സൃഷ്ടിക്കപ്പെട്ടതുപോലുള്ള ആ രൂപവും സ്വർഗ്ഗസദസ്സുകളിൽ എവിടെനിന്നോ താഴേക്ക് ചോർന്നുവീണതുപോലെ തോന്നിച്ച വിശുദ്ധിയാർന്ന ഗാനങ്ങളും ഞാൻ എന്റെ ഹൃദയത്തിൽ രേഖപ്പെടുത്തിവച്ചു.

ഇരുപത്തിയേഴു വർഷത്തിനുശേഷം ഞാൻ അദ്ദേഹത്തെ വീണ്ടും കണ്ടു. അകലെനിന്നല്ല നന്നായി അടുത്തുനിന്നുതന്നെ. എന്റെ സ്നേഹിതനായ ശിവന്റെ വീട്ടിൽ വച്ച്. ഹൃദയത്തിൽ സാഹിത്യവും സിനിമയുമൊക്കെ കൊണ്ടുനടക്കുന്ന ബാങ്ക് ഓഫീസറായ ശിവൻ കമുകറയുടെ മകളുടെ ഭർത്താവാണ്. ഒൻപതാം ക്ലാസ്സുകാരനായ വിദ്യാർത്ഥി പഴയൊരു സന്ധ്യയിൽ കണ്ട മുഖത്തെ ചൈതന്യത്തിന് കാലം വലിയ ക്ഷതങ്ങളൊന്നും ഏല്പിച്ചിട്ടില്ലെന്ന് മനസ്സിലായി. സംസാരിച്ചപ്പോൾ ഒരു കാര്യം മനസ്സിലായി, വാക്കുകളിൽ ദക്ഷിണ തിരുവിതാംകൂറുകാരന്റെ നിഷ്കളങ്കതയും തറവാടിത്തം നൽകിയ സൗമ്യതയും അളവിൽ വളരെ കൂടുതലായിരുന്നു. സംസ്കാരത്തിന് വിഹിതങ്ങൾ നൽകിയവരോടു പുതിയ കാലം കാണിക്കുന്ന അവഗണന അദ്ദേഹത്തിന്റെ ഹൃദയത്തെ വേദനിപ്പിക്കുന്നുണ്ടെന്ന് ഞാനറിഞ്ഞു. പക്ഷേ ആരോടും പരിഭവമില്ല. സിനിമാ ഗാനങ്ങൾ കവിതയായി വാഴ്ത്തപ്പെട്ടിരുന്ന കാലത്ത് കമുകറ മലയാളികളുടെ മനസ്സായിരുന്നുവെന്നു പറഞ്ഞപ്പോൾ എന്റെ തോളിൽ മെല്ലെ തട്ടി അദ്ദേഹം ചിരിച്ചു. അന്നു ഞങ്ങൾ ഒരുപാടു കാര്യങ്ങൾ സംസാരിച്ചു. സംസാരത്തിനിടയിൽ പണ്ട് ആലപിച്ച ഗാനങ്ങളിൽനിന്ന് ചില വരികൾ പുറത്തെടുക്കുന്നുണ്ടായിരുന്നു. അപ്പോഴെല്ലാം എന്നോടൊപ്പമുണ്ടായിരുന്ന പഴയൊരു തബലിസ്റ്റായ മരുതംശശിയുടെ കൈവിരലുകളിൽ താളം പിറക്കുന്നുണ്ടായിരുന്നു. വർത്തമാനത്തിന്റെ ഏതോ ഒരു തിരിവിൽ വച്ച് ഞാൻ എന്റെ ഒരു ആഗ്രഹം പറഞ്ഞു. സി.വി.യുടെ 'മാർത്താണ്ഡവർമ്മ'യുടെ പ്രകൃതി പശ്ചാത്തലങ്ങൾ വർത്തമാനകാലത്തിന് വീണ്ടെടുത്തു നൽകുന്ന ഒരു ഡോക്യുമെന്ററി സിനിമ. അതു കേൾക്കേണ്ട താമസം മാങ്കോയിക്കൽ കുറുപ്പിന്റെ പിൻമുറക്കാരനായ കമുകറയുടെ ചിന്തകളിൽ രക്തപ്രസാദം നിറയുന്നത് ആ മുഖത്തുനിന്ന് ഞാനറിഞ്ഞു. സി.വി.യുടെ 'മാർത്താണ്ഡവർമ്മ' യുടെ ഭൂപടം കമുകറയുടെ ഹൃദയത്തിൽ സൂക്ഷിച്ചിരുന്നു. അതിന്റെ പകർപ്പ് അദ്ദേഹം എനിക്കു നൽകി. അടുത്ത ആഴ്ച കമുകറയിൽ ചെല്ലാമെന്നും തിരുവട്ടാറിൽ വസിക്കും ആദികേശവനെ തൊഴുത് എന്റെ മോഹമായ ഡോക്യുമെന്ററി സിനിമയുടെ ഭൂപടത്തിലേക്ക് പ്രവേശിക്കാമെന്നും അദ്ദേഹം പറഞ്ഞു. പിന്നീടുവന്ന ആഴ്ചകൾ എന്തുകൊണ്ടോ എനിക്ക് തടസ്സം നിന്നു. ഞാൻ നിനച്ചിരിക്കാത്ത നേരത്ത് മന്നവനും യാചകനും ഒരുപോലെ ചെന്നുചേരുന്ന ഇരുണ്ട ദേശത്തിലെ വൻ ചിത നടുവിലേക്ക് അദ്ദേഹം ആനയിക്കപ്പെട്ടു. തിരുവട്ടാറിലെ ആദികേശവനെ കുളിച്ചുതൊഴുത് കമുകറയിൽ ചെന്ന് 'മാർത്താണ്ഡവർമ്മ'യുടെ ഭൂമിശാസ്ത്രത്തിലേക്ക് പ്രവേശിക്കാമെന്ന എന്റെ മോഹവും ഒടുങ്ങി. എന്റെ കൈപിടിച്ച് പഴയകാല വിശേഷങ്ങളിലേക്കു പ്രവേശിപ്പിക്കാൻ കമുകറച്ചേട്ടൻ ഇല്ലാതെ പോയല്ലോ.

നാടുവാഴുന്ന അരചന്റെ രക്ഷയ്ക്ക് സമർപ്പിക്കപ്പെട്ടതാണ് സ്വന്തം ജീവിതം എന്നു കരുതിയിരുന്ന രണധീരന്മാരായ മാങ്കോയിക്കൽ കുറുപ്പന്മാരുടെ വംശവൃക്ഷത്തിന്റെ ഇളം ചില്ലകളിലൊന്നിൽ സംഗീതം വന്നു കൂടുവച്ചത് മാറിവന്ന കാലത്തിന്റെ പ്രേരണ കൊണ്ടാവണം. ഓമനത്തിങ്കൾക്കിടാവിന്റെ കുരുന്നു ഹൃദയത്തിലേക്ക് ഇറ്റുവീണ അമ്മയുടെ താരാട്ടുപാട്ടുകളും ആതിരനിലാവത്തെ തിരുവാതിരപ്പാട്ടുകളും കോവിലകങ്ങളിൽനിന്നു വീശിവന്ന കാറ്റ് മാറോടടക്കിപ്പിടിച്ചുകൊണ്ടുവന്ന സ്വാതിതിരുനാൾ കൃതികളും കമുകറ പുരുഷോത്തമനെ സംഗീതജ്ഞനാക്കുന്നതിൽ പങ്കു വഹിച്ചിട്ടുണ്ടാവണം. അച്ഛൻ പരമേശ്വരക്കുറുപ്പിന് സംഗീതവും കഥകളിയും വിശ്രമവേളകളിലെ കൂട്ടുകാരായിരുന്നു. ആരുവാമൊഴി പ്പാത കടന്നുവന്നിരുന്ന തമിഴ് നാടക സംഘങ്ങൾ തിരുവട്ടാറിൽ വന്നു തമ്പടിച്ച് ചവിട്ട് ഹാർമോണിയത്തിന്റെ കട്ടകളിൽ വിരലമർത്തി 'പവിഴക്കൊടി'യും 'കണ്ണകിയും കോവിലനു'മെല്ലാം ആടിയും പാടിയും അഭിനയിച്ചും രസിപ്പിച്ചപ്പോൾ കമുകറ പുരുഷോത്തമന്റെ മനസ്സിൽ സംഗീതം വളരുകയായിരുന്നു. ഏഴാം വയസ്സിൽ തിരുവട്ടാർ അറുമുഖം പിള്ളയ്ക്ക് തളിർവെറ്റിലയിൽ പൊതിഞ്ഞ് ദക്ഷിണ നൽകി സംഗീതം പഠിക്കാനിരുന്ന പുരുഷോത്തമനെ പ്രഗല്ഭരായ ഗുരുക്കന്മാർ മാറിമാറിവന്ന് അനുഗ്രഹിച്ച് ശിക്ഷണം നൽകി. സംഗീത പഠനത്തിന് ഒരു കൂട്ടുമുണ്ടായിരുന്നു. സഹോദരി ലീല. ഇന്നത്തെ ഡോക്ടർ ലീലാ ഓംചേരി. പതിമൂന്നാമത്തെ വയസ്സിൽ ആദികേശവ ക്ഷേത്രത്തിന്റെ തിരുനടയിൽ വച്ച്അരങ്ങേറ്റം.

ഏകാന്തതയുടെ അപാരതീരവും പാതിരാപ്പൂവൊന്നു കൺതുറന്നാൽ മാനത്തുനിന്ന് ഇറങ്ങിവരുന്ന പാലൊളിച്ചന്ദ്രനും മലമുകളിൽ മാമരത്തിലെ മാണിക്യച്ചെറുകൂടുമെല്ലാം സിനിമ കണ്ടില്ലെങ്കിൽപ്പോലും വിഷ്വലുകളായി വന്നു ഹൃദയത്തിൽ നിറയുന്നത് കമുകറ പകർന്നുനൽകുന്ന ഗാനസുഖം കൊണ്ടുതന്നെയാണ്.

തിരുവട്ടാറിലെ കമുകറ പുരുഷോത്തമൻ മലയാളികളുടെ സ്വന്തം കമുകറയായി വളർന്നത് ചലച്ചിത്ര ഗാനങ്ങളിലൂടെയാണ്. പഠനങ്ങളുടെ അകമ്പടി കൂടാതെതന്നെ ചലച്ചിത്ര ഗാനങ്ങൾ നേരേ ചെന്നു ഹൃദയം തുറന്നു കയറുന്നു. മറുനാടൻ പിന്നണിഗായകർ വികലമായ ഉച്ചാരണരീതിയിൽ മലയാള പദങ്ങളെ യഥേഷ്ടം ചവച്ചരച്ചു രസിക്കവേയായിരുന്നു കമുകറയുടെ സിനിമാ പ്രവേശം. സ്വരശുദ്ധികൊണ്ടും ആലാപന മാധുര്യംകൊണ്ടും സമ്പന്നമായ കമുകറയുടെ ഗാനങ്ങൾ മലയാളികളുടെ ഹൃദയത്തിൽ തേൻമഴയായി പെയ്യാൻ തുടങ്ങി. മലയാളികളുടെ ഒരു തലമുറയെ സ്വന്തം വരുതിയിൽ നിറുത്തിയ ആദ്യത്തെ ഗായകൻ കമുകറയാണ്. കമുകറയുടെ ആലാപനത്തിന്റെ ഏറ്റവും വലിയ സവിശേഷത സ്ഥായീഭാവംപോലെ നിലകൊള്ളുന്ന ആത്മീയതയാണ്. ആ ആത്മീയ ഭാവം നിർവൃതിയുടെ സ്വർഗ്ഗവാതിൽ തുറന്നുതരുന്നതാണ്.

കമുകറയുടെ ശബ്ദത്തിന്റെ മാധുര്യവും ഗഹനതയും തിരിച്ചറിഞ്ഞ് അദ്ദേഹത്തെ മലയാള സിനിമയ്ക്ക് കൊണ്ടുവന്നു നൽകിയത് ഗാനരചയിതാവായ തിരുനൈനാർ കുറിച്ചി മാധവൻ നായരും സംഗീത സംവിധായകനായ ബ്രദർ ലക്ഷ്മണനുമായിരുന്നു. മെറിലാൻഡ് നിർമ്മിച്ച 'പൊൻകതിർ' എന്ന ചിത്രത്തിനുവേണ്ടി പാടിയ "ആശങ്കാതിമിരം പടർന്നൊരിടിമേഘംപോലെ" എന്നുതുടങ്ങുന്ന നാലു വരികളിലായിരുന്നു തുടക്കം. പിന്നീട് ഒരു പതിറ്റാണ്ടുകാലം കമുകറയുടെ ശബ്ദത്തിന്റെ താരപ്രമാണിത്തമായിരുന്നു. 'ഹരിശ്ചന്ദ്ര' (1955) എന്ന ചിത്രത്തിലെ 'ആത്മവിദ്യാലയമേ....'' എന്ന ഗാനം അതിന്റെ ഫിലോസഫിക്കൽ മാനവും അതിനു യോജിച്ച കമുകറയുടെ ശബ്ദസംഭാവനയുംകൊണ്ടു മരണമില്ലാതെ നിൽക്കുന്നു. കമുകറ പാടിയ ഗാനം ചുടലപ്പറമ്പിലെ കാവൽക്കാരനായി സീനിൽ ആലപിക്കുന്നത് അയൽ ഗ്രാമക്കാരനായ തിക്കുറിശ്ശിയാണെന്നത് ഓർക്കാൻ സുഖമുള്ള യാദൃച്ഛികതയായിത്തീരുന്നു. ഓർമ്മകളിൽ നമ്മൾ സൂക്ഷിച്ചുവയ്ക്കുകയും ഇടയ്ക്കിടെ ഒന്നു പാടി പുതുക്കിവയ്ക്കുകയും ചെയ്യുന്ന എത്രയെത്ര ഗാനങ്ങളാണ് കമുകറ നമുക്കു നൽകിയിട്ടു പോയത്. ഏകാന്തതയുടെ അപാരതീരവും പാതിരാപ്പൂവൊന്നു കൺതുറന്നാൽ മാനത്തുനിന്ന് ഇറങ്ങിവരുന്ന പാലൊളിച്ചന്ദ്രനും മലമുകളിൽ മാമരത്തിലെ മാണിക്യച്ചെറുകൂടുമെല്ലാം സിനിമ കണ്ടില്ലെങ്കിൽപ്പോലും വിഷ്വലുകളായി വന്നു ഹൃദയത്തിൽ നിറയുന്നത് കമുകറ പകർന്നുനൽകുന്ന ഗാനസുഖം കൊണ്ടുതന്നെയാണ്. ആയിരത്തി അഞ്ഞൂറിലധികം സിനിമാഗാനങ്ങളും ഒട്ടനവധി ശാസ്ത്രീയ സംഗീത സദസ്സുകളും നൽകി ജീവിതസാഫല്യം നേടിയ കമുകറയ്ക്ക് ഇനിയുമൊരു ജന്മമുണ്ടാകുമെങ്കിൽ ഗായകനായി ജനിക്കാനായിരിക്കും മലയാളികൾ പ്രാർത്ഥിക്കുക.



# ഒരു സർവ്വേ വൃത്താന്തം

പി. ഗോപകുമാർ

Lts: Ward and Conner
Memoir of the
Survey of the
Travancore and Cochin States
Volume One
Govt. of Kerala 1994
(Kerala Gazetters, Thiruvananthapuram)
Rs.44/=

Lts: Ward and Conner
Memoir of the
Survey of the
Travancore and Cochin States
Volume Two
Govt. of Kerala-1994
Rs. 100/=

A Descriptive Memoir
of Malabar
Lts: Ward and Conner
Govt: of Kerala-1995. Rs. 48/=

ഒരു ചരിത്രഘട്ടത്തിലെ ഏതാണ്ട് മുഴുവൻ വസ്തുതകളും ശ്രദ്ധയോടെ ശേഖരിച്ച് ഒരു സർവ്വേയിൽ ഉൾക്കൊള്ളിക്കുക അതീവ ദുഷ്കരം. പഴയ മദ്രാസ് കാലാൾപ്പടയിലെ ലെഫ്റ്റനന്റ്മാരായ ബൻജമിൻ സൈ്വൻ വാർഡും (1786-1835) പീറ്റർ ഐർ കോണ്ണറും (1794-1821) കൂടി കേരളം മുഴുവനും സർവ്വേ ചെയ്തു വൃത്താന്തങ്ങൾ ശേഖരിച്ചു. നൂറ്റിയെൺപത്തിയൊന്നു കൊല്ലം മുമ്പ്.

പഴശ്ശിരാജായുടെയും വേലുത്തമ്പിയുടെയും പതനത്തിന് നേർസാക്ഷിയാകാൻ വിധിക്കപ്പെട്ട കാലം. അന്നാണ് സർവ്വേ നടന്നത്.

പത്തൊമ്പതാം ശതകത്തിന്റെ ആദ്യദശകങ്ങളിലെ തിരുവിതാംകൂർ ഉടലും നിഴലും പോലെ വ്യക്തമാകുന്നു, ആദ്യവാല്യത്തിലും രണ്ടാം വാല്യത്തിന്റെ പകുതിയിലുമായി. രണ്ടാം വാല്യത്തിന്റെ ബാക്കി ഭാഗത്തും മൂന്നാം ഭാഗത്തിലും യഥാക്രമം കൊച്ചിയും മലബാറും തെളിയുന്നു.

പ്രിങ്കിളിന്റെ നേതൃത്വത്തിൽ 1779-ൽ നടന്നതായിരിക്കണം, ആദ്യ സർവ്വേ. അയിത്തം അതു പൂർത്തീകരിക്കാൻ വിലങ്ങായി.

രാജസ്തോതാക്കൾ മെനഞ്ഞ കഥകളത്രയും വകഞ്ഞുമാറ്റി മാർത്താണ്ഡവർമ്മയ്ക്കു മുമ്പുള്ള തിരുവിതാംകൂറിന്റെ ചരിത്രവും രാഷ്ട്രീയ ഘടനയും വിവരിക്കുന്നുണ്ട്, ഒന്നാം വാല്യത്തിൽ. വസ്തുനിഷ്ഠത ചോർന്നുപോകാതെതന്നെ. കാർഷിക വരുമാനത്തിന്റെ അമ്പതു ശതമാനത്തിലേറെ വരുന്ന നികുതിയത്രയും നാട്ടുപട്ടാളത്തെ തീറ്റിപ്പോറ്റാൻ ചെലവിട്ടിരുന്നത്രേ! പട്ടാളമാകട്ടെ നാട്ടുകാരെ അടിച്ചമർത്താൻ മാത്രം കെല്പുകാട്ടിയവരും. ആദ്യംമുതല്ക്കേ ഇംഗ്ലീഷ് കച്ചവട സംഘത്തിന് വിധേയരാകാൻ തയ്യാറെടുത്തിരുന്നു. തിരുവിതാംകൂറിലെ ദേശാധിപതികൾ.

മലയോര കുടിയേറ്റത്തിന് ഒട്ടും വഴങ്ങിയിട്ടില്ലാത്ത നിബിഡവനങ്ങൾ, സമൃദ്ധമായ മേച്ചിൽസ്ഥലങ്ങൾ, ചെറുകുന്നുകളുടെ നീൺനിര, ആറും നദിയും കുളങ്ങളും തടാകങ്ങളും, നെൽപ്പാടങ്ങൾ, തെങ്ങും കമുകും ധാരാളമുള്ള സമതലങ്ങൾ, വെള്ളി മണൽ വിരിച്ച തീരദേശം-എല്ലാമെല്ലാം അനുഗ്രഹിച്ചിരുന്ന തിരുവിതാംകൂറിന്റെ ചിത്രം വർണ്ണശബളം!

6730 3/4 ചതുരശ്ര മൈൽ വിസ്തീർണ്ണമുള്ള പഴയ തിരുവിതാംകൂറിൽ 272298 വീടുകൾ. ജനസംഖ്യ 906587. എൺപത്തിരണ്ടു ജാതികളും.

ജാതിവ്യവസ്ഥ അടിച്ചേല്പിച്ചിരുന്ന ബീഭത്സമായ കർക്കശത വിവരിക്കുന്നതു കേൾക്കൂ:

നമ്പൂതിരിയുടെ വീടിന് പേര് ' ഇല്ലം' അഥവാ 'മനയ്ക്കൽ' നായരുടെ വീട് 'ഭവന' മത്രേ. ഈഴവന്റെ താമസസ്ഥലം വെറും 'വീട്.' പുലയനാകട്ടെ 'മാടം' മാത്രം! ഒക്കെയും പരസ്പരം വെള്ളം കടക്കാത്ത അറകളും.

കൃഷീവലരിൽ പ്രധാനികൾ നായന്മാർ. കുട്ടനാടിനെക്കുറിച്ച് പഠനവുമുണ്ട്. മണ്ണിന്റെ ഗുണമേന്മ അനുസരിച്ച് ഭൂമിയുടെ വില നിശ്ചയിച്ചിരുന്നു. ഭൂമിയുടെ ജന്മഭോഗം, കൈവശരീതി എന്നിവയെപ്പറ്റിയും പ്രതിപാദിക്കുന്നുണ്ട് കോട്ടാർ റോമാപുരിക്ക് അറിവില്ലാത്തതായിരുന്നില്ല!

കൃഷികൊണ്ട് ഉപജീവനം. പ്രാതലിന് കഞ്ഞി. കഞ്ഞി കോരിക്കുടിക്കാൻ പ്ലാവിലക്കരണ്ടി. പന്തണ്ടുരൂപ കൊണ്ട് ഒരു നായർ കുടുംബത്തിന് ഒരുമാസം കഴിഞ്ഞുകൂടാനാകുമായിരുന്നു. എന്നാൽ ഒരു ഈഴവ കുടുംബത്തിന് ഇതിന്റെ നേർ പകുതികൊണ്ട് തൃപ്തിപ്പെടേണ്ടിവന്നു. ഈഴവകുടുംബച്ചെലവിന്റെ നേർപകുതികൊണ്ട് (അതായത് മൂന്നുരൂപ) ഒരു പുലയകുടുംബം ഒരുമാസം ജീവിതം തള്ളിനീക്കിക്കൊള്ളണം... സംഭാരം സാധാരണ പാനീയം.

ഒരു സംവത്സരത്തെ ആറു ഋതുക്കളായി ദേശവാസികൾ വിഭജിച്ചിരുന്നത്രേ. മാർച്ചിലെ അമാ

വാസ്യ മുതലാരംഭിക്കുന്നു വസന്തം. പിന്നെ, ഗ്രീഷ്മം, വർഷം. ശരത്, ഹേമന്തം, ശിശിരം. ജൂൺ മദ്ധ്യത്തിൽ തുടങ്ങി സെപ്തംബറിൽ അവസാനിക്കുന്ന ഇടവപ്പാതിയും.

തിരുവിതാംകൂറിലും കൊച്ചിയിലും നിലനിന്നിരുന്ന അളവുതൂക്കങ്ങൾ, നാണ്യവ്യവസ്ഥ എന്നിവയെപ്പറ്റിയും വിവരണങ്ങളുണ്ട്. പത്തു സ്വർണ്ണപ്പണമായിരുന്നു ഒരു കഴഞ്ച് തൂക്കം. നാലുതുടം ഒരു നാഴി. നാലുനാഴി ഒരു ഇടങ്ങഴി. വീരരായൻ-അനന്തരായൻ പണവും സ്വർണ്ണ മോഹനും സൂറത്തി രൂപയും പ്രചാരത്തിലിരുന്നു. അഞ്ചര പുത്തൻ ഒരു വീരരായൻ. മൂന്നര അനന്തരായന് ഒരു മദ്രാസ് രൂപ. നാടൻ ശ്രാപ്പുകളായ കൊങ്ങിണികളുടെ കൗശലത്തിൽ നാണയവില ഏറിയും കുറഞ്ഞുമായിരുന്നത്രേ!

കാഴ്ചക്കുറവ്. വസൂരി, കോളറ, ഗുഹ്യരോഗങ്ങൾ-ഇവ തിരുവിതാംകൂറിനെ ഭയനിഴലിൽ നിറുത്തി. സിഫിലിസ് അതിന്റെ സർവ്വ സംഹാര ഭീകരതയിലും പ്രത്യക്ഷപ്പെട്ടിരുന്നത്രേ!

നിലയ്ക്കൽ നിലയ്ക്കാത്ത പ്രശ്നമോ? നൂറ്റിയെൺപതു കൊല്ലങ്ങൾക്കു മുമ്പും നിലയ്ക്കൽ പ്രദേശം തർക്കവിമുക്തമായിരുന്നില്ലെന്നോ?

മകരവിളക്കിന് ശബരിമലയിൽ പതിനയ്യായിരത്തോളം ഭക്തന്മാർ എത്തിയിരുന്നത്രേ!

മലബാറിലെത്തുമ്പോൾ കാലാവസ്ഥപോലും മാറുന്നു.... ഋതുക്കൾ മൂന്നു മാത്രം... സ്ഥിതിവിവരക്കണക്കുകൾക്ക് രണ്ടും മൂന്നും വാല്യങ്ങളിൽ പ്രധാന്യം. മൂന്നാംവാല്യ സമാഹരണം ഏറെ ധിറുതിയിൽ ചെയ്തുവോ? കൊച്ചിയിൽനിന്ന് മദ്രാസിലേക്കു പോകുംവഴി ഹൈദ്രാബാദിൽവച്ച് കോളറ രോഗത്തിനടിപ്പെട്ടു, കോണ്ണർ. അദ്ദേഹം 1821-ൽ ഈ ലോകത്തോട് യാത്ര ചൊല്ലി; ഇരുപത്തിയെട്ടാം വയസ്സിൽ! പിന്നീട്, ഒറ്റയ്ക്കു സർവ്വേ നടത്താൻ നിർബന്ധിതനായതോ വാർഡിന്റെ ധിറുതിക്ക് കാരണം? മലബാറിന്റെ ചരിത്രം, പഴമ, അവിടങ്ങളിലെ ആചാരക്രമം തുടങ്ങിയവ 'ഹാമാൽട്ടന്റെ ഇന്ത്യ'യിൽനിന്നും ഡോ: ബുഖാനിന്റെ യാത്രാവിവരണങ്ങളിൽനിന്നും മനസ്സിലാക്കൂ എന്ന നിർദ്ദേശം തിടുക്കത്തിന്റെ തെളിവല്ലേ? മധുര, തൃശ്ശിനാപ്പള്ളി സർവ്വേകൾ ബാക്കി കിടന്നതും കാരണമാകാം? 1835-ൽ, വാർഡ് ദക്ഷിണാഫ്രിക്കയിൽവച്ച് നിര്യാതനായി.

ഒരുദിവസം ശരാശരി പത്തുമൈൽ നടന്നിരുന്നു, ഈ സർവ്വേ സാഹസികർ.... ഇവർക്ക് ഒരേസമയത്ത്, തുടർച്ചയായി യാത്ര ചെയ്യേണ്ടിവന്നിട്ടുണ്ട്. രണ്ടുവർഷത്തോളം. ആറ് അസിസ്റ്റന്റുമാരും ഇരുപതു കൂലിക്കാരുമായിരുന്നു, സഹായികൾ.

വെറും നാലുവർഷംകൊണ്ട്. ഇവർ തിരു-കൊച്ചിയുടെ സമഗ്ര സർവ്വേ പൂർത്തിയാക്കി. മലബാർ സർവ്വേ 1906-ൽ കോഴിക്കോട്ടു പ്രസിദ്ധീകരിച്ചു. തിരു-കൊച്ചി സർവ്വേ, ആദ്യം 1863-ലും.

ഭൂനികുതി നിശ്ചയിക്കാനായി കേരളത്തിൽ റീസർവ്വേയ്ക്ക് ഭരണാനുമതി നല്കിയത് 1965 ഒക്ടോബറിൽ. 1966-ൽ റീസർവ്വേ ആരംഭിച്ചു. വസ്തു അതിരുകൾ രേഖപ്പെടുത്തുന്ന ഈ കാഡസ്ട്രൽ സർവ്വേ മൂന്നു ദശകങ്ങൾ താണ്ടിയിരിക്കുന്നു. ഇന്നും പൂർത്തീകരിച്ചിട്ടില്ല.

വണ്ടിയും വള്ളവുമില്ലാതിരുന്ന കാലത്ത് കന്നുകാലി സമ്പത്തുൾപ്പെടെ മിക്കവാറും എല്ലാ വിവരങ്ങളും ശേഖരിച്ചുകൊണ്ട് വാർഡും കോണ്ണറും കൂടി നടത്തിയ അതിസാഹസിക സർവ്വേ നാലു കൊല്ലം കൊണ്ട് പൂർത്തീകരിക്കാനായി എന്നറിയുമ്പോൾ നമ്മളിൽ അദ്ഭുതമോ ജളതയോ വിടരുന്നത്? നൂറ്റിയാറുകോടി രൂപ (31.3.91 വരെ) നികുതി വരുമാനത്തിൽനിന്നും ഇതിനോടകം ചെലവാക്കിയിട്ടും സർവ്വേ അവസാനിക്കുന്നില്ല എന്നുകൂടി അറിയുമ്പോഴോ?

സ്ഥലനാമപഠിതാവിന് ഈ ഗ്രന്ഥങ്ങൾ അക്ഷയഖനിയാകുന്നു. വാർഡിന്റെയും കോണ്ണറിന്റെയും നാവിന് വഴങ്ങിയവിധം വാക്കുകൾക്ക് അക്ഷരവിന്യാസം കൊടുത്തിരിക്കുന്നത് വായന ദുഷ്കരമാക്കുമെങ്കിലും, ഏറെ കൗതുകകരമാക്കുന്നു.... Chourymallay ശബരിമലയാണ്. Kaimantakalum ഹേമന്തകാലം. Toovanly തോവാവളം. 'മൗവിലക്കുറൈ' മാവേലിക്കരയാകാം. Munjaddikkaray മഞ്ചാടിക്കരയോ? അക്ഷരവിന്യാസം മാറ്റിയെടുത്തു സംശോധന നടത്തുന്നതുതന്നെ സ്ഥലനാമ പഠനത്തിലെ ഏറ്റവും വിലമതിക്കപ്പെടുന്ന ഗവേഷണമാകും. സ്ഥലനാമങ്ങളുടെ മാറിമറിയൽ എത്ര രസകരമായിരിക്കുന്നു!

സർവ്വേയുടെ പുനഃപ്രസിദ്ധീകരണം നടത്തിയ കേരള ഗസറ്റിയേഴ്സും എഡിറ്റർ എസ്. റായ്മോനും അനുമോദനം അർഹിക്കുന്നു. കേരള ചരിത്രം പുനഃസംവിധാനം ആവശ്യപ്പെടുന്നു. അതിന് ഒഴിച്ചുകൂടാനാവാത്ത രേഖകളാണിവ.

വാർഡും കോണ്ണറും കൂടി കേരളത്തിന്റെ വരും തലമുറകൾക്കായി ഇഷ്ടദാനം നല്കിയ അനന്തരാവകാശ വസ്തുവാണീ സർവ്വേ വൃത്താന്തം. പിന്നെ വായിക്കാമെന്നു നിനച്ച് ഈ പുസ്തകങ്ങൾ മാറ്റിവയ്ക്കുന്നത് മറ്റൊരു ചരിത്രനിന്ദയാകുന്നു.







## ആശ്വാസത്തിന്റെ മന്ത്രച്ചരട്

**മു**ണ്ടൂർ കൃഷ്ണൻകുട്ടി മലയാളത്തിലെ നല്ല കഥാകൃത്തുക്കളിൽ ഒരാളാണ്. അദ്ദേഹം വളരെക്കുറച്ചു കഥകളും ഏതാനും നോവലെറ്റുകളും മാത്രമേ എഴുതിയിട്ടുള്ളൂ. 'ആശ്വാസത്തിന്റെ മന്ത്രച്ചരട്' എന്ന ഈ പുസ്തകം അദ്ദേഹത്തിന്റെ രണ്ടാമത്തെ കഥാസമാഹാരമാണ്. അദ്ദേഹത്തിന്റെ പ്രായവും കഥയെഴുതാനുള്ള കഴിവും വച്ചുനോക്കുമ്പോൾ ഇരുപതിലേറെ കഥാസമാഹാരങ്ങളും ഏഴെട്ടു നോവലുകളുമൊക്കെ ഇതിനകം ഇറങ്ങേണ്ടതായിരുന്നു. 'മൂന്നാമതൊരാൾ' എന്ന ആദ്യത്തെ കഥാസമാഹാരമിറങ്ങി ഇതാ, വർഷങ്ങൾക്കു ശേഷമാണ് രണ്ടാമത്തെ കഥാസമാഹാരമിറങ്ങുന്നത്. 'മൂന്നാമതൊരാൾ' എന്ന കഥ മനസ്സലിയിക്കുന്ന ദു:ഖകാവ്യമാണ്. മലയാളത്തിലെ മരണമില്ലാത്ത കഥകളിലൊന്നായി ഇതിനെ കരുതാം.

പ്രൊഫ: എം. കൃഷ്ണൻനായർ ഭാവനാത്മകമായ ഒരനുഭവമായി മുണ്ടൂർ കൃഷ്ണൻകുട്ടിയുടെ കഥയെ ഉയർത്തിക്കാട്ടിയിട്ടുണ്ട്. നമ്മുടെ കഥയെ പഠിച്ച പുതിയ നിരൂപകന്മാർ ഈ വള്ളുവനാടൻ കഥാകൃത്തിനെ അർഹിക്കുന്ന രീതിയിൽ ഇന്നേവരെ കണ്ടിട്ടില്ല.

ഈ സമാഹാരത്തിൽ പതിനെട്ടു കഥകളുണ്ട്. മിക്ക കഥകളും വള്ളുവനാടൻ മണം പുരണ്ടതാണ്. കഥകളെ ഉന്തിത്തള്ളി മനസ്സിലേക്ക് കയറ്റുകയല്ല, മനസ്സിൽ കഥ വിരിയിക്കുകയാണു ചെയ്യുന്നത്. ശോകത്തെ ജീവിത തന്ത്രത്തിന്റെ ഭാഗമായി മറികടന്നുണ്ടാക്കുന്ന സറ്റയറിനെക്കുറിച്ചു പ്രത്യേകം എടുത്തുപറയേണ്ടതാണ്. ഈ സറ്റയർ കഥയ്ക്ക് ഒന്നാന്തരം ദാർശനിക പരിവേഷം നൽകുന്നു. 'ഇരുട്ടിൽ ഇരുട്ടുപോലെ' എന്ന കഥ ഇത്തരത്തിൽ എടുത്തുപറയാവുന്ന ഒന്നാണ്. 'ഗോൾഡൻ സായ്പ്പിന്റെ ഭാര്യ' ഒരു വെറും കഥയല്ല. ഒരു ചെറുകഥയായി അത് അവസാനിക്കുന്നുമില്ല.




**ആശ്വാസത്തിന്റെ മന്ത്രച്ചരട്**
ഗ്രന്ഥ: മുണ്ടൂർ കൃഷ്ണൻകുട്ടി
പ്രസാ: പ്രഭാത് ബുക്ക് ഹൗസ്
വില: 45 രൂപ.

## സ്വപ്നവും ചരിത്രവും

**സ**മകാലിക ചെറുകഥയെ പല തലങ്ങളിലൂടെ മനസ്സിലാക്കാൻ ശ്രമിച്ചതിന്റെ ഫലമായുണ്ടായ കുറേ ലേഖനങ്ങളുടെ സമാഹാരമാണ് ഇപ്പുസ്തകം. 'കഥാവായന' എന്നു തലക്കെട്ടിട്ട ഒന്നാം ഭാഗത്തിൽ കഥയുടെ സംവേദന പ്രശ്നങ്ങൾ ചർച്ച ചെയ്യുന്നു. ചർച്ചയുടെ അവസാനം ഈ നിരൂപകൻ ഇങ്ങനെയൊരു നിഗമനത്തിലെത്തുന്നു: "കഥയ്ക്ക് ജീവിതത്തിന്റെ ചിന്താവാൻ കഴിയുകയില്ല. ഈ ബോധം പുതിയ കഥകളിൽ പ്രബലമാണ്. ഇതുമായി ബന്ധപ്പെട്ടതാണ് കഥയുടെയും യാഥാർത്ഥ്യത്തിന്റെയും പാരസ്പര്യത്തിന്റെ സ്വഭാവം. ഇന്നത്തെ പല കഥകളും യാഥാർത്ഥ്യത്തെ നോക്കിക്കാണുക മാത്രമാണ്. അതിനെ മാറ്റാനോ അനുഭവിപ്പിക്കാനോ ദർശനവത്ക്കരിക്കാനോ അതിന്റെ ആഴക്കാര്യങ്ങൾ പുറത്തെടുക്കാനോ പ്രത്യക്ഷത്തിൽ അവ ശ്രമിക്കുന്നില്ല..... ആധുനികതയ്ക്കു ശേഷം കഥയുടെ പ്രകൃതത്തിൽ വന്നിട്ടുള്ള പ്രകടമായ ഒരു മാറ്റം വിശദാംശങ്ങളുടെ പെരുക്കമാണ്...."




രണ്ടാം ഭാഗം മൂന്നു കഥാകാരന്മാരെക്കുറിച്ചുള്ള പഠനങ്ങളാണ്. മൂന്നാം ഭാഗത്ത് ഒറ്റയൊറ്റക്കഥകൾ വിലയിരുത്തുന്നു. അവസാന ഭാഗത്ത് മൂന്നു വിദേശകഥകൾ വിലയിരുത്തപ്പെടുന്നു. എൻ. എസ്. മാധവൻ, എൻ.പ്രഭാകരൻ, ടി.വി. കൊച്ചുബാവ എന്നിവരുടെ കഥകളാണ് പ്രധാനമായും ആശ്രയിക്കുന്നത്. ചില പൂർവ്വബോധത്തിനകത്ത് ഈ കഥകളെ തെളിച്ചുകൊണ്ടുപോകുന്നു.

**സ്വപ്നവും ചരിത്രവും**
ഗ്രന്ഥ: ഇ.പി. രാജഗോപാലൻ
പ്രസാ: ഇതൾ, വില: 35 രൂപ.

## വ്രതങ്ങളും ഉത്സവങ്ങളും

**ഹി**ന്ദുക്കളുടെ ആത്മീയ ജീവിതത്തിലാണ് ഏറ്റവും കൂടുതൽ വ്രതങ്ങളും ഉത്സവങ്ങളുമുള്ളത്. മനസ്സിന്റെ ശുദ്ധിക്കും ഏകാഗ്രതയ്ക്കും വേണ്ടിയാണ് വ്രതാനുഷ്ഠാനം. ശരീരം, മനസ്സ്, വാക്ക്, ചിന്ത എന്നിവയുടെ ശുദ്ധി സ്ഥാപിച്ചെടുക്കാൻ വ്രതാനുഷ്ഠാനങ്ങളിലൂടെ സാധിക്കുമെന്ന് ഹൈന്ദവർ വിശ്വസിക്കുന്നു. ഹിന്ദുക്കളുടെ ഇടയിലുള്ള വ്രതാനുഷ്ഠാനങ്ങളെക്കുറിച്ചും ഉത്സവങ്ങളെക്കുറിച്ചും വിശദമായി പ്രതിപാദിക്കുന്നു സ്വാമി ധർമ്മാനന്ദതീർത്ഥയുടെ ഈ ഗ്രന്ഥം. അവതാരികയിൽ പ്രൊഫ. അമ്പലപ്പുഴ രാമവർമ്മ എഴുതുന്നു: "സങ്കുചിതമായ പ്രാദേശികത്വത്തിന്റെ അതിരുവിട്ട്, അഖിലേന്ത്യാ വ്യാപകമായ ഒരു വീക്ഷണം ഇതിൽ സ്വാമിജി കൈക്കൊണ്ടിട്ടുള്ളത് ആദരണീയമാണ്. ഗ്രന്ഥത്തിന്റെ ഉള്ളടക്കം നോക്കിയാൽ എത്രമാത്രം പ്രയോജനപ്രദമായ ഒരു കൃത്യമാണ് മലയാളികളായ വായനക്കാർക്കു വേണ്ടി സ്വാമിജി നിർവ്വഹിച്ചിരിക്കുന്നതെന്നു കാണാം. ഓരോ ശീർഷകത്തിലും ഭാരതീയരായ നാം അറിഞ്ഞിരിക്കേണ്ട കാര്യങ്ങൾ തന്നെ പ്രതിപാദിച്ചിരിക്കുന്നു."



ഇന്ന് ഉത്സവങ്ങൾ പലതും ഭൗതികമായ ആഹ്ളാദത്തിനുവേണ്ടി നടത്തപ്പെടുന്നതാണ്. പക്ഷേ, ഭൗതികമായ ആഹ്ളാദമല്ല ഉത്സവങ്ങളുടെയും വ്രതങ്ങളുടെയും ലക്ഷ്യം-ആദ്ധ്യാത്മിക ജീവിതത്തിലേക്കുള്ള പാതയാണ് ഉത്സവങ്ങൾ.

വ്രതങ്ങളെക്കുറിച്ച് സാധാരണക്കാർക്ക് വിപുലമായ അറിവുണ്ടാക്കുന്നു ഈ ഗ്രന്ഥം.

**വ്രതങ്ങളും ഉത്സവങ്ങളും**
ഗ്രന്ഥ: സ്വാമി ധർമ്മാനന്ദതീർത്ഥ
പ്രസാ: കുരുക്ഷേത്രപ്രകാശൻ
വില: 30 രൂപ

**-സ്റ്റാഫ് ലേഖകൻ**



## വിജു. വി. നായർ.

# സ്വപ്നരഥങ്ങളിൽ കാറ്റുപിടിക്കുമ്പോൾ

1



ഉദ്വേഗത്തിന്റെ മുൾമുനയിലാണു ദില്ലി. സന്ദേഹഭരിതമായ ഒരു തെരഞ്ഞെടുപ്പു പൂർത്തിയായിട്ടും സന്ദേഹം പുതിയ മാനങ്ങളിലേക്കു പടരുന്ന തീവ്രാനുഭവം ഒരുപക്ഷെ ഇതാദ്യമാവാം. രാഷ്ട്രപതി തൊട്ട് രാഷ്ട്രം മുഴുവൻ വ്യാപിക്കുന്ന ഈ പിരിമുറക്കമാണ് സത്യപ്രതിജ്ഞാചടങ്ങിൽ പുതിയ പ്രധാനമന്ത്രിയുടെ മുഖത്തും വാക്കിലും പ്രതിഫലിച്ചത്. വാക്കുകൊണ്ട് അമ്മാനമാടി കയ്യടി വാങ്ങാറുള്ള അടൽ ബിഹാരി വാജ്പേയിക്ക് വാക്കു വിലങ്ങുന്ന കാഴ്ച കേവലമൊരു യാദൃശ്ചികതയല്ല. ഇന്ത്യൻ രാഷ്ട്രീയം നേരിടുന്ന പ്രകൃതമാറ്റത്തിന്റെ ലക്ഷണമൊത്ത സൂചന മാത്രമാണത്.

പഴയ ആശയങ്ങൾ കാലഹരണപ്പെടുകയും അവയേറ്റിയ സ്വസ്ഥിസൗകര്യങ്ങൾ നിലംപൊത്തുകയും ചെയ്യുമ്പോൾ ഇതു സ്വഭാവികം.

> തൃശൂർ ലോക്സഭാ മണ്ഡലം കെ. കരുണാകരന്റെ പരാജയം മൂലം ഒട്ടൊരു ദേശീയ ശ്രദ്ധതന്നെ പിടിച്ചുപറ്റി. കരുണാകരന്റെ ദേശീയ പ്രസക്തിതൊട്ട് കരുണാകര രാഷ്ട്രീയത്തിന്റെ കപട വർണരാജിവരെ ഈ ശ്രദ്ധയ്ക്കു കാരണമായുണ്ട്. എന്നാൽ ആരും അത്ര ശ്രദ്ധനൽകാത്തൊരു ഘടകമുണ്ട്. തൃശൂരുകാർ തിരഞ്ഞെടുത്ത ആ മനുഷ്യൻ– വി വി രാഘവൻ

25 ശതമാനം മാത്രം വോട്ടു ലഭിച്ചൊരു പാർട്ടി സീറ്റുകളുടെ കാര്യത്തിൽ ഏറ്റവും വലിയ ഒറ്റക്കക്ഷിയാവുക. 32 ശതമാനം വോട്ടു ലഭിച്ച രാജ്യത്തെ ഏറ്റവും വലിയ ദേശീയകക്ഷി ആരുടേയും പിന്തുണയില്ലാതെ പ്രതിപക്ഷത്താവുക. ഏറ്റവും കൂടുതൽ ജനവിഭാഗങ്ങളുടെ പ്രാതിനിധ്യമുള്ള മുന്നണിക്ക് 30 ശതമാനം മാത്രം വോട്ടു കിട്ടി ഇവരണ്ടിനുമിടയിൽപ്പെടുക. അവരെ പിന്തുണയ്ക്കാൻ പലരും തയ്യാറായിട്ടും , നേതൃത്വത്തെപ്പറ്റിസ്വന്തനിലയ്ക്കൊരു തീരുമാനമെടുക്കാൻ പോലും കഴിയാതെ പോവുക. വിചിത്രമായ ഈ ആശയക്കുഴപ്പങ്ങളുടെ ചുഴിയിലാണ് ഭൂമിയിലെ ഏറ്റവും വലയ ജനാധിപത്യരാഷ്ട്രം അകപ്പെട്ടിരിക്കുന്നത്.

പ്രായോഗികമായ ഒരു നിലപാടെടുക്കാൻ നിവൃത്തിയില്ലാതെപോയ രാഷ്ട്രപതിക്ക് പഴയ കീഴ്വഴക്കങ്ങളെത്തന്നെ പുതിയ സാഹചര്യത്തിലും ആശ്രയിക്കേണ്ടിവന്നിടത്താണ് രാഷ്ട്രത്തിന്റെ സന്ദേഹം ആളുന്നത്.

കീഴ്വഴക്ക പ്രകാരം ഏറ്റവും വലിയ ഒറ്റക്കക്ഷിയെ മന്ത്രിസഭയുണ്ടാക്കാൻ രാഷ്ട്രപതി ക്ഷണിച്ചു. മൂന്നു കൂട്ടരിൽ ഏറ്റവും കുറച്ച് ജനപ്രാതിനിധ്യമുള്ള കക്ഷിയാണു ബി.ജെ.പി എന്ന സത്യം അവിടെ മുഴച്ചു നിന്നു. രാഷ്ട്രീയമായും സാമൂഹികമായും പ്രാതിനിധ്യക്കുറവ് കൂടുതലുള്ള ബി.ജെ.പി ക്ക് 15 ദിവസത്തെ ഇളവ് ഭൂരിപക്ഷം തെളിയിക്കാൻ അനുവദിച്ചുകൊടുത്തതോടെ കീഴ്വഴക്കങ്ങളെക്കുറിച്ച ന്യായവശം കൂടി രാഷ്ട്രപതിക്കു നഷ്ടമായി. അതൊരു വശം.

വോട്ടടിസ്ഥാനത്തിൽ ഏറ്റവും കൂടുതൽ ജനപിന്തുണയുള്ള കോൺഗ്രസിന് വെറുമൊരു കാണിയായി നിൽക്കാനുള്ള വിധിയാണ് ലഭിച്ചത്. മൂന്നാം മുന്നണിക്ക് പിന്തുണ പ്രഖ്യാപിച്ചിട്ടും ക്രിയാത്മകമായ പ്രവൃത്തിപഥത്തിലേക്കവരെ നിർബന്ധിതരാക്കാൻ കോൺഗ്രസ് പിന്തുണയ്ക്കും കഴിയാതെ പോയി. കോൺഗ്രസിന്റെ 32 ശതമാനം വോട്ടുപോലെ ഈ പിന്തുണയും പൊങ്ങുതടിയാവുന്നെന്നർത്ഥം.

ദേശീയമുന്നയുടെ കുഴപ്പങ്ങൾക്ക് അവർ സ്വയം പഴിക്കയേ നിവൃത്തിയുള്ളു. സാഹചര്യ സമ്മർദ്ദങ്ങളാൽ രൂപപ്പെട്ടുപോയൊരു സഖ്യത്തിന്റെ സ്വാഭാവിക ദൗർബല്യമാണ് ഇത്രയേറെ പ്രാദേശിക പ്രാതിനിധ്യമുള്ള അക്കൂട്ടരിൽ പ്രതിഫലിക്കുന്നത്. വി. പി.സിംഗിന്റെ വൈമുഖ്യവും ഇടതുപക്ഷത്തിന്റെ പിൻവലിയലും പതിനൊന്നാം മണിക്കൂറിൽ ദേവഗൗഡയെപ്പോലൊരു കുട്ടിനേതാവിനെ ഉയർത്തിപ്പിടിച്ചതുമൊക്കെ മേൽപ്പറഞ്ഞ ആന്തരിക ദൗർബല്യത്തിന്റെ പരിണിതഫലം മാത്രമാണ്.



വി.വി. രാഘവൻ

ഈ ആശയക്കുഴപ്പം തന്നെയാണ് പുതിയ പ്രധാനമന്ത്രിയുടെയും പ്രശ്നം. വാജ്പേയിയുടെ സത്വരപ്രശ്നം പാർലമെന്റിൽ ഭൂരിപക്ഷക്കണക്ക് ഒപ്പിച്ചെടുക്കലാണ്. പത്തെഴുപത് എം.പിമാരെക്കൂടി തങ്ങളുടെ പക്ഷത്ത് ചേർത്ത് എങ്ങനെയും അധികാരത്തിൽ പിടിച്ചുകിടക്കാൻ അദ്ദേഹത്തിന് നരസിംഹറാവുവിന്റെ ശിഷ്യത്വം സ്വീകരിക്കേണ്ടിവരും. ഒരു പക്ഷെ അതിലും വലിയ തരികിടകളും കുതിരക്കച്ചവടങ്ങളും നടത്തിയാലും, ബി.ജെ.പിക്കു മുമ്പിലുള്ള രാഷ്ട്രീയയാഥാർത്ഥ്യങ്ങൾ വാജ്പേയിയുടെ കൈപ്പിടിയിലൊതുങ്ങുന്നതല്ല.

ഏകകക്ഷി വ്യവസ്ഥിതിയും ദ്വികക്ഷി വ്യവസ്ഥിതിയും പിന്നിട്ടൊരു രാഷ്ട്രീയദേഹമാണ് ഇന്ത്യയിൽ ഇന്നുള്ളത്. പ്രാദേശികവും ജാതീയവുമായ നിരവധി പ്രാതിനിധ്യങ്ങൾ ദേശീയധാരയിലേക്ക് കടന്നുവരികയാണ്. ഈ സാഹചര്യത്തിൽ ഏറ്റവും വെല്ലുവിളി നേരിടുന്നത് വലത്തും ഇടത്തുമുള്ള കക്ഷികളാണ്.

വർഗപരവും മതപരവുമായ പ്രത്യയശാസ്ത്രശാഠ്യങ്ങളിൽ അയവുവരുത്താതെ ഒരു കക്ഷിക്കും പുതിയ ശക്തിധ്രുവങ്ങളെ മനസ്സിലാക്കാനോ ഉൾക്കൊള്ളാനോ പറ്റില്ല. അതു സാധിക്കാത്ത പക്ഷം ഇത്തരം കക്ഷികളുടെ ദേശീയവും കാലികവുമായ പ്രസക്തി അസ്തമിക്കയും ചെയ്യും. രാഷ്ട്രപതി ചെയ്തതുപോലെ കീഴ്വഴക്കങ്ങളെ വിശ്വസിച്ച് ആശ്രയിക്കുന്നത് ഇനിയുള്ള കാലം ആത്മഹത്യാപരമാണുതാനും. കാരണം, അടിസ്ഥാനപരമായ രാഷ്ട്രീയാവസ്ഥ മാറിത്തുടങ്ങിയിരിക്കുന്നു. പഴയ കക്ഷി ബന്ധങ്ങൾ മാത്രമല്ല, ബാന്ധവങ്ങളുടെ പ്രകൃതവും പരിധിയും മാറുകയാണ്. സ്വന്തം സ്വീകാര്യതയുടെ പരിധി വിപുലപ്പെടുത്തി, പരമാവധി ജനവിഭാഗങ്ങളെ പ്രതിനിധീകരിക്കാൻ ആർക്കു കഴിയുന്നുവോ അത്തരം സംഘങ്ങൾക്കേ ഭാവിയുള്ളു. ഈ മാറ്റവും ഭാവിയും മനസിലാക്കാതെ പഴയ ധാരണകളിൽ കടിച്ചുതൂങ്ങുന്നവർ കാലഹരണപ്പെടും.

വാജ്പേയി ഭൂരിപക്ഷം തെളിയിച്ചാലും ഇല്ലെങ്കിലും, ബി.ജെ.പി എ... രാഷ്ട്രീയ കക്ഷി നേരിടുന്ന യഥാർത്ഥ വെല്ലുവിളി ഇതാണ്. മതപരമായ അജണ്ടകളിൽ നിന്ന് വിമുക്തമായി. വിഭിന്ന ജനസമൂഹങ്ങളുടെ പ്രാതിനിധ്യം ഉൾക്കൊള്ളാൻ അവർക്കാവുമോ? അതിനു ശ്രമിച്ചാൽ ഹിന്ദുത്വത്തിന്റെ വോട്ട്ബാങ്കിന് എന്തു സംഭവിക്കും. ഈ വക ചോദ്യങ്ങൾ പഴയ രാഷ്ട്രീയ സങ്കേതങ്ങൾക്കനുസൃതമായി വിശദീകരിക്കാവുന്നതല്ല. പഴയ സമവാക്യങ്ങളും ഉത്തരങ്ങളും അസ്ഥാനത്തായിക്കഴിഞ്ഞു. പുതിയ മറുപടികൾ കണ്ടെത്തേണ്ട ബാധ്യതയാണ് ഇന്നു രാഷ്ട്രീയ കക്ഷികൾക്കുള്ളത്.



പുതിയ രാഷ്ട്രീയാവസ്ഥയ്ക്ക് നിരക്കുന്ന നയങ്ങൾ ആവിഷ്കരിക്കുന്നുവെങ്കിൽ ഇന്നുള്ള ദേശീയകക്ഷികളൊക്കെ സ്വയം വികേന്ദ്രീകൃതമാവണം. തന്നെയല്ല, അവയുടെ സംഘടനാ പ്രകൃതം ജനാധിപത്യപരമാവുകയും ഇന്ത്യൻ വൈവിദ്ധ്യതയെ ഉൾക്കൊള്ളാൻതക്ക വിധമാവുകയും ചെയ്യണം. പരമ്പരാഗത വോട്ടുബാങ്കു സങ്കൽപം മാറ്റിവയ്ക്കണമെന്നർത്ഥം. ഇന്ന് ബി.ജെ.പിയും ദേശീയ മുന്നണിയും കേൺഗ്രസും പ്രാദേശിക കക്ഷികളെ പ്രീണിപ്പിക്കാൻ നടത്തുന്ന ശ്രമങ്ങൾക്കു പിന്നിൽ ദീർഘകാലാടിസ്ഥാനത്തിലുള്ള നയപരിപാടികളൊന്നുമില്ല. തങ്ങളുടെ പ്രതിയോഗികളായ ഇതര ദേശീയ കക്ഷികൾക്കു ഭരണം കൊടുക്കാതിരിക്കാനുള്ള താൽക്കാലിക നീക്കങ്ങൾ മാത്രമാണിതൊക്കെ. അത്തരം ദീർഘകാല പദ്ധതികളില്ലാത്തിടത്തോളം പ്രാദേശിക താൽപര്യങ്ങളോട് പ്രതിബദ്ധത പുലർത്തുന്നൊരു ദേശീയ ബദൽ ഇന്ത്യയിലുണ്ടാവുകയുമില്ല. എന്തുകൊണ്ടാണ് നമ്മുടെ നേതക്കാൾ ഈ യാഥാർത്ഥ്യം മനസ്സിലാക്കത്താത്?

മറുപടി ലളിതമാണ്. കാലഹരണപ്പെട്ട രാഷ്ട്രീയാവസ്ഥകളുടെ തടവുകാരാണവർ. രഷ്ട്രപതി തൊട്ട് പുതിയ പ്രധാനമന്ത്രിവരെ ഇക്കൂട്ടത്തിൽപ്പെടുന്നു. മുമ്പു കളിച്ചതും കണ്ടതുമായ കളികൾ മാത്രമാണവരുടെ കൈമുതൽ. പുതിയ സത്യങ്ങൾ കാണാനോ പുതിയ ആശയങ്ങൾ സൃഷ്ടിക്കാനോ അവർക്കാവുന്നില്ല. ദേശീയ രാഷ്ട്രീയത്തിൽ ഇന്നുള്ള സന്ദിഗ്ദ്ധതകളുടെയെല്ലാം മൂലകാരണവും അതുതന്നെ.

സ്വപ്നരഥങ്ങളിൽ കാറ്റു പിടിക്കുമ്പോൾ, അച്ചാണി എവിടെയെന്നറിയാത്തവരുടെ ആധിവ്യാധികൾ താഴേക്കു പടരുകയാണ്.

2

നിലവിലുള്ള ജനാധിപത്യ വ്യവസ്ഥിതിയിലെ തെരഞ്ഞെടുപ്പ് വാസ്തവത്തിൽ ഇലക്ഷനല്ല, സെലക്ഷനാണെന്നു പറയാറുണ്ട്. ചില സ്ഥിരം ശക്തികേന്ദ്രങ്ങൾ മുന്നോട്ടുവയ്ക്കുന്ന സ്ഥാനാർത്ഥികളിൽ ആരെയെങ്കിലും തെരഞ്ഞെടുക്കാനുള്ള സ്വാതന്ത്ര്യം മാത്രമാണു വോട്ടർക്ക്. അല്ലാതെ അവർ അഭിലഷിക്കുന്ന പ്രതിനിധിയെ തെരഞ്ഞെടുക്കാനുള്ള അവസരമില്ല. ഇതുതന്നെയാണ് ജനാധിപത്യത്തിന്റെ വൈകല്യങ്ങളിലൊന്ന്. കാരണം, ഏതു പാർട്ടി ജയിച്ചാലും സ്ഥാനാർത്ഥിത്വ നിർണ്ണയത്തിന്മേൽ സ്വാധീനമുള്ള ശക്തികൾ എക്കാലവും ഒരുതരത്തിലല്ലെങ്കിൽ മറ്റൊരുവിധത്തിൽ യഥാർത്ഥ ഭരണവർഗ്ഗമായി തുടരും. രാഷ്ട്രീയക്കാർ അവരുടെ ചട്ടുകം മാത്രം.

ഈ സെലക്ഷനിൽപ്പോലും ഇടയ്ക്കൊക്കെ സാർത്ഥകമായ ചില തെരഞ്ഞെടുപ്പുകൾ ജനഹിതത്തിന് അർത്ഥവും സൗന്ദര്യവും പകരുന്ന അപൂർവ്വം ചില വിജയങ്ങളാകാറുണ്ട്. ഇത്തവണ കേരളത്തിലെ മൂന്നു മണ്ഡലങ്ങളിൽ പൗരന്മാർക്ക് ആ ഭാഗ്യമുണ്ടായി,

തൃശൂർ ലോക്സഭാ മണ്ഡലം കെ. കരുണാകരന്റെ പരാജയം മൂലം ഒട്ടൊരു ദേശീയ ശ്രദ്ധതന്നെ പിടിച്ചുപറ്റി. കരുണാകരന്റെ ദേശീയ പ്രസക്തിതൊട്ട് കരുണാകര രാഷ്ട്രീയത്തിന്റെ കപട വർണരാജിവരെ ഈ ശ്രദ്ധയ്ക്കു കാരണമായുണ്ട്. എന്നാൽ ആരും അത്ര ശ്രദ്ധനൽകാത്തൊരു ഘടകമുണ്ട്. തൃശൂരുകാർ തിരഞ്ഞെടുത്ത ആ മനുഷ്യൻ– വി വി രാഘവൻ

മുൻകുത്തിന്റെയും പിൻകുത്തിന്റെയും വിഡ്ഢിയുക്തികൾ വിളമ്പി, ഇപ്പോഴും ജനവിധിയുടെ സാരസ്യം ഉൾക്കൊള്ളാൻ വയ്യാതെ സമനില തെറ്റിയവരുടെ ജല്പനങ്ങൾക്കല്ല കാതോർക്കേണ്ടത്. മറിച്ച് "എന്റേയും കരുണാകരന്റെയും ജീവിതങ്ങൾക്കു മേലാണ് ജനം വിധിയെഴുതിയ"തന്നെ വിവി രാഘവന്റെ പ്രസ്താവത്തിനാണ്.



കെ.വി. സുരേന്ദ്രനാഥ്



കടമ്മനിട്ട

സീതാറാം മില്ലിൽ നിന്ന് കേന്ദ്രമന്ത്രിപദം വരെ നീണ്ട രാഷ്ട്രീയജീവിതത്തിൽ കരുണാകരൻ നടത്തിയ റോളർകോസ്റ്റർ റൈഡും, തൃശൂരിലെ സ്വരാജ് റൗണ്ടിലൂടെ പച്ചക്കറി സഞ്ചിയും പിടിച്ചു മൗനമായി നീങ്ങുന്ന വി വി രാഘവന്റെ സംശുദ്ധജീവിതവും. ഇതിലേതാണു തങ്ങളുടെ ജീവിതമെന്നു നിശ്ചയിക്കാനുള്ള അവസരമാണ് തൃശൂരുകാർക്കു ലഭിച്ചത്. റോളർകോസ്റ്റർ റൈഡ് തങ്ങളുടെ നിത്യജീവിതയാഥാർത്ഥ്യത്തിനു നിരക്കുന്നതല്ലെന്ന തിരിച്ചറിവ് അവർക്കുണ്ടായെങ്കിലും രാഷ്ട്രീയപണ്ഡിതർക്കും കോളമെഴുത്തുകാർക്കും അതുണ്ടായില്ല. അതുകൊണ്ടവർ, ജനവിധിക്കുമുമ്പ് കരുണാകരന്റെ ഭൂരിപക്ഷത്തെപ്പറ്റിയും, തോറ്റുകഴിഞ്ഞപ്പോൾ പരാജയത്തിന്റെ ഉപരിപ്ളവകാരണങ്ങളെപ്പറ്റിയുമൊക്കെ കണക്കു കുറിക്കുന്നു– കുത്തു കൊടുത്തത് ജനമാണെന്ന സത്യം മറന്നുകൊണ്ട്. കേരളകൗമുദിയുടെ തൃശൂർ ലേഖകൻ ശ്രീ. ബി.വി. പവനൻ മാത്രമാണ് ഈ കുത്തിന്റെ പൊരുൾ അവതരിപ്പിച്ചത്. തൃശൂർ ലോക്സഭാ മണ്ഡലത്തിലെ നിയമസഭാ മണ്ഡലങ്ങളിൽ കോൺഗ്രസ് സ്ഥാനാർത്ഥികൾക്കു ലഭിച്ചതിലും കുറവു വോട്ടാണ് കരുണാകരന് അവിടങ്ങളിൽ നിന്നു ലഭിച്ചതെന്ന് കണക്കുകൾ വ്യക്തമാക്കുന്നു. ജനങ്ങളിവിടെ കരുണാകരനെ കുത്തുകയായിരുന്നില്ല. തങ്ങളുടെ പ്രകൃതത്തിനു നിരക്കുന്ന പ്രതിനിധിയെ വരിക്കുകയായിരുന്നു.

രാഘവൻ തോറ്റിരുന്നെങ്കിൽ കരുണാകരന്റെ തോൽവിയെപ്പോലെ ആരും ഒന്നും മിണ്ടില്ലായിരുന്നു. പക്ഷെ ഈ മൗനത്തിലും തൃശൂരിന്റെ സാംസ്കാരികമൂടുപടം ഊർന്നു വീഴുമായിരുന്നു. കാരണം, ഒരു മണ്ഡലത്തിന്റെ പ്രകൃതം, അവിടുത്തെ ജനപ്രതിനിധിയുടെ പ്രകൃതത്തിൽ പ്രതിഫലിക്കും. ഏതു രാഷ്ട്രീയക്കൂറിന്റെ പേരിലായാലും തെരഞ്ഞെടുക്കുന്ന പ്രതിനിധിയുടെ വ്യക്തിത്വം മണ്ഡലത്തിന്റെ സാംസ്കാരിക വ്യക്തിത്വവുമായി പൊരുത്തപ്പെടേണ്ടതുണ്ട്. തൃശൂരിനതു സാധിച്ചിരിക്കുന്നു എന്നതാണ് കരുണാകരന്റെ പരാജയത്തേക്കാൾ ശ്രദ്ധേയമായ വസ്തുത.

വി വി രാഘവനെ ഇതെഴുതുന്നയാൾ രണ്ടുവട്ടം കണ്ടിട്ടുണ്ട്. ഒന്ന്, അദ്ദേഹം കൃഷിമന്ത്രിയായിരിക്കെ കലാകൗമുദിക്കുവേണ്ടി ഒരഭിമുഖത്തിന്. നാലുവർഷത്തെ ഭരണകാര്യങ്ങൾ മാത്രമായിരുന്നു വിഷയം. മന്ത്രിമന്ദിരത്തിൽ ഒരു സന്ധ്യയ്ക്കു എത്തുമ്പോൾ അദ്ദേഹം ഏകനായിരുന്നു. ഒറ്റമുണ്ടും ഉടുപ്പുമിട്ട് കള്ളച്ചിരിയില്ലാത്ത ഒരു കൊച്ചു മനുഷ്യൻ. പഴയ കമ്മ്യൂണിസ്റ്റുകാരുടെ സഹജമായ ആർജ്ജവത്തോടെ അദ്ദേഹം ഉറ്റമിത്രത്തേപ്പോലെ സംസാരിച്ചു. കാർഷികരംഗം ഗുരുതരമായി അവഗണിക്കപ്പെടുന്ന ഒരു കാലയളവിൽ മണ്ണിനെ സ്നേഹിക്കുന്ന എളിയ മനഷ്യന്റെ സ്വാഭാവികമായ ഉൽക്കണ്ഠ ആ വാക്കുകളിൽ നിഴലിച്ചിരുന്നു. ഗ്രൂപ്പ്ഫാമിംഗ്തൊട്ട് കൃഷിയുടെ ബ്യൂറോക്രസിവരെ വിവിധ വശങ്ങൾ പ്രതിപാദിക്കുമ്പോൾ. ഉയർത്തിയ വിമർശനങ്ങൾക്കെല്ലാം വിനയാന്വിതനായി അദ്ദേഹം തന്നെ മറുപടികൾ. അധികാരപ്രമത്തത കൊണ്ട് ഭരണത്തി

ന്റെ മാഹാത്മ്യം, ന്യായീകരിക്കുന്ന ഒരു മന്ത്രിയുടേതായിരുന്നില്ല. പ്രതിബന്ധങ്ങളും പരാജയങ്ങളും തുറന്നു സമ്മതിക്കുന്ന ഒരു വലിയ മനസ്സിന്റെ ലാളിത്യമാണ് രാഘവനിൽ കണ്ടത്. ഒപ്പം, കിനാവുകാണാനും അതിനായി പ്രവർത്തിക്കാനും തയ്യാറുള്ളൊരു ധിഷണയും, രാഷ്ട്രീയക്കാരുമായുള്ള കൂടിക്കാഴ്ചകൾ പൊതുവെ അസംതൃപ്തിയും നിരാശയും മാത്രം നൽകുമ്പോൾ, ഈ അഭിമുഖം അപൂർവ്വം വ്യത്യസ്തതകളിലൊന്നായി.

രണ്ടാംവട്ടം അദ്ദേഹത്തെ കാണുന്നത് രസകരമായ ഒരൈറണിയുടെ മുഹൂർത്തത്തിലാണ്. തൃശൂരിലൂടെ ഒരു ബസ്യാത്ര. പൊടുന്നനെ വഴിയൊതുക്കിക്കൊണ്ടൊരു പൊലീസ് ജീപ്പ്. ഞങ്ങളുടെ ബസും ഓരംചേർത്തു നിർത്തിയിട്ടു. പത്തുപതിനഞ്ചു മിനിട്ടിനകം അക്ഷൗഹിണി പോലൊരു പട പാഞ്ഞുവന്നു. ലീഡറുടെ പറക്കലാണ്. അതു കഴിഞ്ഞ് പൊടിപടലങ്ങളടക്കി ബസ് മുന്നോട്ടെടുത്തപ്പോഴാണതു കണ്ടത്. ചെറിയൊരു തുണിസഞ്ചിയും പിടിച്ച് മുൻമന്ത്രി– വിവി രാഘവൻ, മൗനമായി നടന്നു നീങ്ങുന്നു. ബസ്യാത്ര വൈകിച്ച ലീഡർ പടയോടുള്ള അമർഷംപോലും അതോടെ മാഞ്ഞുപോയി. ഒരുപക്ഷെ, ഈ സമൂഹത്തിന്റെ നന്മയിലുള്ള പ്രതീക്ഷ തെല്ലെങ്കിലും ബാക്കി നിൽക്കുന്നത് രാഘവനെപ്പോലുള്ള മനുഷ്യർമൂലമാകാം.

ജാതി, മത സ്പർദ്ധകളുടെ വോട്ടുകൂടാരമായ തിരുവനന്തപുരത്ത് ആ വക കണക്കുകളൊക്കെ തെറ്റിപ്പോയത് ' ആശാൻ' എന്ന മൂന്നക്ഷരത്തിലാണ്. ഭരണമുന്നണിയുടെ ദുർഭരണമോ ഇടതുപക്ഷ പ്രേമമോ മറ്റു കാലികഘടങ്ങളോ ഒന്നുമല്ല കെ വി, സുരേന്ദ്രനാഥിനെ ജനം നെഞ്ചേറ്റാൻ സത്യത്തിൽ കാരണമായത്. ആശാൻ എന്ന മനുഷ്യന്റെ ജീവിതവും പ്രകൃതവുമാണ് മറ്റു സ്ഥാനാർത്ഥികൾക്കും വോട്ടർമാർക്കും ഒരുപോലെ വെല്ലുവിളിയായത്. തലസ്ഥാന നഗരത്തിന്റെ ജാഡകളും പൊള്ളത്തരങ്ങളും ഏശാത്ത ഈ മനുഷ്യന്റെ സ്നേഹസമ്പന്നമായ ജീവിത സൗന്ദര്യത്തിനു മുമ്പിൽ ഒരു മണ്ഡലം പാടെ തോൽക്കുകയായിരുന്നു. പ്രതിയോഗികളില്ലാത്തൊരു മനുഷ്യനോട് അതേ മാർഗ്ഗമുള്ളൂ താനും.

ആശാൻ പലവുരു ബോംബെയിൽ വന്നിട്ടുണ്ട്. അത്തരം യാത്രകളിലാണ് അദ്ദേഹത്തെ അടുത്തറിയാൻ കഴിയുന്നതും, യാത്രകളെ പ്രണയിക്കുന്ന, പുസ്തകങ്ങളെ പ്രേമിക്കുന്ന, പ്രത്യയശാസ്ത്രതിമിരങ്ങളില്ലാത്ത ഒരു ക്ലീൻമനുഷ്യൻ. ഒരിക്കൽ, ടി എൻ ശേഷന്റെ അതിരുവിട്ട പ്രവൃത്തികളെപ്പറ്റി പറഞ്ഞപ്പോൾ, ആശാൻ തിരുത്തി " ഞങ്ങൾ രാഷ്ട്രീയക്കാർക്ക് ഇങ്ങനെ ചില വിലക്കും നിയന്ത്രണവുമൊക്കെ അത്യാവശ്യമാണ്. വിജുവിന്റെ ഓബ്ജക്ടിവിറ്റി ഞാൻ മനസ്സിലാക്കുന്നു. പക്ഷെ പശ്ചാത്തലം അതുപോലെതന്നെ പ്രധാനമല്ലേ?"

സർവ്വരാഷ്ട്രീയകക്ഷികളും ശേഷനെ എതിർക്കുന്ന നേരത്താണ് ആശാനിതു പറയുന്നത്. രാഷ്ട്രീയതാല്പര്യങ്ങൾക്കപ്പുറത്തെ വിശാല താല്പര്യങ്ങൾ പേറുന്നൊരു മനുഷ്യനെയാണ് അവിടെ കണ്ടത്. ഇത്തരം എളിയവലിയ മനസ്സുകൾ അപൂർവ്വമായിരിക്കാം. പക്ഷെ അവയിലൂടെയാണ് ജനാധിപത്യത്തിന്റെ ജീവൻ പുലരുന്നത്.

തുടർച്ചയായി കോൺഗ്രസ്സ്ഥാനാർത്ഥികൾ പ്രതിനിധീകരിക്കുന്ന മണ്ഡലമാണ് ആറന്മുള. പമ്പയുടെയും പള്ളിയോടത്തിന്റെയും വള്ളസദ്യയുടെയും സുഗതകുമാരിയുടെയും പെറ്റനാടിനെ പ്രതിനിധീകരിച്ചതൊക്കെ ജീവച്ഛവങ്ങളും കാട്ടുകള്ളൻമാരുമാണെന്ന തൊട്ടറിവുള്ളതുകൊണ്ട്, കടമ്മനിട്ട രാമകൃഷ്ണൻ ഇവിടെ സ്ഥാനാർത്ഥിയായപ്പോൾ വല്ലാത്തൊരു വേദനയായി അത്. ഈ മനുഷ്യനെന്തിന് ഇപ്പണിക്കിറങ്ങി സ്വയം കെടണമെന്ന തോന്നൽ ഇലക്ഷൻകാലം മുഴുവൻ മനസ്സിൽ നിറഞ്ഞിരുന്നു. വിശേഷിച്ചും, എതിർസ്ഥാനാർത്ഥിയെക്കൂടി അറിഞ്ഞപ്പോൾ. പ്രപഞ്ചം ആവഹിക്കുന്ന ഭൈരവീസങ്കല്പങ്ങളിൽ കുരുത്ത കടമ്മനിട്ടക്കാരൻ, എം വി രാഘവനെപ്പോലുള്ളൊരു രാഷ്ട്രീയ ഓപ്പറേറ്ററോടു തോൽക്കുക സംസ്കാരത്തിന്റെ തോൽവിയായിപ്പോയേനെ. സാംസ്കാരികതയൊക്കെ അടുക്കളപ്പുറത്ത് ഒതുക്കാറുള്ള നമ്മുടെ രാഷ്ട്രീയമണ്ഡലത്തിൽ ആരുമതു ഗൗനിക്കയുമില്ലായിരുന്നു. പമ്പയിലെത്രയോ ചെളിവെള്ളം ഒഴുകിയിരിക്കുന്നു. പക്ഷെ ഇത്തവണ അതുണ്ടായില്ലെന്നത് കടമ്മനിട്ടയുടെ ഉത്തരവാദിത്തം വർദ്ധിപ്പിക്കുകയാണ്. കവി എന്ന നിലയിൽ ധർമ്മം നിർവ്വഹിച്ച ഒരാൾക്ക് ജനപ്രതിനിധി എന്ന നിലയിൽ അതു സാധ്യമാകുമോ?

കണ്ടറിയണം. തപ്പും തുടിയും കാലാരിക്കോലവുമല്ല കേരളനിയമസഭയെ ഭരിക്കുന്നത്. ഈ വൈരുദ്ധ്യത്തിന് ആറന്മുളയുടെ പുതിയ എം എൽ എ പ്രവൃത്തിക്കൊണ്ട് എന്തു മറുപടി നൽകുമെന്ന ചോദ്യം ഈ വിജയത്തിനിടയിലും പുതിയൊരു വേദനയാവുകയാണ്.







# അക്ഷരത്തിലൂടെ പ്രകൃതിയുടെ സവിധത്തിൽ

വി. ആർ. ജ്യോതിഷ്



**1976**-ൽ തിരുവനന്തപുരത്ത് ഒരു സോവിയറ്റ് സാംസ്ക്കാരികകേന്ദ്രം ഉദ്ഘാടനം ചെയ്തപ്പോൾ സാംസ്ക്കാരികമായ പാരസ്പര്യത എന്നതിലുപരി നിരാശ്രയരെ സഹായിക്കുക എന്നതിനായിരുന്നു പ്രാമുഖ്യം. അതിന്റെ ഭാഗമായാണ് സാംസ്ക്കാരിക കേന്ദ്രത്തിൽ ഒരു സൗജന്യക്ലീനിക് തുടങ്ങിയത്. എന്നാൽ വളരെക്കാലം മുന്നോട്ടുപോകുവാൻ ഈ ആതുരാലയത്തിന് കഴിഞ്ഞില്ല. സൗജന്യചികിത്സയ്ക്ക് ഡോക്ടർമാർ സന്നദ്ധരായിരുന്നില്ല എന്നതു തന്നെ കാരണം. അങ്ങനെ മൃതപ്രായമായി കിടന്ന ഈ സാംസ്ക്കാരിക കേന്ദ്രത്തിന് പുതുജീവൻ വീണത് അച്യുതമേനോന്റെ പ്രത്യേക താത്പര്യം കൊണ്ടാണ്.

1987-ൽ സി. അച്യുതമേനോൻ ക്രിയാത്മകമായ ഒരു സാംസ്കാരിക കേന്ദ്രമാക്കി ഈ സ്ഥാപനത്തെ ഉയർത്തുക എന്ന ലക്ഷ്യത്തോടെ ഒരു ബാലവാടിയും അനുബന്ധ സ്ഥാപനങ്ങളും ആരംഭിച്ചു. അനൗപചാരിക വിദ്യാഭ്യാസരംഗത്ത് ചലനാത്മകമായ പരീക്ഷണങ്ങൾ എന്നതായിരുന്നു അച്യുതമേനോന്റെ സങ്കല്പം. തന്റെ സങ്കല്പങ്ങളെ പ്രയോഗികമാക്കുന്നതിന് ശർമ്മാജിയുടെ കൈകളാണ് ഉതുകുന്നതെന്ന് മനസ്സിലാക്കി അച്യുതമേനോൻ ശർമ്മാജിയെ സാംസ്ക്കാരിക കേന്ദ്രത്തിന്റെ ചുമതലയേല്പിച്ചു. ഇന്ന് ഈ സ്ഥാപനത്തിലൂടെ സാംസ്ക്കാരിക മുന്നേറ്റത്തിന് ഒരു മഹനീയ മാതൃക മുന്നോട്ടുവയ്ക്കുകയാണ് ശർമ്മാജി.

രാഷ്ട്രീയ വനവാസത്തിലേക്ക് തിരിഞ്ഞ ശർമ്മാജിയെ സംബന്ധിച്ച് പുതിയ ദൗത്യം ഒരു പരീക്ഷണമായിരുന്നു. എന്നാൽ ചുരുങ്ങിയ വർഷങ്ങൾക്കുള്ളിൽത്തന്നെ മാതൃകാപരമായൊരു പ്രായോഗിക സൈദ്ധാന്തികത രൂപപ്പെടുത്താൻ ശർമ്മാജിക്ക് കഴിഞ്ഞു. ഇടതു വലത് സംഘടിത രാഷ്ട്രീയപ്രസ്ഥാനങ്ങൾക്ക് ചെയ്യാൻ കഴിയാത്ത അടിസ്ഥാനപരിവർത്തനം ചെറിയ സംഘങ്ങൾക്ക് ചെയ്യാൻ കഴിയുമെന്ന് ആത്മാർത്ഥമായും വിശ്വസിക്കുന്ന ശർമ്മാജി സംഘടിത രാഷ്ട്രീയ പ്രസ്ഥാനങ്ങളെ വിമർശനബുദ്ധിയോടെയാണ് ഇന്ന് നോക്കി കാണുന്നത്.

അനൗപചാരിക വിദ്യാഭ്യാസത്തിന് ഏറെ പ്രാധാന്യമുണ്ടെന്ന അറിവാണ് ലെനിൻ ബാലവാടിയിൽ അനൗപചാരിക വിദ്യാഭ്യാസം പ്രോത്സാഹിപ്പിക്കാൻ ശർമ്മാജിയെ പ്രേരിപ്പിച്ചത്. ഒരു മാതൃകാബാലവാടിയും ഇവിടെ പ്രവർത്തിക്കുന്നു.

> പ്രകൃതിയുടെ ഹൃദയമറിയും വിധമാണ് ലെനിൻ ബാലവാടിയിലെ വിദ്യാഭ്യാസ സമ്പ്രദായം ക്രമീകരിച്ചിരിക്കുന്നത്. ഈ സ്ഥാപനത്തിന്റെ ഉയർച്ചയിലൂടെ ജീവത്തായ ഒരു സംസ്കാരം നമുക്ക് വളർത്തിയെടുക്കാം

നിർബന്ധിത കരിക്കുലമില്ലാതെ പ്രകൃതിയുമായി ഇണങ്ങിപ്പോകുന്ന വിദ്യാഭ്യാസ സമ്പ്രദായമാണ് ലെനിൻ ബാലവാടിയിലുള്ളത്. പ്രകൃതിയെ കുട്ടികളിലേക്ക് പകർത്തുക എന്നതാണ് ഈ വിദ്യാഭ്യാസത്തിന്റെ സവിശേഷത. അക്ഷരങ്ങളുടെയും വാക്കിന്റെയും തത്ത വർത്തമാനത്തിനുപകരം പ്രകൃതിയുടെ സ്വാഭാവികമായ താളത്തിലേക്ക് കുട്ടികളെ കൂട്ടിക്കൊണ്ടുപോകുന്നു.

ഗാന്ധിയൻ മൂല്യങ്ങൾക്കാണ് ലെനിൻ ബാലവാടി ഇന്ന് ഏറെ പ്രാധാന്യം കല്പിക്കുന്നത്. ഇന്ത്യയുടെ സാംസ്കാരിക പൈതൃകത്തെയും, പരിസ്ഥിതിയേയും സംബന്ധിച്ച് ആശ്രയിക്കാവുന്ന ഒരു തത്വസംഹിതഗാന്ധിസം മാത്രമാണെന്ന അറിവിലാണ് ഇത്തരമൊരു തീരുമാനം ശർമ്മാജിയുടെ നേതൃത്വത്തിലുള്ള ബാലവാടിയുടെ സംഘാടകർ കൈക്കൊണ്ടത്.

ബാലവാടിയുടെ ദൈനംദിന പ്രവർത്തനങ്ങൾക്ക് പുറമേയാണ് അവധിക്കാല ക്ലാസുകൾ നടത്തുന്നത്. ഒന്നു മുതൽ പത്തുവരെയുള്ള സ്കൂൾ ക്ലാസുകളിലെ കുട്ടികളെയാണ് അനൗപചാരിക വിദ്യാഭ്യാസത്തിന്റെ ഭാഗമാക്കുന്നത്. ഇത്തരം അവധിക്കാല ക്ലാസുകൾ ഇക്കൊല്ലവും നടന്നു. ഏപ്രിൽ 1 മുതൽ ആറാഴ്ചയാണ് ഇപ്രാവശ്യത്തെ അനൗപചാരിക വിദ്യാഭ്യാസ പരിപാടി നടന്നത്.

ഏപ്രിൽ ഒന്നാം തീയതി ലെനിൻ ബാലവാടിയുടെ ചെയർമാൻ കൂടിയായ ഡോ. കെ. എൻ. രാജ് അനൗപചാരിക വിദ്യാഭ്യാസപരിപാടി ഉദ്ഘാടനം ചെയ്തു. ഗാന്ധിയൻ മൂല്യങ്ങളിലൂന്നിയ പ്രതിജ്ഞയെടുത്താണ് അംഗങ്ങൾ വിദ്യാഭ്യാസപരിപാടിയിൽ പങ്കെടുത്തത്. " സംശുദ്ധി ദൈവത്തോട് അടുത്തുനിൽക്കുന്നു," " സഹവർത്തിത്വം. സഹകരണം സംഭാഷണം. " ലാളിത്യവും സത്യസന്ധതയും ജീവിതത്തിൽ. ഭൂമിമാതാവിനെ സംരക്ഷിക്കേണ്ട ബാധ്യത" തുടങ്ങിയ മൂല്യങ്ങളെയാണ് അംഗങ്ങൾക്കിടയിൽ ചർച്ചാവിഷയമാക്കിയത്. സംഭാഷണം, രീതിയിലായിരുന്നു പരിപാടി. പ്ര



ലെനിൻ ബാലവാടിയിൽ ഇ.എം.എസ് കുട്ടികളുമായി സംസാരിക്കുന്നു

കൃതിയും മനുഷ്യനും തമ്മിലുള്ള പാരസ്പര്യത വ്യക്തമാക്കുക എന്ന ഉദ്ദേശത്തോടെ ഏകദേശം നൂറോളം ചിത്രങ്ങളുടെ പ്രദർശനവും ഉണ്ടായിരുന്നു. ജൈവ വൈവിദ്ധ്യം, വനജീവിതം, പക്ഷികൾ, ചിത്രശലഭങ്ങൾ, പുഴ, പ്രകൃതി വിഭവങ്ങൾ ഇവയെല്ലാം തന്നെ ചിത്രങ്ങൾക്ക് വിഷയമായി.

വ്യക്തിത്വവികസനം എങ്ങനെ എന്നതും പ്രധാന ചർച്ചാവിഷയമായിരുന്നു. ശാരീരികാരോഗ്യത്തിന് അടിയന്തരമായി വേണ്ട വ്യായാമം, ആഹാരക്രമം തുടങ്ങിയവയും പെരുമാറ്റം, സ്വഭാവശുദ്ധി മുതലായവരെപ്പറ്റിയും ചർച്ച നടന്നു.

ശാസ്ത്രം, സാഹിത്യം , മാധ്യമം തുടങ്ങിയ വിവിധ വിജ്ഞാനശാഖകളെ സംബന്ധിച്ചും ആധികാരികമായ സംഭാഷണങ്ങൾ നടന്നു. സിനിമയെ സംബന്ധിച്ചു നടന്ന സംസാരത്തിൽ സത്യജിത്റേയും, പഥേർ പാഞ്ചാലിയും വിഷയമായി. അടൂർ ഗോപാലകൃഷ്ണൻ, കെ.വി. കുമാരൻ തുടങ്ങിയവരാണ് സിനിമയെക്കുറിച്ചു സംസാരിച്ചത്.

സമകാലിക രാഷ്ട്രീയവും കവിതയുമെല്ലാം ചർച്ച ചെയ്ത സംഭവങ്ങളാണ്. കേരള രാഷ്ട്രീയത്തിന്റെ അടിവേരുകളെക്കുറിച്ച് ഇ. എം. എസ് നമ്പൂതിരിപ്പാടാണ് സംസാരിച്ചത്. വർത്തമാന രാഷ്ട്രീയത്തെ സംബന്ധിച്ച് എ.കെ. ആന്റണിയും കുട്ടികളോട് സംസാരിച്ചു.

കവിതയേയും കുട്ടിക്കാലത്തെയും പറ്റി ഒ. എൻ. വി. കുറുപ്പ് സംസാരിച്ചപ്പോൾ അത് ഹൃദ്യമായ ഒരനുഭവമായി കുട്ടികൾ ഉൾക്കൊണ്ടു. കവിതയിലെ ചിത്രശലഭങ്ങളെയും, മയിൽപ്പീലി തുണ്ടിനെയും വളപ്പൊട്ടിനെയുംക്കുറിച്ച് ഒൻ. എൻ.വി ഏറെ സംസാരിച്ചു.

ഹൈസ്കൂൾ വിദ്യാർത്ഥികൾ മൂന്നു ഗ്രൂപ്പുകളായി തിരിഞ്ഞാണ് പ്രവർത്തിച്ചത്. പരിസ്ഥിതി പ്രവർത്തനങ്ങൾ ഒരു ഗ്രൂപ്പും, ജേർണലിസം മറ്റൊരു ഗ്രൂപ്പും, ശാസ്ത്രം മൂന്നാമത്തെ ഗ്രൂപ്പും കൈകാര്യം ചെയ്തു. പരിസ്ഥിതപ്രശ്നങ്ങൾ ബാലവാടിക്കു ചുറ്റും മരം നട്ടുപിടിപ്പിച്ചു. ചില ശാസ്ത്ര മാതൃക സൃഷ്ടിച്ചാണ് രണ്ടാമത്തെ ഗ്രൂപ്പ് പ്രവർത്തിച്ചത്. ജേർണലിസം ഗ്രൂപ്പുകാർ ഒരു ഹൗസ്മാഗസിൻ പുറത്തിറക്കി.

നഗരത്തിലെ പ്രശസ്ത ഗായകരെ ഉൾക്കൊള്ളിച്ച് കേരള യൂണിവേഴ്സിറ്റി യൂണിയന്റെ നേതൃത്വത്തിൽ എം.ബി. ശ്രീനിവാസൻ യൂത്ത് ക്വയറും ലെനിൻ ബാലവാടിയിൽ പ്രവർത്തിക്കുന്നുണ്ട്. വികലമായ കലാമാധ്യമങ്ങളുടെയും,. കേന്ദ്രീകൃത രാഷ്ട്രീയശക്തികളുടെയും, ഇക്കാലത്ത് അടിസ്ഥാനപ്രശ്നങ്ങളോട് ചെറിയ സംഘടനകൾക്കു മാത്രമേ പ്രതികരിക്കാനാവൂ എന്ന് വിശ്വസിക്കുന്ന ശർമ്മാജിയെപ്പോലുള്ള ഗാന്ധിയന്മാരായ കമ്മ്യൂണിസ്റ്റുകളുടെ ഈ സംരംഭങ്ങളെ നാം മാതൃകയാക്കേണ്ടതുണ്ട്.

(7-ാം പേജിൽ നിന്നും തുടർച്ച)

തലവനെ തിരഞ്ഞെടുക്കുന്ന രാജ്യങ്ങളാണ് റിപ്പബ്ളിക്കുകൾ) ഇന്ത്യയിൽ പ്രധാനമന്ത്രിയായിരിക്കുന്ന ആളിന് രാജ്യത്തിൽ ആകെയുള്ള ജനങ്ങളുടെ അഞ്ചിലൊന്നിന്റെപോലും പിൻതുണയില്ല എന്നുപറയുന്നത് ഏതു കീഴ്വഴക്കമനുസരിച്ചായാലും ജനാധിപത്യമല്ല. ബ്രിട്ടനിൽ പരമാധികാരിയായ രാജ്ഞി തിരഞ്ഞെടുക്കപ്പെടുന്നയാളല്ല. എങ്കിലും അവിടത്തെ രാഷ്ട്രത്തലവൻ പിൻതുടരുന്ന കീഴ്വഴക്കങ്ങളും നടപടികളും ലിഖിതമായൊരു ഭരണഘടനയുള്ള ഒരു ജനാധിപത്യ റിപ്പബ്ളിക്കിൽ പിൻതുടരണമെന്ന വാദംതന്നെ നിരർത്ഥകമാണ്. മാത്രമോ നാം പിൻതുടരണമെന്നു പറയപ്പെടുന്ന കീഴ്വഴക്കം നിലനില്ക്കുന്ന രാജ്യത്ത് ആകെയുള്ളത് രണ്ട് രാഷ്ട്രീയ പാർട്ടികളാണ്. അവിടെ ഒന്ന് അല്ലെങ്കിൽ മറ്റൊന്നു മാത്രമേ അധികാരത്തിലേറൂ. ജനപ്രതിനിധി സഭയിൽ ഏറ്റവും കൂടുതൽ അംഗങ്ങളുള്ള പാർട്ടിയുടെ നേതാവിനെ മന്ത്രിസഭ രൂപീകരിക്കാൻ ക്ഷണിച്ചേതീരൂ. കാരണം രാജ്ഞിക്ക് രാജ്യഭരണം കൈയാളാനാവില്ല. അതിന് മന്ത്രിസഭ കൂടിയേകഴിയൂ. എന്നുമാത്രമല്ല മൂന്നാമതൊരു കക്ഷിക്ക് ജനപ്രതിനിധിസഭയിൽ അംഗത്വം ലഭിക്കുകയില്ല എന്നതിനാൽ കൂടുതൽ അംഗങ്ങളുള്ള പാർട്ടിയിലെ കുറച്ചുപേർ മറുകണ്ടം ചാടിയില്ലെങ്കിൽ, ചെറിയ കക്ഷിനേതാവിനെ പ്രധാനമന്ത്രിയാക്കാനും കഴിയില്ല. ഇതൊക്കയാണ് ബ്രിട്ടീഷ് മോഡൽ ജനാധിപത്യം. അതാണിവിടെ കീഴ്വഴക്കമായി നമ്മുടെ നാടൻ ബുദ്ധിജീവികൾ എഴുന്നള്ളിക്കുന്നത്. അല്ലെങ്കിലും സായിപ്പിനെ കാണുമ്പോൾ കവാത്തു മറക്കുന്നവരാണല്ലോ നാം ഇന്ത്യാക്കാർ.

ഇന്ത്യയിൽ രണ്ട് പാർട്ടി സംവിധാനമില്ല. നിരവധി രാഷ്ട്രീയ പാർട്ടികൾ. ഏതൊരാൾക്കും എപ്പോൾ വേണമെങ്കിലും സംഘടിക്കുവാനും സംഘടനാ സ്വാതന്ത്ര്യം ഉപയോഗപ്പെടുത്തി തിരഞ്ഞെടുപ്പിൽ മത്സരിക്കുവാനും, തിരഞ്ഞെടുപ്പിനു മുൻപോ പിൻപോ കൂട്ടുകെട്ടുകൾ ഉണ്ടാക്കാനും അവകാശമുണ്ട്. അതൊരു മൗലിക സ്വാതന്ത്ര്യമാണ്. പാർട്ടി ചിഹ്നത്തിലല്ലാതെ സ്വതന്ത്രന്മാരായി തിരഞ്ഞെടുപ്പിൽ മത്സരിക്കാനും വ്യക്തി സ്വാതന്ത്ര്യമുണ്ട്. ആദ്യ പൊതു തിരഞ്ഞെടുപ്പു മുതലിങ്ങോട്ട് നിരവധി സ്വതന്ത്രന്മാർ പാർലമെന്റിലും സംസ്ഥാന നിയമസഭകളിലും ജയിച്ചുകയറുകയും ചെയ്തിരുന്നു. അവരിൽ ചിലരുടെ പിൻതുണ കൊണ്ട് പലേ അവസരങ്ങളിലും കേന്ദ്ര സംസ്ഥാന ഗവൺമെന്റുകൾ പാർലമെന്റ്-അസംബ്ളി തലത്തിൽ ഭൂരിപക്ഷം നിലനിറുത്തിയ ചരിത്രവുമുണ്ട്. ഇപ്പോൾ രാഷ്ട്രപതി സത്യപ്രതിജ്ഞ ചെയ്യിപ്പിച്ച അദ്ദേഹത്തിന്റെ മന്ത്രിമാരിൽ ഒരാൾ, രാംജെത്മലാനി ഭരണ പാർട്ടി ബി.ജെ.പിയിൽ അംഗമല്ല. രാജ്യസഭയിൽ ഒരു പാർട്ടിയിലുംപെടാത്ത അംഗങ്ങളുടെ കൂട്ടത്തിലാണ് അദ്ദേഹത്തിന്റെ സ്ഥാനം. ബി.ജെ.പിയുടെ നയപരിപാടികളുമായി പൂർണ്ണ യോജിപ്പുള്ള ആളല്ല രാംജെത് മലാനി. അദ്ദേഹത്തിന് ലോക്സഭയിൽ അംഗത്വവുമില്ല. അതിനാൽ അദ്ദേഹത്തിന്റെപോലും പിൻതുണ വാജ്പേയിക്ക് ലോക്സഭയിൽ കിട്ടില്ല. മന്ത്രിസഭ രൂപീകരിക്കാൻ ക്ഷണിക്കണമെന്നാവശ്യപ്പെട്ട് വാജ്പേയി നല്കിയ കത്തിനൊപ്പം ചേർത്ത ലിസ്റ്റിൽ 200-ൽ താഴെ എം.പിമാരുടെ പേരു മാത്രമേ ചേർത്തിരുന്നുള്ളൂ. 537 അംഗസഭയിൽ ഇത് ന്യൂനപക്ഷമാണെന്ന് മനസ്സിലാക്കാനുള്ള ബുദ്ധി രാഷ്ട്രപതിക്കുണ്ട്. എന്നിട്ടും അദ്ദേഹം ബ്രിട്ടീഷ് കീഴ്വഴക്കം പിൻതുടർന്നു. ന്യൂനപക്ഷത്തിന്റെ നേതാവിനെ മന്ത്രിസഭ രൂപീകരിക്കാൻ ക്ഷണിച്ചു. പ്രധാനമന്ത്രിയായി വാഴിച്ചു. ലോകത്തെ ഏറ്റവും വലിയ ജനാധിപത്യ രാഷ്ട്രത്തിൽ, വെറും എട്ടുദിവസത്തെ അദ്ഭുതമായി ഒരു മന്ത്രിസഭയെ നിയമിക്കുകയാണോ ജനാധിപത്യം.

വാജ്പേയിയെ പ്രധാനമന്ത്രിയാക്കിയ പ്രസിഡന്റിന്റെ നടപടിയെ എസ്. ആർ. ബൊമ്മൈ കേസിലെ സുപ്രീംകോടതി വിധിയുടെ അടിസ്ഥാനത്തിൽ ന്യായീകരിക്കുന്ന ഒരു വിഭാഗമുണ്ട്. മന്ത്രിസഭകളുടെ ഭൂരിപക്ഷം തെളിയിക്കപ്പെടേണ്ടത് ജനപ്രതിനിധിസഭാ തലത്തിലാണെന്നതാണ് ബൊമ്മൈ കേസിലെ വിധി. അത് തികച്ചും 'ന്യായവുമാണ്. ഇപ്പോൾ വാജ്പേയി മന്ത്രിസഭയുടെ ഭൂരിപക്ഷം നിശ്ചയിക്കപ്പെടുന്നതും ലോക്സഭാ വേദിയിൽത്തന്നെ. പ്രശ്നം ഭൂരിപക്ഷ നിർണ്ണയത്തിന്റേതല്ല. ലോക്സഭയിലെ ഭൂരിപക്ഷം അംഗങ്ങളുടേയും പിൻതുണ ആർജ്ജിക്കാൻ കഴിയുന്ന ആളെയാണോ പ്രസിഡന്റ് മന്ത്രിസഭ രൂപീകരിക്കാൻ ക്ഷണിച്ചത് എന്നതാണ്. ആ ക്ഷണം നൽകുന്നതിനുമുന്നെ, താൻ പ്രധാനമന്ത്രിയായി നിയമിക്കുന്നയാളിന് ലോക്സഭയിലെ ഭൂരിപക്ഷം അംഗങ്ങളുടേയും പിൻതുണയുണ്ടോ എന്ന് രാഷ്ട്രപതി പരിശോധിക്കണം. ഇത് തലയെണ്ണിയാവരുത് എന്നുമാത്രമേ ബൊമ്മൈകേസിലെ വിധികൊണ്ട് ഉദ്ദേശിക്കുന്നുള്ളൂ. അതിന് പ്രസിഡന്റിന് മറ്റു മാർഗ്ഗങ്ങളുണ്ട്. തന്നെ മന്ത്രിസഭ രൂപീകരിക്കാൻ ക്ഷണിക്കണമെന്ന് ആവശ്യപ്പെട്ട് ഒരാൾ രാഷ്ട്രപതിക്കു നല്കുന്ന കത്തിനൊപ്പം പിൻതുണ നല്കുന്ന അംഗങ്ങളുടെ പേരും അവരുടെ സമ്മതിപത്രവും ഹാജരാക്കാൻ പ്രസിഡന്റിന് ആവശ്യപ്പെടാം. വാജ്പേയിയെ പ്രധാനമന്ത്രിയാക്കുന്നതിനു മുൻപ് രാഷ്ട്രപതി, ബി.ജെ.പിക്ക് സഭയിൽ ഭൂരിപക്ഷമുണ്ടോ എന്നറിയാൻ ശ്രമം നടത്തിയില്ല. അവർക്ക് ഭൂരിപക്ഷമുണ്ടാകുമെന്ന പ്രതീക്ഷയിൽ വാജ്പേയിയെ ക്ഷണിക്കുകയായിരുന്നു. അതും ബൊമ്മൈ കേസിലെ വിധിയും തമ്മിൽ കൂട്ടിവായിക്കാനാവില്ല.

ബി.ജെ.പി ഗവൺമെന്റിന് വിശ്വാസവോട്ട് നേടാനായില്ലെങ്കിൽ ഒരു കൂട്ടുകക്ഷി മന്ത്രിസഭ വന്നേതീരൂ. ദേശീയ സർക്കാർ രൂപീകരിക്കണമെന്നൊക്കെ ബുദ്ധിജീവികൾ വാദമുയർത്തിക്കഴിഞ്ഞു. അപ്പോഴും നയപരിപാടി ഒരു പ്രശ്നമായിരിക്കുമല്ലോ. ഒരു നേതാവിന്റെ കീഴിൽ ഒരുപാടു നേതാക്കൾക്കുപകരം. വിഭിന്ന കക്ഷികൾ ചേർന്ന് ഒരു നേതാവിനെ തിരഞ്ഞെടുക്കുന്നതാണ് ജനാധിപത്യം. എന്നാലേ ജനകീയ സർക്കാരുണ്ടാകൂ.



# നൈജീരിയയിൽ വീണ്ടും കൊലക്കയർ

സ്റ്റാഫ് ലേഖകൻ



നൈജീരിയയിൽ കെൻ സാരോ വിവയുടെ ആത്മാവ് പട്ടാള ഏകാധിപതി ജനറൽ അബാച്ചയുടെ നേതൃത്വത്തിലുള്ള ഭരണകൂടത്തെ വേട്ടയാടിക്കൊണ്ടേയിരിക്കുന്നു. കഴിഞ്ഞ നവംബറിലാണ് വിവയും എട്ടുകൂട്ടുകാരും അബാച്ചയ്ക്കെതിരെ ശബ്ദം ഉയർത്തിയതിന്റെ പേരിൽ കൊലമരത്തിലേറിയത്. ലോകമനഃസാക്ഷിയെ ഞെട്ടിച്ച ഈ സംഭവം നടന്ന് ഒരു വർഷം തികയും മുമ്പ് വീണ്ടും അവിടെ കൊലക്കയർ തയാറാവുകയാണ് . 1994 മേയിൽ പരിസ്ഥിതി പ്രക്ഷോഭത്തിന്റെ പേരിൽ അബാച്ച പിടിച്ചു ജയിലിലിട്ട 19 പേർ ജയിലിൽ നിന്നും രഹസ്യമായി പുറത്തുവിട്ട ഒരു കത്താണ് പുതിയ പ്രക്ഷോഭത്തിന് ആധാരം. വിചാരണ കൂടാതെ കഴിയുന്ന തങ്ങളെ ഏതുനിമിഷവും തൂക്കിലേറ്റാമെന്ന് ആ കത്തിൽ പറയുന്നു.

നൈജർ ഡൽറ്റയിൽപെട്ട ഒഗോണി പ്രദേശം, എണ്ണ ഖനനം മൂലം പരിസ്ഥിതിനാശം സംഭവിച്ചുകൊണ്ടിരിക്കുകയും മീൻപിടുത്തക്കാരായ ഒഗോണി ജനത നിത്യവൃത്തിക്ക് വകയില്ലാതെ വലയുകയും ചെയ്തതോടെയാണ് നൈജീരിയയിൽ ബഹുജനപ്രക്ഷോഭം കരുത്താർജ്ജിക്കുന്നത്. പരിസ്ഥിതി പ്രശ്നത്തിന്റെപേരിൽ ജനറൽ അബാച്ചയ്ക്കെതിരേ ആദ്യം ശബ്ദം ഉയർത്തിയത് വിവയും സുഹൃത്തുക്കളും ആയിരുന്നു.

ഇംഗ്ലണ്ട് ആസ്ഥാനമായുള്ള ബഹുരാഷ്ട്രകമ്പനിയായ ' ഷെൽ' ആണ് നൈജീരിയയിലെ എണ്ണ ഖനനത്തിന്റെ കുത്തക പതിറ്റാണ്ടായി ഏറ്റെടുത്തിട്ടുള്ളത്. മണ്ണു തുരന്ന് അവർ എണ്ണയെടുക്കുമ്പോൾ ഒഗോണി ജനതയുടെ വയറ്റത്തടിക്കുക കൂടിയായിരുന്നു ഷെൽ കമ്പനി ചെയ്തത്. എണ്ണ ഖനനംമൂലം വൻതോതിൽ പരിസ്ഥിതി നാശം സംഭവിച്ചുകൊണ്ടിരിക്കുന്നത് അബാച്ചയും ഷെൽ കമ്പനിയും കണ്ടില്ലെന്നു നടിച്ചു. എന്നാൽ വിവ ഇതു കാണുകയും ജനങ്ങളെ കൂട്ടി പ്രക്ഷോഭത്തിനിറങ്ങുകയും ചെയ്തു. എഴുത്തകാരനും പ്രക്ഷോഭകനുമായ ആ മനുഷ്യനെ തൂക്കിലേറ്റിയെങ്കിലും അബാച്ചയ്ക്ക് സ്വസ്ഥത കിട്ടിയിട്ടില്ല.

ഒഗോൺ പ്രക്ഷോഭത്തിന്റെ പേരിൽ 1994 മേയിൽ തടവിലാക്കിയവരെ ഉടൻ വിട്ടയയ്ക്കണമെന്ന് ആവശ്യപ്പെട്ട് രാജ്യാന്തരതലത്തിൽ പ്രക്ഷോഭം രൂപംകൊണ്ടു കഴിഞ്ഞിരിക്കുന്നു. ദക്ഷിണാഫ്രിക്കൻ പ്രസിഡന്റ് നെൽസൺ മണ്ടേല വരെ രംഗത്തുവന്നിട്ടുണ്ട്. കഴിഞ്ഞയാഴ്ച ഷെൽ കമ്പനിയുടെ ജനറൽ മീറ്റിംഗ് പാരീസിൽ നടക്കുമ്പോൾ പുറത്ത് കമ്പനിക്കെതിരേ വൻ പ്രകടനം തന്നെ നടക്കുകയായിരുന്നു. ഈ പ്രകടനം നൈജീരിയയ്ക്കെതിരേ ആഗോള ശ്രദ്ധതന്നെ നേടി.




*നൈജീരിയയിലെ പട്ടാളഭരണത്തിനെതിരെ 'തൂക്കുമരത്തിലേറി' പ്രതിഷേധം*

പ്രത്യക്ഷത്തിൽ നൈജീരിയയിലെ ഏകാധിപതിയാണ് ഒഗോണി ജനതയ്ക്കെതിരേ മനഃസാക്ഷിയില്ലാതെ പ്രവർത്തിക്കുന്നത് എന്നു തോന്നാം. വാസ്തവം അതല്ല. 'ഷെൽ' പോലുള്ള ബഹുരാഷ്ട്രകമ്പനികളുടെ സാമ്പത്തിക താത്പര്യമാണ് ഈ സ്ഥിതിവിശേഷത്തിന് കാരണം. പ്രകൃതിവിഭവങ്ങളും ധാതുസമ്പത്തും എണ്ണയും തേടിയെത്തുന്ന ബഹുരാഷ്ട്രകമ്പനികൾ എവിടെയൊക്കെ കാലുകുത്തിയിട്ടുണ്ടോ അവിടെയെല്ലാം നൈജീരിയ ആവർത്തിക്കപ്പെട്ടിട്ടുണ്ട്. ഇന്ത്യയും ആഫ്രിക്കയും ബ്രിട്ടന്റെ കോളനിയായതിനു പിന്നിലും ഇതേ താത്പര്യം ആയിരുന്നു.

ലോകത്തെ ഏറ്റവും വലിയ സ്വർണ്ണ നിക്ഷേപമുള്ള ആഫ്രിക്ക വിട്ടുപോരാൻ വെള്ളക്കാരന് ഒരിക്കലും മനസ്സുവന്നില്ല.

' ഷെൽ' നൈജീരിയക്ക് മേലെ പുലർത്തുന്ന താത്പര്യവും മറ്റൊന്നല്ല. നൈജീരിയയുടെ മുഖ്യ കയറ്റുമതിയായ പെട്രോളിന്റെ പകുതിയും 'ഷെൽ' ആണ് ഉല്പാദിപ്പിക്കുന്നത്.1958-ൽ ആണ് അവർ നൈജീരിയയിൽ ആദ്യമായി എണ്ണ ഉല്പാദനം ആരംഭിച്ചത്. ഇതുവരെ 4000 കോടി ഡോളറിന്റെ വരുമാനം കമ്പനിനേടിക്കഴിഞ്ഞു. അതിഭീമമായ ഈ വരുമാനം തന്നെയാണ് 'ഷെൽ' കമ്പനിയെ വമ്പൻ ബഹുരാഷ്ട്ര കുത്തകയാക്കിയതും. 1958 മുതൽ കൈയാളിവരുന്ന വരുമാനം ഇന്നോ നാളോയോ മറ്റന്നാളോ ഉപേക്ഷിച്ചു പോരാൻ അവർ തയ്യാറല്ല.

അതുകൊണ്ടുതന്നെ പ്രക്ഷോഭകാരികളെ ഒതുക്കുന്ന പട്ടാളഭരണകൂടത്തെ നിലനിർത്തേണ്ടത് ബഹുരാഷ്ട്രകമ്പനിയുടെ താത്പര്യം കൂടിയാണ്. നൈജർ ഡൽറ്റ മുഴുവൻ എണ്ണയും ഗ്യാസും ചോർന്ന് മീനും ജലവിഭവങ്ങളും ചാവുമ്പോഴും അതിനെതിരേ ശബ്ദിക്കുന്നവർക്ക് തുണയേകാൻ ഐക്യരാഷ്ട്രസഭ രംഗത്തുവന്നിട്ടേ ഇല്ല. മനുഷ്യാവകാശ ധ്വംസനത്തിന്റെ പേരുപറഞ്ഞ് ഇറാക്കിന്റെ എണ്ണ വില്പന തടഞ്ഞ ലോകപൊലീസുകാരൻ അമേരിക്കയും നൈജീരിയയുടെ എണ്ണ കയറ്റുമതി തടഞ്ഞിട്ടില്ല.

സ്ഥിതി ഇവ്വിധമാണെങ്കിലും ഒഗോണി പ്രക്ഷോഭത്തിന്റെ കാറ്റിൽ നിന്ന് ഷെൽ കമ്പനിക്കോ ജനറൽ അബാച്ചയ്ക്കോ രക്ഷനേടാനാവില്ല.

ഇ. ഗോപാലകൃഷ്ണ മേനോൻ

# കരുണാകരന്റെ തോൽവിക്കു പിന്നിൽ

**ദീർഘകാലം കേരളത്തിൽ മുഖ്യമന്ത്രിയും കോൺഗ്രസ്സിന്റെ ചോദ്യം ചെയ്യപ്പെടാത്ത നേതാവുമെന്ന നിലയിൽ കെ.കരുണാകരന്റെ വാക്കുകൾക്ക് കേന്ദ്രത്തിൽ അധികാരത്തിന്റെ ഉന്നതസ്ഥാനങ്ങളിലിരിക്കുന്നവർ വില കല്പിച്ചിരുന്നു. പ്രധാനമന്ത്രിയെപ്പോലും നിശ്ചിയിക്കുന്നതു താനാണെന്ന ഒരുതരം അഹന്ത അത് കരുണാകരനിൽ വളർത്തിക്കൊണ്ടുവരികയും ചെയ്തു. എന്നാൽ ഒരുകൊല്ലം മുമ്പ് മുഖ്യമന്ത്രിസ്ഥാനത്തുനിന്നു കരുണാകരൻ നീക്കം ചെയ്യപ്പെട്ടപ്പോൾ അദ്ദേഹത്തിന്റെ പദവിക്ക് കേരളത്തിൽ മാത്രമല്ല ദൽഹിയിലും മങ്ങലേറ്റു.**

തൃശ്ശൂർ പാർലമെന്റ് മണ്ഡലത്തിലെ ഫലപ്രഖ്യാപനം കഴിഞ്ഞ് തൊട്ടടുത്ത ദിവസം രാവിലെ പതിവനുസരിച്ച് ഞാൻ തൃശ്ശൂർ പട്ടണത്തിൽ നടക്കാൻ ഇറങ്ങിയതായിരുന്നു. വഴിക്കു യാദൃച്ഛികമായി കണ്ടുമുട്ടിയ പലരും വി.വി. രാഘവന്റെ വിജയത്തിൽ അവർക്കുളള ആത്മാർത്ഥമായ അനുമോദനം അറിയിക്കുകയുണ്ടായി. വഴിയിൽ വച്ചു കണ്ടുമുട്ടിയവർ മാത്രമല്ല ചില വീടുകളിൽനിന്നു ഗൃഹനാഥൻ ഇറങ്ങി വന്നു തന്നെ തിരഞ്ഞെടുപ്പിൽ കമ്മ്യൂണിസ്റ്റ് പാർട്ടി കരുണാകരനെ തോല്പിച്ചതിൽ തങ്ങൾക്കുള്ള ആഹ്ളാദം പ്രകടിപ്പിക്കുകയുണ്ടായി. ഞാൻ അവരോടെല്ലാം നന്ദി പറഞ്ഞതോടൊപ്പം അല്പസമയം കുശലപ്രശ്നത്തിനുവേണ്ടി ചെലവഴിക്കുകയും ചെയ്തു.

അങ്ങനെ കണ്ടുമുട്ടിയവരിൽ പലരും കമ്മ്യൂണിസ്റ്റ് പാർട്ടിയോട് അടുപ്പമുള്ളവരായിരുന്നില്ല എന്നുമാത്രമല്ല പതിവായി കോൺഗ്രസ്സിനു വോട്ടു ചെയ്യുന്നവരുമായിരുന്നു. ആ കൂട്ടത്തിൽ ഒരാൾ പറഞ്ഞ കാര്യം ഞാൻ ഇവിടെ കുറിക്കാം. അദ്ദേഹം ഒരു ഉയർന്ന ഉദ്യോഗത്തിൽനിന്നു വിരമിച്ച് തൃശ്ശൂർ പട്ടണത്തിൽ സാമാന്യം നല്ല ഒരു വീടുവച്ചു വിശ്രമജീവിതം നയിക്കുകയാണ്. തിരഞ്ഞെടുപ്പിൽ വി.വി.രാഘവൻ വിജയിച്ചതിനെക്കാൾ കെ.കരുണാകരൻ തോറ്റതിലായിരുന്നു അദ്ദേഹത്തിന് സന്തോഷം. അദ്ദേഹം പറഞ്ഞത് ഡസൻകണക്കിനുള്ള പൊലീസ് വണ്ടികളുടെ അകമ്പടിയോടുകൂടി ബ്യൂഗിൾ മുഴക്കിക്കൊണ്ട് വഴിയാത്രക്കാരെ ഭയപ്പെടുത്തുമാറ് ഈ മുൻ മുഖ്യമന്ത്രിയുടെ കാറിലുള്ള മരണപ്പാച്ചിൽ ഇനി കാണേണ്ടിവരില്ലല്ലോ എന്നാണ്. കോൺഗ്രസ്സിന്റെ പ്രവർത്തകനൊന്നുമല്ലെങ്കിലും പതിവായി കോൺഗ്രസ്സിനു വോട്ടു ചെയ്യാറുള്ള മറ്റൊരാൾ പറഞ്ഞത് ദരിദ്രമായ ഈ കേരളത്തിന്റെ മുഖ്യമന്ത്രിയായിരുന്നതുകൊണ്ട് ദൽഹിയിൽ നിന്നു സ്പെഷ്യൽ വിമാനത്തിൽ ഇങ്ങോട്ടു വരാനും പതിവായി ഹെലികോപ്റ്ററിൽ യാത്ര ചെയ്യാനും തന്റെ മറ്റു സുഖസൗകര്യങ്ങൾക്കും വേണ്ടി ഈ മനുഷ്യൻ പൊതുഖജനാവിൽ നിന്നു കോടിക്കണക്കിനു രൂപ ധൂർത്തടിക്കുന്നതുകണ്ട കോൺഗ്രസ്സിനോടു കൂറുണ്ടായിരുന്ന തന്നെപ്പോലുള്ള പലർക്കും മനം മടുത്തിരുന്നുവെന്നാണ്.

കരുണാകരനെപ്പറ്റി ഈ രണ്ടു മാന്യന്മാർ പ്രകടിപ്പിച്ച അഭിപ്രായം അദ്ദേഹത്തെപ്പറ്റി കേരളത്തിൽ പരക്കെയുളള ഒരഭിപ്രായമാണെങ്കിലും സ്വന്തം തട്ടകമെന്നു ശ്രീ.കരുണാകരൻ വിശേഷിപ്പിക്കുന്ന തൃശ്ശൂരിൽ അതു കൂടുതൽ പ്രകടമായിരുന്നു. താൻ ആറു പതിറ്റാണ്ടിനുമുമ്പ് രാഷ്ട്രീയത്തിന്റെ ഹരിശ്രീ, കുറിച്ചത് ഈ തൃശ്ശൂരിലാണെന്നും തൃശ്ശൂരിലെ ജനങ്ങൾ തന്നെ കൈവിടുകയില്ലെന്ന് തനിക്ക് ഉറപ്പുണ്ടെന്നും സ്ഥാനാർത്ഥിയായി തൃശ്ശൂരിൽ വന്നിറങ്ങിയ ഉടനെ കരുണാകരൻ പ്രസ്താവിക്കുകയുണ്ടായി. ശ്രീ.കരുണാകരനും ഈ ലേഖകനും 1939–40–കളിൽ ഏതാണ്ട് ഒരേകാലത്താണ് കോൺഗ്രസ്സിൽക്കൂടിയും പ്രജാമണ്ഡലത്തിൽക്കൂടിയും രാഷ്ട്രീയ പ്രവർത്തനം ആരംഭിച്ചത്. ഏതാനും വർഷങ്ങൾക്കുശേഷം വി.വിയും ആദ്യം പ്രജാമണ്ഡലത്തിന്റെയും പിന്നീട് കമ്മ്യൂണിസ്റ്റുപാർട്ടിയുടെയും പ്രവർത്തകനായിത്തീർന്നു.

ആ കാലത്ത് രാഷ്ട്രീയ പ്രവർത്തകർക്കു കോൺഗ്രസ്സായാലും കമ്മ്യൂണിസ്റ്റായാലും ജീവിക്കാൻ മാർഗ്ഗമൊന്നുമുണ്ടായിരുന്നില്ല. ഹോട്ടലിൽ നിന്നു ഭക്ഷണം കഴിക്കാൻ കാശില്ലാത്തതുകൊണ്ട് പലപ്പോഴും ഞങ്ങൾക്ക് പട്ടിണികിടക്കേണ്ടിവന്നിട്ടുണ്ട്. കരുണാകരനും ആദ്യകാലത്ത് രാഷ്ട്രീയ പ്രവർത്തനം നടത്തിയത് അങ്ങനെ കഷ്ടപ്പെട്ടുതന്നെയായിരുന്നു. എന്നാൽ എം. എൽ. എയും മന്ത്രിയും മുഖ്യമന്ത്രിയുമെല്ലാമായപ്പോൾ കരുണാകരന്റെ ജീവിതരീതിയിലും പ്രവർത്തനശൈലിയിലും വന്ന മാറ്റം അദ്ദേഹത്തോട് അനുഭാവം ഉള്ളവർക്കുതന്നെ മനംമടുപ്പ് ഉണ്ടാക്കുന്ന തരത്തിലായിരുന്നു. അധികാരത്തിൽ കയറിയപ്പോൾ ആ പദവി ഉപയോഗിച്ച്, തനിക്കു ചുറ്റും വിപുലമായ ഒരു ഉപജാപകസംഘത്തെ അദ്ദേഹം സൃഷ്ടിച്ചു. 'ലീഡർ' എന്നുവിളിച്ച് മുഖ്യമന്ത്രിയുടെ ഇഷ്ടത്തിനനുസരിച്ച് എന്തും ചെയ്യാൻ തയ്യാറുള്ള ഒരു അവിശുദ്ധ സംഘമായി അതു വളർന്നുവന്നു. അവർക്കു വഴിവിട്ടുതന്നെ പല സൗകര്യങ്ങളും സൗജന്യങ്ങളും അദ്ദേഹം ചെയ്തു കൊടുത്തിരുന്നു. മഖ്യമന്ത്രി എന്ന നിലയിൽ തൃശ്ശൂർ വരുമ്പോൾ രാമനിലയത്തിലെ ഒന്നാം നമ്പർ മുറിയിലാണ് അദ്ദേഹം താമസിക്കുക. മുഖ്യമന്ത്രി അവിടെ എത്തിയാൽ ഉപജാപകസംഘത്തിൽപ്പെട്ട നൂറുകണക്കിനു കോൺഗ്രസ്സുകാർ അദ്ദേഹത്തിനു ചുറ്റും ഒരു വലയം സൃഷ്ടിച്ചുകഴിഞ്ഞിരിക്കും. ഇവരുടെ സംഘത്തിൽപ്പെടാത്ത കോൺഗ്രസ്സുകാർക്കുപോലും ഇവരുടെ അനുവാദമില്ലാതെ മുഖ്യമന്ത്രിയെ കാണാൻ കഴിയുമായിരുന്നില്ല. അധികാരത്തിൽ കയറിയതിനു ശേഷം കരുണാകരൻ പറയത്തക്ക സ്വാർത്ഥതാത്പര്യങ്ങളൊന്നുമില്ലാത്ത കോൺഗ്രസ്സുകാരിൽനിന്നുതന്നെ ഒറ്റപ്പെട്ടുകൊണ്ടിരിക്കുകയായിരുന്നു.

കോൺഗ്രസ്സിലെ " എ " ഗ്രൂപ്പുകാർ തന്നെ മുന്നിൽനിന്നു കുത്തിവീഴ്ത്തിയതാണ് തന്റെ പരാജയത്തിനുള്ള മുഖ്യ കാരണം എന്ന കരുണാകരന്റെ വിലാപം അടിസ്ഥാനരഹിതമാണ്. തൃശ്ശൂർ ജില്ലയിൽ ഒട്ടാകെത്തന്നെ ' എ ' ഗ്രൂപ്പ് കോൺ



ഗ്രസ്സിനകത്ത് വളരെ ദുർബലമാണ്. കരുണാകരന്റെ തിരഞ്ഞെടുപ്പ് പ്രവർത്തനമാണെങ്കിൽ ഡി.സി.സി പ്രസിഡന്റും കരുണാകരന്റെ വലംകൈയുമായ സി. എൻ. ബാലകൃഷ്ണന്റെ നേരിട്ടുള്ള നിയന്ത്രണത്തിലായിരുന്നുതാനും. എല്ലാ നിലവാരത്തിലും പ്രവർത്തനത്തിന്റെ ചുമതല പ്രത്യേകം തിരഞ്ഞെടുക്കപ്പെട്ട ' ഐ ' ഗ്രൂപ്പുകാർക്കായിരുന്നുവെന്ന് അവർതന്നെ സമ്മതിക്കുന്നു. എന്നിട്ടും തക്കസമയത്തു സ്ഥാനാർത്ഥിയുടെ അഭ്യർത്ഥനയും സാമ്പിൾ ബാലറ്റ് പേപ്പറും ഒന്നും അച്ചടിച്ച് വോട്ടർമാർക്ക് എത്തിച്ചുകൊടുക്കാൻ ആരും ശ്രദ്ധിക്കുകയുണ്ടായില്ലെന്നു പറയുന്നത് ശരിയാണെങ്കിൽ ആന്റണിഗ്രൂപ്പുകാരല്ല, സ്വന്തം വിശ്വസ്തരായി കരുതിവന്നവർ തന്നെയാണ് കരുണാകരനെ വഞ്ചിച്ചത് എന്നുവേണമല്ലോ കരുതാൻ. ഒരുപക്ഷെ മുഖ്യമന്ത്രിസ്ഥാനത്തുനിന്നു കരുണാകരൻ പുറത്തായതോടുകൂടി അദ്ദേഹം കാലഹരണപ്പെട്ട ഒരു നേതാവായി കഴിഞ്ഞുവെന്ന് അദ്ദേഹത്തിനു കൈമണിയടിച്ചു നടന്നിരുന്ന "ഐ" ഗ്രൂപ്പുകാരായ ധാരാളം കോൺഗ്രസ്സുകാർ ചിന്തിക്കാൻ തുടങ്ങിയതിന്റെ ഫലമായിരിക്കാം തിരഞ്ഞെടുപ്പു പ്രവർത്തനത്തിൽ അവരുടെ ഭാഗത്തുനിന്നുണ്ടായ ഈ മാന്ദ്യത്തിനു കാരണം.

പാർലമെന്റിലേക്കും നിയമസഭയിലേക്കും ഒരേസമയത്തു തിരഞ്ഞെടുപ്പു നടക്കുമ്പോൾ നിയമസഭയിലേക്ക് എൽ. ഡി. എഫിനും പാർലമെന്റിലേക്ക് യു. ഡി. എഫിനും വോട്ടു ചെയ്യുന്ന ഒരു പ്രവണത കേരളത്തിൽ പലപ്പോഴും കാണാറുള്ളതാണ്. ഇത്തവണയും പല ജില്ലകളിലും അതു പ്രകടമായിരുന്നു. തൃശ്ശൂർ ജില്ലയിൽത്തന്നെ മറ്റൊരു പാർലമെന്റ് സീറ്റായ മുകുന്ദപുരം മണ്ഡലത്തിൽ നിയമസഭയിലേക്കു നാലു സീറ്റിൽ എൽ. ഡി. എഫ് ജയിച്ചെങ്കിലും പാർലമെന്റിലേക്ക് കോൺഗ്രസ്സ് സ്ഥാനാർത്ഥിയായ പി.സി.ചാക്കോ ആണ് ജയിച്ചത്. തൃശ്ശൂർ പാർലമെന്റ് മണ്ഡലത്തിലും അസംബ്ളി സീറ്റിൽ നാലെണ്ണം എൽ. ഡി. എഫും മൂന്നെണ്ണം യു. ഡി. എഫുമാണ് ജയിച്ചത്. പക്ഷെ ഇവിടെ കരുണാകരൻ തോറ്റു. തൃശ്ശൂർ പാർലമെന്റ് സീറ്റിൽ കഴിഞ്ഞതവണ ജയിച്ച പി. സി.ചാക്കോയെ മുകുന്ദപുരത്തേക്കു മാറ്റിയത് കൂടുതൽ സുരക്ഷിതമായ സീറ്റ് കരുണാകരനു കിട്ടാൻവേണ്ടിയായിരുന്നു. തൃശ്ശൂർ ലോക്സഭാ മണ്ഡലത്തിൽപ്പെട്ട ഒല്ലൂർ നിയമസഭാ സീറ്റിൽ കോൺഗ്രസ്സ് സ്ഥാനാർത്ഥി പി.പി. ജോർജ്ജിനെതിരായി മത്സരിച്ച കോൺഗ്രസ്സ് റബൽ സ്ഥാനാർത്ഥി 4000 വോട്ടു പിടിച്ചത് കമ്മ്യൂണിസ്റ്റ് സ്ഥാനാർത്ഥിക്ക് നിയമസഭയിൽ വിജയം വരിക്കാൻ സഹായകമായി. എന്നാൽ റബൽ സ്ഥാനാർത്ഥിയുടെ പാർലമെന്റിലേക്കുള്ള വോട്ട് കരുണാകരനു നൽകിയതുകൊണ്ട് അവിടെ കരുണാകരനു ഭൂരിപക്ഷം ലഭിച്ചിരുന്നു.

ഏഴു നിയമസഭാ മണ്ഡലങ്ങളിലേയും വോട്ടുകളുടെ കൂട്ടലും കിഴിക്കലും എല്ലാം കഴിഞ്ഞാൽ വ്യക്തമാവുന്ന ഒരു വസ്തുത തൃശ്ശൂർ നിയമസഭാ മണ്ഡലമാണ് അവസാനമായി കരുണാകരനെതിരായ വിധിയെഴുത്തു നടത്തിയത് എന്നതാണ്. തൃശ്ശൂർ നിയമസഭാ മണ്ഡലത്തിൽ കോൺഗ്രസ്സ് സ്ഥാനാർത്ഥിയായ തേറമ്പിൽ രാമകൃഷ്ണന് എതിർ സ്ഥാനാർത്ഥിയെക്കാൾ പതിനായിരത്തിൽ അധികം വോട്ടു കിട്ടിയപ്പോൾ ആ മണ്ഡലത്തിൽ വി.വി. രാഘവനു കരുണാകരനു കിട്ടിയതിനേക്കാൾ തൊള്ളായിരം വോട്ടിന്റെ കുറവേ ഉണ്ടായിരുന്നുള്ളൂ. തൃശ്ശൂർ മണ്ഡലത്തിൽ പതിവായി കോൺഗ്രസ്സിന് വോട്ടു ചെയ്യാറുള്ള ഒമ്പതിനായിരത്തിലധികം ആളുകൾ ഈ തവണ കരുണാകരനെ തോല്പിക്കണമെന്ന ഒരൊറ്റ ലക്ഷ്യത്തോടുകൂടി അരിവാൾ നെൽക്കതിർ അടയാളത്തിൽ വോട്ടു ചെയ്തതുകൊണ്ടാണ് വി.വി. രാഘവൻ ജയിക്കാനിടയായത്. തേറമ്പിൽ രാമകൃഷ്ണനു കിട്ടിയ ഭൂരിപക്ഷത്തിന്റെ നാലിലൊന്നെങ്കിലും തൃശ്ശൂരിൽ കരുണാകരനു കിട്ടിയിരുന്നെങ്കിൽ അദ്ദേഹം ജയിക്കുമായിരുന്നു. സ്വന്തം തട്ടകമെന്നു കരുണാകരൻ അവകാശപ്പെടുന്ന തൃശ്ശൂരിലെ ജനങ്ങൾ കരുതിക്കൂട്ടിത്തന്നെ അദ്ദേഹത്തെ തോല്പിക്കുകയായിരുന്നു.



കെ. കരുണാകരൻ

തിരഞ്ഞെടുപ്പിൽ ജയവും തോൽവിയും സ്ഥാനാർത്ഥി എത്ര നല്ലവനായാലും ചിലപ്പോൾ സംഭവിക്കാവുന്നതാണ്. എന്നാൽ സ്വന്തം പ്രവൃത്തികൊണ്ട് ജനങ്ങളുടെ വെറുപ്പു സമ്പാദിച്ച് അവർ പകയോടുകൂടി വോട്ടു ചെയ്ത് പരാജയപ്പെടുത്തിയവരാണ് കരുണാകരനു പുറമെ അദ്ദേഹത്തിന്റെ മകൻ മുരളീധരൻ (കോഴിക്കോട്), തോമസ് ( എറണാകുളം ), കൃഷ്ണകുമാർ (കൊല്ലം) എന്നിവർ.

തന്റെ വിജയത്തെപ്പറ്റി ഒരു സംശയവുമില്ലാതിരുന്ന കരുണാകരൻ വോട്ടെണ്ണി തിരഞ്ഞെടുപ്പു ഫലം പ്രഖ്യാപിക്കുന്നതിനു മുമ്പുതന്നെ ഡൽഹിയിലെത്തി നരസിംഹറാവുവിനെ മാറ്റി പ്രധാനമന്ത്രി സ്ഥാനത്ത് സ്വയം അവരോധിക്കപ്പെടാനുള്ള ഉപജാപക പ്രവർത്തനത്തിൽ ഏർപ്പെടുകയായിരുന്നു. 'ഒരാൾക്ക് ഒരു സ്ഥാനം' എന്ന മുദ്രാവാക്യം തിരഞ്ഞെടുപ്പു ഫലങ്ങൾ പുറത്തുവരുന്നതിനു മുമ്പുതന്നെ ഉയർത്തുമ്പോൾ നരസിംഹറാവു വേണമെങ്കിൽ കോൺഗ്രസ്സ് പ്രസിഡന്റായിക്കൊള്ളട്ടെ. താൻ പ്രധാനമന്ത്രിയാവാമെന്നായിരുന്നു കരുണാകരന്റെ മനസ്സിലിരിപ്പ്. തിരഞ്ഞെടുപ്പിൽ കോൺഗ്രസ്സിനു ഭൂരിപക്ഷം കിട്ടുമെന്ന കാര്യത്തിൽ അദ്ദേഹത്തിനു സംശയമേ ഉണ്ടായിരുന്നില്ല.

കരുണാകരന്റെ അനവസരത്തിലുള്ള ഈ പ്രസ്താവനകൾ പലർക്കും പരിഹാസ്യമായിട്ടാണ് തോന്നിയിട്ടുള്ളത്. കരുണാകരൻ പരാജയപ്പെട്ടുവെന്ന വാർത്ത ദൂരദർശനിൽ ഫ്ളാഷ് ചെയ്തപ്പോൾ, തിരഞ്ഞെടുപ്പുഫലങ്ങൾ ദൂരദർശനിൽ വിശകലനം ചെയ്തുകൊണ്ടിരിക്കുകയായിരുന്ന പ്രണോയ്റോയിയുടെ സഹപ്രവർത്തകൻ വിനോദ് ദുവാ ഉടനെ പ്രതികരിച്ചത് "അദ്ദേഹത്തിന്റെ നീക്കങ്ങൾ വളരെ വേഗത്തിലായിപ്പോയി" എന്നായിരുന്നു.

ദീർഘകാലം കേരളത്തിൽ മുഖ്യമന്ത്രിയും കോൺഗ്രസ്സിന്റെ ചോദ്യം ചെയ്യപ്പെടാത്ത നേതാവുമെന്ന നിലയിൽ കെ.കരുണാകരന്റെ വാക്കുകൾക്ക് കേന്ദ്രത്തിൽ അധികാരത്തിന്റെ ഉന്നതസ്ഥാനങ്ങളിലിരിക്കുന്നവർ വില കല്പിച്ചിരുന്നു. പ്രധാനമന്ത്രിയെപ്പോലും നിശ്ചിയിക്കുന്നതു

താനാണെന്ന ഒരുതരം അഹന്ത അത് കരുണാകരനിൽ വളർത്തിക്കൊണ്ടുവരികയും ചെയ്തു. എന്നാൽ ഒരുകൊല്ലം മുമ്പ് മുഖ്യമന്ത്രിസ്ഥാനത്തുനിന്നു കരുണാകരൻ നീക്കം ചെയ്യപ്പെട്ടപ്പോൾ അദ്ദേഹത്തിന്റെ പദവിക്ക് കേരളത്തിൽ മാത്രമല്ല ദൽഹിയിലും മങ്ങലേറ്റു. ഇപ്പോൾ പാർലമെന്റിലേക്കുള്ള തിരഞ്ഞെടുപ്പിലെ പരാജയത്തോടുകൂടി "വീണിതല്ലൊ കിടക്കുന്നു ധരണിയിൽ" എന്നു പറഞ്ഞപോലെ അദ്ദേഹത്തിന്റെ നില വളരെ പരിതാപകരമായിത്തീർന്നിരിക്കുന്നു. മത്സരിച്ച രണ്ടു സ്ഥലത്തും വമ്പിച്ച ഭൂരിപക്ഷത്തോടുകൂടി ജയിച്ചുവന്ന തന്ത്രശാലിയായ പി.വി. നരസിംഹറാവുവിന്റെ മുമ്പിൽ കെ.കരുണാകരൻ തികച്ചും നിഷ്പ്രഭനാണ്. അദ്ദേഹം പറയുന്ന കാര്യങ്ങൾ ഗൗരവത്തിൽ എടുക്കാൻ കേരളത്തിലോ ദൽഹിയിലോ കാര്യമായി ഇപ്പോൾ ആരുമില്ല എന്നതാണ് വാസ്തവം.

"വിജയത്തെപ്പോലെ വിജയിക്കുന്ന മറ്റൊന്നുമില്ലാ" എന്ന ചൊല്ല് എത്ര അർത്ഥഗർഭമാണ്.

## കഥയുടെ ലോകത്ത്

(22-ാം പേജിൽ നിന്നും തുടർച്ച)

അന്ന് ഏറെ അനുഭവിച്ചിരുന്ന ദീനതയാണ്.

ഭാരതത്തിന്റെ ചുറ്റുപാടിലും അതായത് അതിർത്തികൾക്ക് അപ്പുറം കമ്മ്യൂണിസം ആർത്ത് അലയടിക്കുന്ന സമയം. എന്നാൽ കൊച്ചുകേരളത്തിൽ ആ മേഘങ്ങൾ കണ്ട് നമ്മുടെ ചെറുപ്പക്കാരിൽ രോമാഞ്ചം കണ്ടുതുടങ്ങിയ നാളുകൾ. അയൽ രാജ്യങ്ങളിലെ കമ്മ്യൂണിസത്തെയാണ് മഴയായി കാണിച്ചിരിക്കുന്നത്. അതിന്റെ മേഘപടലങ്ങൾ പോലും നമ്മുടെ രാഷ്ട്രത്തിനു മീതെ എത്തുന്നില്ല. ബോധപൂർവ്വമാണ് ഒരു വൃദ്ധ കർഷകനിലൂടെ കാത്തിരിപ്പിന്റെ വേദന അവതരിപ്പിക്കുവാൻ ശ്രമം നടത്തിയത്. ഭാരതം ഒരു കാർഷിക രാഷ്ട്രമാണ് എന്നതിന് സംശയമൊന്നുമില്ലല്ലോ. നാം വായിച്ചും കേട്ടും അറിഞ്ഞിരുന്ന കമ്മ്യൂണിസം കർഷകനെ സഹായിക്കുമെന്നാണ്. കമ്മ്യൂണിസത്തിന്റെ വരവിനെ അത്രയ്ക്ക് ആഗ്രഹിച്ചു. പ്രതീക്ഷിച്ചു.

ചതിക്കപ്പെട്ടവന്റെ മനസ്സും നരച്ച പ്രതീക്ഷയുമായി വൃദ്ധൻ മുറിയിലേക്ക് മടങ്ങുമ്പോൾ പുത്തൻതലമുറയുടെ വാഗ്ദാനമായ കുട്ടിയിൽ അപ്പോഴും പ്രതീക്ഷയുടെ മുനയുടെ മൂർച്ഛയ്ക്ക് ഇരുമ്പ് ഏൽക്കുന്നില്ല.

മരിക്കുമ്പോൾ സഖാവിന് നമ്മളോട് എന്തെങ്കിലും പറഞ്ഞ് ഏല്പിക്കണമെന്ന് തോന്നിയിട്ടുണ്ടാകാം. പക്ഷേ നോക്കൂ അച്ചു. ഇത്ര അടുത്ത് താമസിച്ചിരുന്ന ഞാൻ 15 ദിവസം കഴിഞ്ഞിരുന്നു അദ്ദേഹത്തെ ചെന്നുകണ്ടിട്ട്. തൻ കാര്യത്തിൽ ആവശ്യത്തിലധികം പ്രാധാന്യം കൊടുക്കുന്നവരായിത്തീർന്നിരിക്കുന്നു. നമ്മളെല്ലാം എന്ന് അദ്ദേഹം ഈയ്യിടെ പറയാറുള്ളത് എത്ര ശരിയല്ലെ?

നമ്മുക്ക് എന്നെങ്കിലും അപ്പുണ്യാരാവാൻ കഴിയോ? 1991-ൽ എഴുതിയ ' കോമറേഡ് അപ്പുണ്യാര്' എന്നു പറഞ്ഞുതീരുന്നത് ഇങ്ങനെയും. എവിടെയോ തോർന്നുതീർന്ന മഴയിൽനിന്ന് ഈ കഥയിലേക്ക് എത്തുന്ന ദൂരം ചുറ്റുപാടിനെ സാക്ഷി നിറുത്തി ഒന്നു വിശദമാക്കിക്കൂടേ?

നമ്മുടെ സമൂഹം ദിവസംതോറും മാറ്റത്തിന് വിധേയമാകുന്നു. മഴയിൽ യുവത്വത്തിന് പ്രതീക്ഷയുണ്ട്. കോമറേഡിൽ എത്തുമ്പോൾ ഈ പ്രതീക്ഷ പൂർണ്ണമായും കൈമോശം വന്നിരിക്കുന്നു. മാത്രവുമല്ല, അവൻ തന്നിലേക്ക് മാത്രം ഒതുങ്ങി നിൽക്കുവാൻ ശ്രമം നടത്തുന്നു. പ്രതീക്ഷകൾ സ്വാർത്ഥതയിലേക്ക് മാത്രം ആയിപ്പോകുന്നു.

എല്ലാം രേഖകളിൽ ഒതുക്കിനിറുത്തുവാനുള്ള പ്രവണത കാണിക്കുന്നവരാണ് പുത്തൻ തലമുറ എന്നതാണ് മറ്റൊരു തമാശ. വെള്ളപ്പിനെ കറുപ്പാക്കലാണ് പ്രധാനമായും നടക്കുന്ന വ്യാപാരം. രേഖയായിക്കഴിഞ്ഞാൽ തന്റെ ബാദ്ധ്യത അതോടെ അവസാനിക്കുന്നു. പുതിയ തലമുറയിലെ ചെറുപ്പക്കാരെക്കുറിച്ച് ഓർക്കുമ്പോൾ പലപ്പോഴും ഖേദം തോന്നാറുണ്ട്.

അർത്ഥരഹിതമായ മത്സരങ്ങളും നിറഭേദങ്ങളുടെ കൊഴുപ്പുകളിലേക്കും ആർത്തികാണിക്കുന്ന തലമുറ സ്വത്വത്തെ തിരിച്ചറിയാതെ വേഗതയിൽ കുടുങ്ങിപ്പോകുന്നു. [illegible]ൻ ഓടുകയാണ്. ആർക്കോ വേണ്ടി എന്തിനോവേണ്ടി വെറുതെ ഓടി ഓടിത്തളരുന്നു. കഷ്ടം!

വിളയൂരിൽ ദുർമരണങ്ങൾ ഉണ്ടായപ്പോൾ പ്രശ്നം വച്ചുവത്രേ. മഷിയിൽ കാണുംപോലെ എല്ലാം തെളിഞ്ഞു കണ്ടു. തെളിവു കേട്ടു പേടിച്ച് ഓടിവന്ന വല്ല പട്ടിയുമാകുമോ ലംബി? കുമാരമേനോൻ ഉറക്കെ ചിന്തിച്ചു.

അടുത്ത ദിവസം അച്ചടിച്ചുവന്ന 'കാലം പിമ്പാക്കം നടക്കുന്നു' എന്ന കഥയിൽനിന്ന് എടുത്തെഴുതിയ വരികളാണിവിടെ ചേർത്തിരിക്കുന്നത്. ഒരു ഗ്രാമത്തിൽ നടന്ന സംഭവം. ആ ഗ്രാമത്തിന്റെ പേരിൽപ്പോലും മാറ്റം വരുത്താതെ കഥയിൽ ചേർത്തിരിക്കുന്നു. ആരും വിളയൂരിൽ നടന്ന ഈ പ്രശ്നത്തെക്കുറിച്ച് അധികം ഒന്നും പറഞ്ഞു കണ്ടില്ല. അറിഞ്ഞോ അറിയാതെയോ സംഭവിച്ചതാകാം.





'രാജാവിന് വസ്ത്രമില്ല' എന്ന് ഉച്ചത്തിൽ വിളിച്ചുപറഞ്ഞ ബാലന്റെപോലെ പ്രതികരിക്കുവാൻ സാധിച്ച ഘടകം. അതുപോലെ ഈ കഥയുടെ പശ്ചാത്തലം ഇവയെക്കുറിച്ച് പറഞ്ഞുതന്നാൽ കാര്യമായിരുന്നു.

തനി നാട്ടിൻപുറത്താണ് ഞാൻ ജനിച്ചുവളർന്നത്. വൈദ്യുതിപോലും എത്രയോ കാലം കഴിഞ്ഞാണ് ഞങ്ങൾ കാണുന്നത്. ഇന്നും കേരളത്തിൽ ഇതുപോലെ ധാരാളം കുഗ്രാമങ്ങളുണ്ട്. ഇങ്ങനെയുള്ള കുഗ്രാമങ്ങളിൽ ധാരാളം വിശ്വാസങ്ങൾ തഴച്ചുവളരുന്നു. അവിടെ വസിക്കുന്നവർ ആ വിശ്വാസങ്ങൾക്ക് വിധേയരാണ്.

എന്റെ ചെറുപ്പം മുതൽക്കേ കേട്ടുശീലിച്ച കഥകഥകൾ, മിത്തുകൾ, ഒരുപാട് വിശ്വാസങ്ങൾ, കേട്ടറിവുകൾ എന്നീ ഘടകങ്ങൾ ഈ കഥയുടെ രചനാവേളയിൽ എനിക്ക് ഊർജ്ജം തന്നിട്ടുണ്ട്. ഒടിയൻ മുതലായ വിശ്വാസങ്ങൾ ബാല്യം മുതൽക്കേ എന്നിൽ അസ്വസ്ഥതയോടെ അടിഞ്ഞുകിടക്കുന്ന ഒന്നാണ്.

കഴിഞ്ഞ ഏതാനും മാസങ്ങൾക്കുമുൻപ് പട്ടാമ്പിക്ക് അടുത്ത് വിളയൂർ എന്ന കുഗ്രാമത്തിൽ അരങ്ങേറിയ കൂട്ടക്കൊല-ഈ സംഭവമാണ് ഈ കഥയെഴുതുവാൻ കിട്ടിയ പ്രേരണ.

ഇരുപത്തിയൊന്നാം നൂറ്റാണ്ടിലേക്ക് കുതിക്കുകയും ചിന്തിക്കുകയും ചെയ്തുതുടങ്ങിയ ഈ സന്ദർഭത്തിലാണ് ഇങ്ങനെയൊരു ദുരന്തനാടകം വിളയൂരിൽ അരങ്ങേറിയതെന്നത് നമ്മുടെ കാലഘട്ടത്തിനുതന്നെ ഏൽക്കുന്ന കറയാണ്, ശാപമാണ്. പുരോഗമനവാദം പ്രചരിപ്പിക്കുകയും പറയുകയും ചെയ്യുന്ന വിദ്യാസമ്പന്നരായ കേരളീയരുടെ ഇടയിൽ വെറും അന്ധവിശ്വാസങ്ങളുടെ കളങ്ങളിൽ കുറേ നിസ്സഹായരായ പാണസഹോദരന്മാർ ബലിമൃഗങ്ങളെപ്പോലെ കുരുതി കൊടുക്കപ്പെട്ടത്.

രുദ്രാക്ഷം അണിഞ്ഞ അന്ധവിശ്വാസത്തിന്റെ നേർക്കു നോക്കിപുച്ഛരിച്ചു ചിരിച്ച് ഓരിയിട്ടു നിൽക്കുന്ന പട്ടിയാണ് എന്റെ ലംബി. പാവം പട്ടി. പക്ഷേ, അവിടെയും ഞാനും എന്റെ മൃഗവും നിസ്സഹായരാണ്.

നാം പലപ്പോഴും മുൻപിലേക്ക് നോക്കുന്നു എങ്കിലും വിശ്വാസങ്ങളോടുള്ള വിധേയത്വത്തിൽ നാം പിറകിലേക്ക് നടക്കപ്പെടുന്നു. വളരെ ആലോചിച്ച്ഖേദത്തോടെയാണ് ആ തലക്കെട്ട് എഴുതിയത്. 'കാലം പിമ്പാക്കം നടക്കുന്നു' എന്ന്.

എങ്കിലും എന്റെ പ്രതീക്ഷയ്ക്ക് മങ്ങലേൽക്കുന്നില്ല. ആശ്വസിക്കുവാൻ വകയുണ്ടെന്ന് പറയാം. ആ കഥ വായിച്ച് ഒരു യുവാവ് ഫോണിലൂടെ പറഞ്ഞതിൽനിന്ന് എനിക്ക് ചിലത് മനസ്സിലാക്കുവാൻ സാധിച്ചു.

അമ്പലത്തിൽ അകത്തേക്കു കടക്കുവാൻ വേണ്ടി വരിയിൽ നിൽക്കുമ്പോൾ അദ്ദേഹം എന്നെ ഉപദേശിച്ചു.

എടോ അകത്തു ചെല്ലുമ്പോൾ തന്റെ ഈ ഞഞ്ഞമിഞ്ഞത്തരം ഉണ്ടല്ലോ അതൊന്ന് നിറുത്തണം. തൊഴുതുനിൽക്കുന്നതായി നടിക്കണം. മറ്റുള്ളവരുടെ വികാരത്തെ മാനിക്കണം. അതിനും നമുക്ക് ബാദ്ധ്യതയുണ്ട്.

താങ്കളുടെ കഥകളിൽ വിപ്ളവകാരികളും രാഷ്ട്രീയവാദികളും നിറഞ്ഞുനിൽക്കുന്നുണ്ടല്ലോ. എന്നാൽ, താങ്കളുടെ രാഷ്ട്രീയം?

പറയണ്ടേ എന്ന സംശയം പ്രകടിപ്പിച്ച് നെറ്റിചുളിച്ച് ചെറുതായൊന്ന് ചിരിച്ചൊഴിഞ്ഞ് മാറുവാൻ ശ്രമിച്ചു. നിർബന്ധത്തിനു വഴങ്ങി അവസാനം പറഞ്ഞു:

"ഞാൻ ഒരു കമ്മ്യൂണിസ്റ്റാണ്."

മൗനത്തിലേക്ക് അല്പസമയം മടങ്ങി. വീണ്ടും തുടർന്നു. എന്നാൽ, ഒരു രാഷ്ട്രീയക്കാരനല്ല താനും. വിപ്ളവങ്ങൾ ഞാൻ ആഗ്രഹിക്കുന്നു. വിപ്ളവത്തിനായി മുറവിളി കൂട്ടുകയും വിജയം കൈവരിച്ച ദിവസം ആത്മഹത്യ ചെയ്യുകയും ചെയ്ത ഒരു കഥാപാത്രത്തെ ഞാൻ താലോലിക്കുന്നു.

"എന്നാൽ, നിങ്ങൾ പിന്നെ ഏതു കമ്മ്യൂണിസ്റ്റുകാരൻ?" എന്നു ചോദിച്ചാൽ ഉത്തരത്തിന് ഞാൻ മുട്ടും. ഇവിടെയും എന്റെ മനസ്സിന്റെ ആഗ്രഹവും പ്രാവർത്തികമാക്കുന്നതിലെ ബുദ്ധിമുട്ടും എടുത്തുപറയാതെ വയ്യ. ഇങ്ങനെ വരുന്ന വേളകളിൽ ഞാൻ നിശ്ശബ്ദനായി പോകുക സാധാരണമാണ്.

എന്റെ കൈ ആഞ്ഞു വീഴുന്നത് ശാന്തയുടെ മുഖത്തായിരുന്നു.

ശാന്തയുടെ മുഖത്ത്.

ശാന്തയുടെ....

കുട്ടികൾ വിതുമ്പുന്നു.

ശാന്ത വിതുമ്പുന്നു.

അപ്പുറത്തെ സ്ത്രീ വിതുമ്പുന്നു.

അപ്പോഴും പുറത്തുനിൽക്കുന്ന അവരുടെ കുട്ടികൾ വിതുമ്പുന്നു.

എന്റെ കസേരയിലേക്ക് ഞാൻ മടങ്ങിവന്നിരുന്നു.

പിന്നെ എല്ലാവർക്കും വേണ്ടി ഞാൻ വിതുമ്പി.

വേർപാട്, കാത്തിരിപ്പ് എന്നീ രണ്ടവസ്ഥകളെക്കുറിച്ചും താങ്കൾ രചനകൾ നിർവ്വഹിച്ചിട്ടുണ്ട്. പക്ഷേ, മരണത്തെക്കുറിച്ചും താങ്കൾ എഴുതിയിട്ടുണ്ട്. മരണം താങ്കളിൽ ഒരു മനുഷ്യനിൽ മാത്രം ഒതുങ്ങിനിൽക്കുന്ന ഒന്നല്ല. മറിച്ച് ഒരു സമൂഹത്തിന് ഏൽക്കുന്ന ദുരന്തമാണ് എന്നാണ് താങ്കളുടെ മൂന്നു കഥകൾ, കണാരന്റെ വിധി, രാമൻകുട്ടിയുടെ പരാധീനത, ഇരുട്ടിൽ ഇരുട്ടുമാത്രം എന്നീ കഥകൾ വായിക്കുന്നവർക്ക് അനുഭവപ്പെടുന്നത്.

ഈ മൂന്നുകഥകൾ മൂന്നു കാലഘട്ടത്തിൽ എഴുതപ്പെട്ടവയാണ്. നമ്മുടെ സമൂഹത്തിൽ മരണം എന്ന അവസ്ഥയ്ക്ക് ഏറ്റിരിക്കുന്ന കളങ്കമാണ് ഈ മൂന്നു കഥകളിലൂടെയും കണ്ടെത്തുവാൻ ശ്രമിക്കുന്നത്. ജീവിതം മോശപ്പെട്ടുപോകൽ അല്ലെങ്കിൽ നൈതിക മൂല്യത്തകർച്ച, ഒരനാഥാവസ്ഥ ഇതെല്ലാമാണ് സമൂഹത്തിനേറ്റിരിക്കുന്നത്. കണാരന്റെ വിധിയിൽ മരണം വളരെയധികം ഭയം ജനിപ്പിക്കുന്നതാണ്. ഇരുട്ടിൽ ഇരുട്ടിൽ മാത്രം എന്ന കഥയിൽ എത്തുമ്പോൾ സമൂഹം എത്രമാത്രം മാറുന്നുണ്ടെന്ന് കാണാവുന്നതാണ്. മരണത്തിനോട് ജനങ്ങൾക്കുള്ള ഭയം കുറയുന്നതായും കാണാം. ഇന്ന് മരണം സർവ്വസാധാരണമാണ്. ഒരു കൊച്ചുകുട്ടിയിൽപ്പോലും ആത്മഹത്യയേയും മരണത്തേയും കുറിച്ച് ചോദിച്ചാൽ പറഞ്ഞുതരുവാൻ അവന് സാധിക്കുന്നു.

എത്രകാലമായി ഈ സുഖം കിട്ടിയിട്ട് ഏട്ടാ? അവൾ സന്തോഷിച്ചുകൊണ്ടിരുന്നു.

ആശ്വാസവാക്കുകൾക്കുവേണ്ടി പിന്നെയും പിന്നെയും ഏട്ടൻ മനസ്സിന്റെ ഓർമ്മക്കൂട്ടുകൾ എല്ലാം തുറന്നു.

പിന്നീട്, വളരെ പിന്നീട് അച്ചുതൻകുട്ടി ക്ഷീണിച്ച് മയങ്ങിപ്പോയി.

ആലീസ് ഒരു സുഖാലസ്യത്തിൽ കിടന്ന്, മാറത്ത് കുരിശുവരച്ച് ദൈവത്തിനു നന്ദിചൊല്ലി.

'93ലെ മികച്ച കഥയായി തിരഞ്ഞെടുക്കപ്പെട്ട "ആശ്വാസത്തിന്റെ മന്ത്രച്ചരട്" എന്ന കഥയെക്കുറിച്ച് നിരൂപകൻ ഇങ്ങനെയെഴുതി-

മഴക്കാലത്ത് മിന്നൽപ്രവാഹമുണ്ടാകുമ്പോൾ
എന്റെ വീടിന്റെ അടുത്തുള്ള കൊച്ചുനദി
വെള്ളത്തകിടുപോലെ വെട്ടിത്തിളങ്ങുന്ന മട്ടിൽ

ജീവിതത്തെ രജതപ്രഭമാക്കിക്കൊണ്ട് മുണ്ടൂർ കൃഷ്ണൻകുട്ടിയുടെ 'ആശ്വാസത്തിന്റെ മന്ത്രച്ചരടുകൾ' എന്ന കഥ പരിലസിക്കുന്നു. അനുവാചകൻ ആത്മവിസ്മൃതിയിലാണ്ട് ആ തിളക്കം കണ്ടു വസിക്കുന്നു. ഇതൊരപൂർവ്വാനുഭവമാണ്.

ഏറെ ചർച്ച ചെയ്യപ്പെട്ട 'മന്ത്രച്ചരടി'ൽ മൂന്നാമതൊരാളുടെ കാലടിയൊച്ച കേൾക്കുന്നുണ്ടല്ലോ?

അച്ചുതൻകുട്ടി വെറും ഒരു ലൈംഗിക മനുഷ്യനല്ല. രതിയുടെ പുതിയ മാനങ്ങൾ കണ്ടെത്തുവാനുള്ള ചെറിയൊരു ശ്രമമാണിവിടെ. കാമുകിയിൽ മരിച്ചുപോയ തന്റെ ഭാര്യയെ കണ്ടെത്തുവാൻ അച്ചുതൻകുട്ടി ശ്രമിക്കുകയാണിവിടെ ചെയ്യുന്നത്. അവിടെ പാവനത്വമുണ്ട്. പരിശുദ്ധിയുണ്ട്.

ദ്വൈതത്തിൽനിന്ന് ഒരദ്വൈതമുണരൽ
രതി പരിപാവനമാണ്.
ദൈവീകമാണ്.
ഒരു പുഷ്പമാണ്.

ഇത്രയൊക്കെയേ എന്നെക്കൊണ്ട് ആകുകയുള്ളൂ അനിയാ. ധാരാളം തെറ്റുകൾ കണ്ടേക്കാം. ക്ഷമിക്കുക.

ഇനീം കൃഷ്ണൻകുട്ടിക്ക് അയാളുടെ സഹജീവികളുടെ പ്രാരബ്ധങ്ങളിലേക്ക് വേഗം ചെന്നെത്തേണ്ടതുകൊണ്ട് ഞാൻ യാത്ര പറഞ്ഞു.

അങ്ങനെ 'അനുപുരത്ത്' വീണ്ടും മൗനം വീണു.

പോക്കുവെയിലിന് നിറംപിടിച്ചു തുടങ്ങി.



എം. കൃഷ്ണൻനായർ

# സാഹിത്യവാരഫലം



## ചോദ്യം, ഉത്തരം

"അർബ്ബുദരോഗം കൊണ്ടല്ലേ ആളുകളേറെ മരിക്കുന്നത്?"

"കൊടും വിപത്തുകൾ, കൊലപാതകങ്ങൾ, മരണങ്ങൾ, രോഗങ്ങൾ ഇവയല്ല മനുഷ്യരെ കൊല്ലുന്നത്. ആളുകൾ നമ്മെ നോക്കുന്ന വിധങ്ങളും അവർ ചിരിക്കുന്ന രീതികളുമാണ് ജീവിതാന്ത്യം വരുത്തുന്നതെന്നു വെർജീനിയാ വുൾഫ് പറഞ്ഞിട്ടുണ്ട്." (Jacob's Room എന്ന നോവലിൽ. ആറാമത്തെ അദ്ധ്യായത്തിന്റെ ഒടുവിൽ. Penguin Classics-1965-ലെ പ്രസാധനം. പുറം 78)

"സന്മാർഗ്ഗവും കലയും തമ്മിൽ ബന്ധമുണ്ടോ?"

"ഒരു ബന്ധവുമില്ല. സന്മാർഗ്ഗവാദികളെ അനുകരിക്കാം. അനുകരിക്കണം. ക്രിസ്തുവിനെയും യുധിഷ്ഠിരനെയും ഗാന്ധിജിയെയും അനുകരിച്ചാൽ ഉത്കൃഷ്ടന്മാരാകാം. പക്ഷേ സമുന്നത കലാകാരനായ ടാഗോറിനെ അനുകരിച്ചാൽ നിങ്ങൾ പരിഹാസപാത്രമാകും."

"മലയാളത്തിൽ ചിന്തകന്മാരുണ്ടോ?"

"ബർട്രൻഡ് റസ്സൽ, ആൽഡസ് ഹക്സിലി ഇവരുടെ പ്രബന്ധങ്ങൾ വായിക്കുമ്പോൾ ചിന്തകൾ അഗ്നിനാളങ്ങളെപ്പോലെ കുതിച്ചുയരുന്നതു കാണാം. ഖലീൽ ജിബ്രാന്റെ കവിതകളിൽ ചിന്തകൾ രത്നങ്ങൾ പോലെ ജ്വലിക്കുന്നു. കേരളത്തിൽ ഒരു ചിന്തകനും ഒരു കവിയും ഈ ദൃശ്യം ഉളവാക്കാറില്ല."

"ഒരു പൂവ് അടർന്നു നിലം പതിക്കുന്നതു കണ്ടാൽ നിങ്ങൾക്ക് എന്തു തോന്നും?"

"ഞാൻ ആദ്യമായും നിങ്ങൾ പിന്നീടും ഇതുപോലെ വീണുപോകുമല്ലോ എന്നു തോന്നും."

"നിങ്ങൾ ബഹുമാനിക്കുന്ന ആറു രാഷ്ട്രീയ നേതാക്കളുടെ പേരുകൾ (കലാകൗമുദിയിൽ) എഴുതി. എന്റെ മാന്യ സ്നേഹിതൻ P.K.V. (സഖാവ് P.K. വാസുദേവൻ നായർ) ലിസ്റ്റിൽ ഇല്ലാതെ പോയല്ലോ എന്ന സങ്കടം നില്ക്കുന്നു." (ദുബായിയിൽ താമസിക്കുന്ന സാഹിത്യതൽപരൻ ശ്രീ.എം. ജബ്ബാർ അറിയിച്ചത്.)

[illegible]ക്കത്തിൽ എഴുതിയപ്പോൾ ശ്രീ.പി.കെ. വാസുദേവൻനായരുടെ പേരു വിട്ടുപോയതാണ്. എനിക്ക് അദ്ദേഹത്തോടു ബഹുമാനം തന്നെ. വീഴ്ചയ്ക്കു മാപ്പ്."

"ഒരു പൂവ് അടർന്നു നിലം പതിക്കുന്നതു കണ്ടാൽ നിങ്ങൾക്ക് എന്തു തോന്നും?"
"ഞാൻ ആദ്യമായും നിങ്ങൾ പിന്നീടും ഇതുപോലെ വീണുപോകുമല്ലോ എന്നു തോന്നും."

"ഹിമാലയത്തിൽ ഏതെങ്കിലും ഒരു ഗുഹയിൽ ചെന്നു താമസിച്ചുകൂടേ നിങ്ങൾക്ക് കലാകൗമുദിയുടെ പുറങ്ങൾ മെനക്കെടുത്താതെ."

"എന്റെയും ആഗ്രഹം അതുതന്നെ. നമ്മുടെ വർത്തമാനപ്പത്രങ്ങളിൽ വരുന്ന വാർത്തകൾ വായിക്കാതെ കഴിയാമല്ലോ."

"വസന്തകാലത്ത് കുയിലിന്റെ പാട്ടു കേൾക്കാറുണ്ടോ?"

"ഇപ്പോൾ കുയിലുകൾ പാടാറില്ല. നമ്മുടെ നാട്ടിന്റെ സ്ഥിതിക്കു ചേർന്ന മട്ടിൽ മൂങ്ങകൾ മൂളുന്നതു എന്നും രാത്രി കേൾക്കുന്നു."

## ഭാവനയുടെ അഭിമർദ്ദം

രാജയോഗഃസമാധിശ്ച ഉന്മനീ ച മനോന്മനീ
അമരത്വം ലയസ്തത്ത്വം ശൂന്യാശൂന്യം പരംപദം
അമനസ്കം തഥാ ദ്വൈതം നിരാലംബം നിരഞ്ജനം
ജീവന്മുക്തിശ്ച സഹജാ തുര്യാ
ചേത്യേക വാചകോ:

[രാജയോഗം, ധ്യാനം, മനസ്സിന്റെ രാഹിത്യം, അമരത്വം, ലയം, തത്ത്വം, ശൂന്യത, ശൂന്യതയില്ലായ്മ, പരമാവസ്ഥ, മനസ്സിന്റെ അഭാവം, അദ്വൈതം, അവലംബമില്ലായ്ക, വസ്തുതയില്ലായ്മ, ജീവിതകാലത്തുള്ള മുക്തി, സഹജാവസ്ഥ, നാലാമത്തെ അവസ്ഥ ഇവയെല്ലാം ഒന്നാണ്] എന്നു 'ഹഠയോഗ പ്രദീപിക'യിൽ കണ്ടിട്ടുണ്ട്. ഈ ലയമല്ല കവിതയിലുള്ളത്. ഛന്ദസ്സിനോടാണ് അതിനു ബന്ധം. കവിതയിലെ ലയം താളം തന്നെയാണ്, അതിനു മന്ദഗതിയും ശീഘ്രഗതിയും കാണും. ജീവിതത്തിലേക്കു വരുമ്പോൾ ലയം വേറൊന്നാണ്. അതാണ് നമ്മുടെ ജീവിതത്തെ സന്മാർഗ്ഗത്തിലേക്കു നയിച്ച് അതിനു സാഫല്യമരുളുന്നത്. ഈ ലയം കൂടക്കൂടെ മാറും. മാറ്റം ചിലപ്പോൾ ആദരണീയമായിരിക്കും. വേറെ ചിലപ്പോൾ അനാദരണീയമായിരിക്കും. അച്ഛനമ്മമാരും മക്കളും തമ്മിലുള്ള ജീവിതലയം പ്രാചീനകാലത്ത് ഭേദപ്പെട്ടതായിരുന്നു. ഇന്നു അതല്ല സ്ഥിതി. തന്റെ ജനനത്തിനു കാരണക്കാരായ അച്ഛനമ്മമാരെ മകനും മകളും വെറുക്കുന്നു. 'ഞാൻ ആവശ്യപ്പെട്ടില്ല ഈ വൃത്തികെട്ട ലോകത്ത് എന്നെ കൊണ്ടുവരണമെന്ന്. നിങ്ങൾ എന്നെ ഇവിടെ ജനിപ്പിച്ചിരിക്കുന്നു. അതുകൊണ്ട് ഞാൻ നിങ്ങളെ വെറുക്കുന്നു' ഇതാണ് ഓരോ മകന്റെയും മകളുടെയും പരിദേവനം, പരാതി, ഭർത്സനം. ശ്രീ.ബാലകൃഷ്ണന്റെ 'ഗുണപാഠം' (മാതൃഭൂമി ആഴ്ചപ്പതിപ്പ്) എന്ന ചെറുകഥയിൽ കാണുന്ന ബന്ധം-അമ്മയും മകനും തമ്മിലുള്ള ബന്ധം-തന്നെയാണ് ഇന്ന് എങ്ങും കാണുന്നത്. മാതൃത്വം പാവനമാണ് എന്ന ചിന്ത മകനില്ല. അമ്മ എത്രത്തോളം മകനോട് അടുക്കുന്നുവോ അത്രത്തോളം അവൻ അകന്നുമാറുന്നു. അമേരിക്കയിൽ പോയ മകൻ പ്രതിദിനം ആ ബന്ധത്തെ ശിഥിലമാക്കിക്കൊണ്ടിരിക്കുന്നു. ഒടുവിൽ സമ്പൂർണ്ണമായ ശൈഥില്യം ഉണ്ടാകുമ്പോൾ അമ്മ തകർന്നുവീഴുന്നു. തരക്കേടില്ലാത്ത രീതിയിൽ ബാലകൃഷ്ണൻ കഥ പറഞ്ഞിട്ടുണ്ട്. പക്ഷേ അതുമാത്രം പോരല്ലോ. നമ്മുടെ ധിഷണയിൽ ഒളിഞ്ഞിരിക്കുന്ന ഒരു വസ്തുതയിലേക്കു കഥാകാരൻ ഭാവനയുടെ രശ്മികൾ വീഴ്ത്തി തിളക്കമുണ്ടാക്കുമ്പോഴാണ് 'ഹാ ഇതുതന്നെ ജീവിതം' എന്നു നാം പറയുന്നത്. അങ്ങനെ നമ്മളെക്കൊണ്ടു ഉദീരണം ചെയ്യിക്കുന്നില്ല ഇക്കഥ. വേറൊരു തരത്തിൽ പറയാം. മാസ്റ്റർപീസുകളായി പരിഗണിക്കപ്പെടുന്ന കഥകളിൽ ഭാവനയുടെ ഒരഭിമർദ്ദം കാണും. അതാണു നമുക്കു ഹർഷാതിരേകമുളവാക്കുന്നത്. ഭാവനയുടെ അഭിമർദ്ദം തീരെയില്ല ഇക്കഥയിൽ. അതുകൊണ്ടു കഥാപാരായണം പച്ചവെള്ളം കുടിച്ച പ്രതീതിയേ ഉളവാക്കുന്നുള്ളു. പച്ചവെള്ളത്തിനു അതിന്റേതായ ഗുണമുണ്ട്. ബാലകൃഷ്ണന്റെ കഥയ്ക്കും അമ്മട്ടിലുള്ള ഗുണമില്ലാതില്ല. പക്ഷേ വായനക്കാർക്ക് അതിലും കവിഞ്ഞ എന്തോ ഒന്നു വേണം. അതില്ല ഈ രചനയിൽ. വിഷയത്തിന്റെ സർവ സാധാരണത്വം വരുമ്പോൾ ഭാവന പിറകോട്ടു മാറുമെന്നും നമ്മൾ ഗ്രഹിക്കണം.



പി.കെ. വാസുദേവൻനായർ

## ജീർണ്ണത

എന്റെ ബാല്യകാലത്ത് ഒരുതരം തൂവലിന്റെ അറ്റം ചെത്തി നിബ്ബ്പോലെയാക്കി അതിന്റെ നടുവിൽ ഒരു ചെറിയ കീറലുണ്ടാക്കി മഷിയിൽ മുക്കിയെഴുതുമായിരുന്നു ഞാൻ. സർക്കാരുദ്യോഗസ്ഥനായ എന്റെ പിതാവിന്റെ ഓഫീസ് മുറിയിലെ മേശയുടെ പുറത്തു പലതരത്തിലുള്ള തൂവൽപ്പേനകളുണ്ടായിരുന്നു. അതിലൊന്നെടുത്ത് അദ്ദേഹം പരന്ന മഷിക്കുപ്പിയിൽ മുക്കി തുടർച്ചയായി എഴുതുമായിരുന്നു. കാലം കഴിഞ്ഞപ്പോൾ തൂവൽപ്പേന അപ്രത്യക്ഷമായി. ഇംഗ്ളണ്ടിൽനിന്നു 313 എന്ന അക്കങ്ങൾ കൊത്തിയ നിബ്ബുകൾ വരുമായിരുന്നു. അത് തടിയോ സ്റ്റീലോ കൊണ്ടുണ്ടാക്കിയ ഹോൾഡറിൽ ചേർത്തുവച്ചു മഷിയിൽ മുക്കി എഴുതുമായിരുന്നു ഞാനും മറ്റുള്ളവരും. കൈയക്ഷരം മനോഹരമാകണമെങ്കിൽ 313 നിബ്ബ് വച്ച പേനകൊണ്ട് എഴുതണം. കാലം കഴിഞ്ഞു. അത്തരം പേനകൾ അന്തർദ്ധാനം ചെയ്തു. ഫൗണ്ടൻ പേനകൾ വന്നു. ബ്ളാക്ക് ബേഡ്, വാട്ടർമാൻസ് ഇവ കൊണ്ടാണ് ഞങ്ങൾ എഴുതിയിരുന്നത്. സാമ്പത്തികശേഷിയുള്ളവർ പാർക്കർ പേന ഉപയോഗിച്ചിരുന്നു. കാലം പിന്നെയും കഴിഞ്ഞു. ബോൾ പോയിന്റ് പേനകൾ പ്രത്യക്ഷങ്ങളായി. ഇന്ന് അവയുടെ കാലമാണ്. ഏതു ഭംഗിയാർന്ന കൈയക്ഷരവും ഇത്തരം പേനകൾ വിരൂപമാക്കും. ഇന്നത്തെ കുട്ടികളുടെ കൈയക്ഷരം കാക്ക കിണ്ടിയ മട്ടിലായിപ്പോകുന്നത് ബോൾ പോയിന്റ് പേനകൊണ്ട് എഴുതുന്നതിനാലാണ്. എനിക്കൊരു കൗതുകം. ഒരു ദിവസം സായാഹ്നത്തിൽ ഞാൻ സകല കടകളിലും കയറിയിറങ്ങി 313 നിബ്ബുകളും ഹോൾഡറുകളും അന്വേഷിച്ച്. കച്ചവടക്കാർക്ക് അറിഞ്ഞുകൂടാ അങ്ങനെയൊരു ഉപകരണം ഉണ്ടായിരുന്നുവെന്ന്. എസ്.പി. സെൻട്രൽ സ്റ്റോഴ്സിൽ ചോദിച്ചപ്പോൾ കടയുടമസ്ഥൻ പറഞ്ഞു:- 'അതെനിക്ക് ഓർമ്മയുണ്ട്. കൈയക്ഷരം നന്നാക്കാൻ പറ്റിയ പേനയാണത്. പക്ഷേ ഇന്നതു കിട്ടാനില്ല.' 313 നിബ്ബിന്റെ പഴയ സ്റ്റോക്ക് വല്ലതും കാണില്ലേ എന്ന് എന്റെ ചോദ്യം. 'ഇല്ല ആ നിബ്ബ് വരാതെയായിട്ടു വർഷങ്ങൾ ഒരുപാടായി' എന്ന് അദ്ദേഹം. നിരാശതയോടെ ഞാൻ തിരിച്ചുപോന്നു. ടെക്നോളജി സാമാന്യ സംസ്കാരത്തിനു മാറ്റം വരുത്തുന്നതിന് ഇതു ഉദാഹരണമാണ്. ഇവിടെയുള്ള മാറ്റം ഗുണോന്മുഖമല്ല. ജീർണ്ണതയിലേക്കാണ് അതു കൊണ്ടുചെല്ലുന്നത്. നാശോന്മുഖമായ നമ്മുടെ സാഹിത്യത്തിനും ഹേതു ടെക്നോളജി തന്നെയാണ്. ബോൾപോയിന്റ് പേന കൈയക്ഷരം ചീത്തയാക്കിയതുപോലെ ടെക്നോളജിയോടു ബന്ധപ്പെട്ട റേഡിയോ, റ്റെലിവിഷൻ, കംപ്യൂട്ടർ ഇവയും നമ്മുടെ സാഹിത്യത്തെ വികലമാക്കിയിരിക്കുന്നു. ഇതിൽനിന്നു രക്ഷ നേടണമെങ്കിൽ നമുക്കു പ്രതിഭയുടെ തേജസ്സ് എന്നുവിളിക്കാവുന്ന ഒരു മഹാവ്യക്തി ഉണ്ടാവണം.

വിദ്വേഷം കൊണ്ടാണോ ഇതെഴുതുന്നയാൾ മലയാള സാഹിത്യത്തിലെ രചനകളെ വിമർശിക്കുന്നതെന്ന കാര്യം വായനക്കാർ ദയാപൂർവം ആലോചിച്ചുനോക്കണം. ജീവിതമെന്ന ലാബ്റിൻതിൻ-രാവണൻകോട്ടയിൽ-ചെന്നുചേർന്ന് ഭ്രമണം ചെയ്തു വിവശനാകുന്ന മനുഷ്യനെ ബോർഹെസ് എന്ന ആർജൻറൈൻ.സാഹിത്യകാരൻ ചിത്രീകരിച്ചപ്പോൾ ലോക ജനതയ്ക്ക് ആദരാദ്ഭുതങ്ങൾ ഉണ്ടായി. ഫാന്റസിയോടു നിത്യജീവിത സംഭവങ്ങളെ കൂട്ടിച്ചേർത്തു മാജിക്കൽ റിയലിസം ഗാർസി ആ മാർകേസ് സൃഷ്ടിച്ചപ്പോഴും ബഹുജനം വിസ്മയിച്ചു. അവരോടൊപ്പം വരില്ല വാർഗാസ് യോസയും ഫ്വേന്തസും കോർതാസാറും. എങ്കിലും അവരും അദ്ഭുതപ്രതീതിയുളവാക്കി. കേരളത്തിലെ കാര്യം പോകട്ടെ. ഭാരതമാകെ നോക്കിയാലും ഇവരുടെ അടുത്തെത്താൻപോലും പ്രതിഭയുള്ള ഒരെഴുത്തുകാരനെയും നമ്മൾ കാണില്ല. ടെക്നോളജിക്ക് ബോർഹേസിനെയോ മാർകേസിനെയോ തൊടാൻ കഴിഞ്ഞില്ല. ഇവിടെ സ്ഥിതി വിഭിന്നം. പ്രതിഭാദരിദ്രന്മാർ ടെക്നോളജിയെ അന്ധമായി സ്വീകരിച്ച് രചനകളിൽ പരിവർത്തനം വരുത്തുകയും ആ വൈരൂപ്യം നവീനതയാണെന്ന് ഉദ്ഘോഷിക്കുകയും ചെയ്യുന്നു. (മൽകം ബ്രാഡ്ബറിയുടെ ഒരാശയത്തിന്റെ സ്വതന്ത്രമായ വിപുലീകരണമാണ് മുകളിൽ കുറിച്ച ചിന്തകൾ.)

ടെക്നോളജിക്ക് ബോർഹേസിനെയോ മാർകേസിനെയോ തൊടാൻ കഴിഞ്ഞില്ല. ഇവിടെ സ്ഥിതി വിഭിന്നം. പ്രതിഭാദരിദ്രന്മാർ ടെക്നോളജിയെ അന്ധമായി സ്വീകരിച്ച് രചനകളിൽ പരിവർത്തനം വരുത്തുകയും ആ വൈരൂപ്യം നവീനതയാണെന്ന് ഉദ്ഘോഷിക്കുകയും ചെയ്യുന്നു.

## നിരീക്ഷണം

സഗോങ്ദ (Secondat 1689-1755. മൊങ്തസ്ക്യൂ എന്നും Montesquie) ഫ്രഞ്ച് രാഷ്ട്ര വ്യവഹാര ചിന്തകനായിരുന്നു. പാരീസിലെ സമുദായത്തെ പരിഹസിച്ചുകൊണ്ട് അദ്ദേഹമെഴുതിയ 'Persian Letters രസകരമാണ്. (Montesquieu-Persian Letters-Penguin Classics. U.K £ 7=99 Spl. Indian price £ 5=00) അതിലൊരിടത്ത് ഗുഹയിൽ താമസിക്കുന്ന ചിലരുടെ (troglodytes) സ്വഭാവ സ

വിശേഷതകളെക്കുറിച്ചു പറയുന്നുണ്ട് (troglodyte=Caveman) അവരിലൊരാൾ സഗൗരവം പറഞ്ഞു: "എന്റെ അച്ഛനു നാളെ നിലം ഉഴുതുമറിക്കേണ്ടിയിരിക്കുന്നു. അച്ഛൻ ഉണരുന്നതിനു രണ്ടുമണിക്കൂർ മുൻപ് ഞാനുണരും. അദ്ദേഹം വയലിൽ ചെല്ലുമ്പോൾ നിലം ഉഴുതിട്ടിരിക്കുന്നതായി കാണും." വേറൊരാൾ പറഞ്ഞു:- "എന്റെ അച്ഛന്റെ വയലിനു തൊട്ടടുത്തു വേറൊരാളിന്റെ വയലുണ്ട്. അവിടെ കൃഷി ചെയ്യുന്നവർക്കു വലിയ വെയിൽ ഏല്ക്കേണ്ടതായിവരുന്നു. അതുകൊണ്ട് വയലിൽ രണ്ടു മരങ്ങൾ നട്ടുവളർത്തണം എനിക്ക്. ആ സാധുക്കൾക്ക് അവയുടെ തണലിൽ ചെന്നിരിക്കാമല്ലോ."

മറ്റൊരാൾ അദ്ദേഹത്തോടു പറഞ്ഞതിങ്ങനെ:- "ഞങ്ങളുടെ ബന്ധുവായ ഒരു ഗുഹാവാസിയോട്-ചെറുപ്പക്കാരനോട്-എന്റെ സഹോദരിക്ക് ഇഷ്ടം. എനിക്ക് അച്ഛനോടു പറഞ്ഞ് അവരുടെ വിവാഹം നടത്തിക്കേണ്ടിയിരിക്കുന്നു."

ഇതാണു ഗുഹയിൽ താമസിക്കുന്ന അപരിഷ്കൃതരുടെ സ്വഭാവ മാഹാത്മ്യം. നാഗരികന്മാരുടെയും അഭ്യസ്തവിദ്യരുടെയും സംസ്കാരവിശേഷം കൂടി കാണിക്കേണ്ടതുണ്ട്. ഞാൻ ചിറ്റൂർ കോളേജിൽ ജോലി നോക്കുന്ന കാലം. തിരുവനന്തപുരത്തുനിന്ന് കുടുംബത്തോടെ ചിറ്റൂരിൽ ബസ്സിൽ നിന്നിറങ്ങിയപ്പോൾ വലിയ മഴ. രാത്രി രണ്ടു മണി. താക്കോൽ തപ്പിയെടുത്ത് പൂട്ടുതുറന്ന് തള്ളിയപ്പോൾ വാതിൽ തുറക്കുന്നില്ല. അകത്തെ കുറ്റി വീണുപോയിരിക്കുന്നു. എല്ലാവരും നനഞ്ഞുവിറയ്ക്കുകയാണ്. അപ്പോൾ മകന്റെ ഒരു നിലവിളി. 'എന്നെ പാമ്പു കടിച്ചേ' ചിറ്റൂരിൽ വിഷപ്പാമ്പുകളേറെയാണ്. എന്റെ മകന്റെ അന്ത്യമായിയെന്നു വിചാരിച്ച് ഞാൻ അവന്റെ അടുത്തേക്കു ഓടി. സഹധർമ്മിണിയും മറ്റു കുട്ടികളും നിലവിളിക്കുകയാണ്. ഫ്ളാഷ് ലൈറ്റില്ല, തീപ്പെട്ടിപോലുമില്ല. കുറ്റാക്കുറ്റിരുട്ട്. തൊട്ടടുത്തുള്ള വീട്ടിൽ ഒരധ്യാപകൻ കുടുംബത്തോടെ താമസിക്കുകയാണ്. ഞാൻ അവിടെച്ചെന്നു വാതിലിന് ഇടിച്ചു അരമണിക്കൂർ നേരം. അകത്തു ലൈറ്റിട്ടു. പക്ഷേ പെട്ടെന്ന് അതു കെട്ടു. മർമ്മരശബ്ദം. പക്ഷേ അദ്ദേഹം കതകു തുറന്നില്ല. ഞാനും കുടുംബവും നേരം വെളുക്കുന്നതുവരെ മഴ നനഞ്ഞു



ബോർഹെസ്

എന്റെ വീട്ടിൽ കയറിവരുന്നയാളിന്റെ തിന്മകൾ എനിക്ക് ഒഴിവാക്കാം. അയാളോടു ബന്ധം പുലർത്താതിരുന്നാൽ മതി. പക്ഷേ എന്റെ തിന്മകളെ ഞാൻ ഒഴിവാക്കുന്നതെങ്ങനെ? (ഒരു സൂഫി ആചാര്യന്റെ ആശയം.)

റോഡരികിൽ നിന്നു. ആറര മണിയോട് അടുപ്പിച്ച് ഒരു പനകയറ്റക്കാരൻ അതിലേ പോയപ്പോൾ ഞാൻ യാചിക്കുന്ന മട്ടിൽ അയാളോടു സഹായിക്കണമെന്നു പറഞ്ഞു. ആ മനുഷ്യൻ പോയി കൊല്ലപ്പണിക്കാരനെ വിളിച്ചുകൊണ്ടുവന്ന് കതകിന്റെ കമ്പിവലയിട്ട ഭാഗം മുറിച്ചു. അകത്തേക്കു കൈയിട്ടു കുറ്റി മേലോട്ടാക്കി. വാതിൽ തുറന്നു. നനഞ്ഞ നോട്ട് കൊടുത്തെങ്കിലും 'ഒന്നും വേണ്ട' എന്നുപറഞ്ഞിട്ട് അയാൾ പോയി. ഒൻപതു മണിയായപ്പോൾ ലക്ചറർ സുന്ദരനായി കോളേജിലേക്കു പോയി. ഞാൻ ഇസ്പീട്ഗുലാനെപ്പോലെ വാതില്ക്കൽ നിന്നെങ്കിലും അദ്ദേഹം എന്നെക്കണ്ടതായി ഭാവിച്ചില്ല. മകന്റെ കാര്യം പറഞ്ഞില്ലല്ലോ. പാമ്പുകടിച്ചില്ല അവനെ. റോഡരികിൽ റോസാച്ചെടി വെട്ടിക്കൂട്ടിയിരുന്നതിന്റെ മുള്ളുകൾ കാലിൽ കൊണ്ടത് സർപ്പദംശനമായി മകൻ തെറ്റിദ്ധരിച്ചു നിലവിളിച്ചതാണ്. ഗുഹാജീവികളും കരിമ്പന കയറ്റക്കാരനും കൊല്ലപ്പണിക്കന്മാരുമാണ് നല്ലവർ. കോളേജിലെ അധ്യാപകനല്ല.

## സർവസാധാരണത്വം

**സ**ർവസാധാരണത്വത്തിൽനിന്നു നമുക്കു രക്ഷ പ്രാപിക്കാനേ കഴിയില്ല. എന്റെ വീട്ടിന്റെ മുന്നിലെ പാത കൊടും തിമിരത്തിൽ മുങ്ങിക്കിടക്കുന്നു, വഴിവിളക്കുകളില്ലാതെ. കുഗ്രാമങ്ങളിലെ കുണ്ടും കുഴിയും നിറഞ്ഞ ഇടവഴികളിൽപ്പോലും വിദ്യുച്ഛക്തി വിളക്കുകളുണ്ട്. തലസ്ഥാന നഗരിയുടെ ഹൃദയമെന്നു പറയാറുള്ള ഈ സ്ഥലത്തെ ഈ പാത എന്നും ഇരുട്ടിലാണ്. ജി.ശങ്കരക്കുറുപ്പു പറഞ്ഞതുപോലെ ക്ഷമിക്കുന്നു, എല്ലാം 'ക്ഷമ'യായിത്തീരുന്ന കാലം വരുന്നല്ലോ പൊടുന്നനെ. ഇരുട്ടിൽ, (പുതിയ ഭാഷയിൽ പറഞ്ഞാൽ) കണ്ണുനട്ടിരിക്കേണ്ടതില്ല എന്നു തീരുമാനിച്ച് വീട്ടിനകത്തു കയറി. എന്നും കാണുന്ന ചുവരലമാരികൾ. കൂടക്കൂടെ തുറന്നു നോക്കുന്നതിനാൽ അവയുടെ പലകകളിൽ കറുപ്പ്. മുറിനിറയെ വേണ്ടാത്ത പുസ്തകങ്ങൾ. പാമ്പുകയറി വരുമെന്നു പേടിച്ച് എപ്പോഴും അടച്ചിട്ടിരിക്കുന്ന ജന്നലുകൾ. ഈ സർവസാധാരണത്വത്തിൽനിന്നു രക്ഷനേടാൻ എന്തു വഴി? മാർഗ്ഗമില്ല. ഉണ്ടായിരുന്നെങ്കിൽ റ്റെക്സ്റ്റൈൽ ടെക്നോളജിക്കു പഠിക്കുന്ന കൊച്ചനുജൻ ഉറക്കം തൂങ്ങിയിരിക്കുന്നതും അപ്പുറത്തെ അഞ്ചൽമാസ്റ്റർ കൂടക്കൂടെ ചുമയ്ക്കുന്നതും മറ്റും ചങ്ങമ്പുഴ വർണ്ണിക്കുമായിരുന്നോ? മനഃശാസ്ത്രജ്ഞൻ മസ്ലോ പറഞ്ഞ 'പീക്ക് എക്സ്പീരിയൻസ്' നിർമ്മിക്കാനുള്ള ശ്രമമായി. കടപ്പുറത്ത് നിലാവിൽ പരീക്കുട്ടിയും കറുത്തമ്മയും ഇരുന്നു സല്ലപിക്കുന്നതു സങ്കല്പിച്ചുനോക്കി. 'അധിത്യകയിലെ അനുഭവം' ഉണ്ടായില്ല. ഒഥല്ലോ ഭാര്യയുടെ കഴുത്തു ഞെരിക്കുന്ന സംഭവം ഭാവനയിൽ കണ്ടു. അതും 'പീക്ക് എക്സ്പീരിയൻസ്' നിർമ്മിച്ചില്ല. എന്നാൽ ഭേദപ്പെട്ട കഥാകാരനായ ശ്രീ.ശ്രീകൃഷ്ണപുരം കൃഷ്ണൻകുട്ടിയുടെ കഥ വായിച്ചുനോക്കാമെന്നു തീരുമാനിച്ചു. 'മലയാളനാട്' എടുത്തു. അദ്ദേഹത്തിന്റെ 'ആശ്രമം, അമ്മ' എന്ന ചെറുകഥ വായിച്ചു. സർവസാധാരണത്വം, ചിരപരിചിതത്വം അവയുടെ അധമതലത്തിൽ. ആധ്യാത്മിക ജീവിതം നയിക്കുന്ന ഒരു സന്ന്യാസിനി അവർക്കു വാത്സല്യമുള്ള ഒരാളെ കാണാതെ മരിക്കുന്നുപോലും. അക്കാര്യം അയാളെ വേറൊരാൾ എഴുതി അറിയിക്കുന്നുപോലും. കലയുടെ ഭംഗി ഇതിനില്ല





എന്നതുപോകട്ടെ. ഉപന്യാസത്തിന്റെ ഛായയുള്ള ഈ രചനയ്ക്കു നല്ല ഉപന്യാസത്തിന്റെ ചാരുതയുമില്ല. ഇതു വായിക്കുന്നതിനെക്കാൾ എത്രയോ ഭേദമാണ് അഴുക്കാർന്ന എന്റെ ചുവരലമാരികൾ നോക്കിക്കൊണ്ടിരിക്കുന്നത്. ഒരു കഥ മോശമായിപ്പോയതുകൊണ്ട് ഇത്ര വളരെ ആക്ഷേപിക്കാനുണ്ടോ എന്നു ചിലർ ചോദിച്ചേക്കും. സുഹൃത്തുക്കളേ അധമരചന സമുദായത്തെ അധഃപതിപ്പിക്കും. Bad literature is a crime against society എന്നു അൽഡസ് ഹക്സ്‌ലി പറഞ്ഞത് ഓർമ്മിച്ചാലും.

## സച്ചിദാനന്ദൻ

**ശ്രീ**.പാലാനാരായണൻ നായരുടെ ഷഷ്ടിപൂർത്തി പാലായിൽ വച്ചാഘോഷിക്കുമ്പോൾ ചേർന്ന സമ്മേളനത്തിൽ ഞാനും, പ്രഭാഷകനായി പോയിരുന്നു. 'മലയാളനാട്ടി'ലെ സാഹിത്യവാരഫലം പതിവായി വായിച്ചിരുന്ന ഒരു പൊലീസ് ഇൻസ്പെക്ടർ പരിചയപ്പെടാനായി എന്റെ അടുത്തേക്കു വന്നു. സംഭാഷണത്തിനിടയിൽ സിഗ്‌റ്റ് കത്തിക്കുന്ന ഞാൻ അദ്ദേഹത്തോടു 'സിഗ്‌റ്റ് വേണോ?' എന്നു ചോദിക്കുമായിരുന്നു. ഓരോ തവണയും അദ്ദേഹം വിനയപൂർവ്വം 'വേണ്ട' എന്നുപറയും. കൂടക്കൂടെ സിഗ്‌റ്റ് കത്തിച്ചുവലിക്കുന്ന ഞാൻ ഓരോ തവണയും അദ്ദേഹത്തോട് ആ ചോദ്യം ചോദിച്ചുകൊണ്ടിരുന്നു. എന്റെ ചോദ്യങ്ങൾ കേട്ടു ക്ഷമ നശിച്ച അദ്ദേഹം ഒടുവിൽ പൊലീസ് മുറയിൽത്തന്നെ മറുപടി നല്കി:- "സാറിന്റെ വിചാരം ഞാൻ അങ്ങനെ അടിക്കടി സിഗ്‌റ്റ് വലിക്കുന്നവനാണെന്നാണോ? എത്ര പ്രാവശ്യം പറഞ്ഞു ഞാൻ സിഗ്‌റ്റ് വേണ്ടെന്ന്." ഞാൻ ചൂളിപ്പോയി. ആത്മാഭിമാനം അദ്ദേഹത്തിന്റെ കാല്ക്കൽ വച്ചിട്ട് ഞാനെഴുന്നേറ്റ് വേറൊരു കസേരയിൽ ചെന്ന് ഇരുന്നു.

സമ്മേളനം കഴിഞ്ഞ് പാലാ നാരായണൻനായരും ഞാനും മറ്റുള്ളവരും അന്നത്തെ മുൻസിപ്പൽ ചെയർമാന്റെ വീട്ടിൽ ആഹാരം കഴിക്കാൻ പോയി. കൊട്ടാരംപോലെയുള്ള കെട്ടിടം. പൂമുഖത്ത് ചുവരുകളോടു ചേർത്ത അലമാരികളിൽ ലക്ഷക്കണക്കിനു പുസ്തകങ്ങൾ. ഞാൻ എന്റെ വീട്ടിലെ ചെറിയ പുസ്തകശേഖരം ഓർമ്മിച്ചു. ആത്മാഭിമാനം ആ അലമാരികളുടെ മുൻപിൽ വച്ചിട്ട് ഇരിപ്പിടത്തിൽ വന്ന് ഇരുന്നു. അതിഥി സൽക്കാരതൽപരനായ ഗൃഹനായകൻ ലഹരി വേണ്ടവർക്ക് അതും ഒരുക്കിയിരുന്നു. ഗൃഹനായകൻ ഒന്നും തൊടുന്നില്ല. എങ്കിലും അദ്ദേഹത്തോട് അപമര്യാദ കാണിക്കാൻ മടിച്ച് ബ്രാന്റിയോ മറ്റു ലഹരി സാധനങ്ങളോ അന്നുവരെ കഴിച്ചിട്ടില്ലാത്ത ഞാൻ തിംബ്ളിൽ (Thimble-തയ്യൽക്കാരൻ സൂചി കൈയിൽ കൊള്ളാതിരിക്കാൻ വിരലിലിടുന്ന ഒരുപകരണം) കൊള്ളുന്നിടത്തോളം ബ്രാന്റി കഴിച്ചു. തലകറങ്ങിത്തുടങ്ങി. തലക്കറക്കംകൊണ്ട് തിരിച്ചുപോരുമ്പോൾ പഴയ ചെരിപ്പിൽ കാലുകൾ പ്രവേശിപ്പിക്കാൻ മറന്നുപോയി. തേഞ്ഞറ്റ ആ ചെരിപ്പിന്റെ അടുത്ത് ആത്മാഭിമാനം വച്ചിട്ടു ഞാൻ തിരുവനന്തപുരത്തേക്കു തിരിച്ചുപോന്നു. നമുക്കു കേടുകൾ നീക്കാൻ പറ്റാത്ത വിധത്തിലുള്ള തേഞ്ഞ ചെരിപ്പുകളാകുന്ന കൃതികൾ ഏറെയുണ്ട്. അവ കാലിലിട്ടു നടന്നുകൊള്ളു. പക്ഷേ പടിഞ്ഞാറൻ ചെരിപ്പുകളുടെ അടുത്ത് അവ കൊണ്ടുവച്ചാൽ ആത്മാഭിമാനം കൂടി പണയം വയ്ക്കേണ്ടതായിവരും.



സച്ചിദാനന്ദൻ

വിരളമായി ആത്മാഭിമാനം നഷ്ടപ്പെടുത്താത്ത കവിതകളും കഥകളും മലയാള സാഹിത്യത്തിൽ ഉണ്ടാകാറുണ്ട്. പക്ഷേ അതു exceptions മാത്രം. സാമാന്യമായി നോക്കിയാൽ പടിഞ്ഞാറൻ സാഹിത്യത്തെ അത്ര കുറ്റപ്പെടുത്തേണ്ടതായി വരില്ല. ഇവിടെ സാമാന്യമായ വീക്ഷണത്തിൽ 'ട്രാഷു'കൾ മാത്രമേ കാണൂ. exceptions രണ്ടോ മൂന്നോ. അത്രമാത്രം. ആത്മാഭിമാനത്തിനു ന്യൂനത്വം വരുത്താത്ത കാവ്യമാണ് ശ്രീ.സച്ചിദാനന്ദന്റെ 'തണുപ്പിൽ' എന്നത്. വ്യക്തിബന്ധം ആവിഷ്കരിച്ച് കവി നമ്മുടെ സാംസ്കാരിക മണ്ഡലത്തിന്റെ ദുർദ്ദശയേയും സാംസ്കാരിക നേതാക്കന്മാരുടെ ഔന്നത്യത്തെയും ചൈതന്യധന്യമായി ചിത്രീകരിക്കുന്നു. യഥാർത്ഥമായ കാവ്യപ്രചോദനം കവിക്കുണ്ടെന്ന് ഈ രചന തെളിയിക്കുന്നു.

"ഇന്നു തണുക്കുന്നെനിക്കിതു സന്നിയോ
ചോര കൊടുത്തിട്ടുറക്കമൊഴിച്ചു നാം

പ്രാണൻ പകുത്ത കവിത തന്നാത്മാവിൽ
ദീനം പടർന്നതിൻ കയ്പോ. മനം കല്ലു
പോലെയാക്കുന്നൊരു മൃത്യുവൃത്താന്തമോ
ദൂരെസ്സുഹൃത്തുക്കളെന്ന വിഷാദമോ
പോയവർഷത്തിന്നവസാദമോ, വ്യർഥമേ
മർത്യകർമമെന്നുള്ള നിർവേദമോ:
ഇന്നു തണുക്കുന്നെനിക്ക്, തണുപ്പിതിൽ
തള്ളച്ചിറകുപോൽ താങ്കൾ തൻ മാർദവം"

സച്ചിദാനന്ദന്റെ ഈ വരികളിൽ കലയുടെ ഹൃദയസ്പന്ദമുണ്ട്.

* * *

എന്റെ വീട്ടിൽ കയറിവരുന്നയാളിന്റെ തിന്മകൾ എനിക്ക് ഒഴിവാക്കാം. അയാളോടു ബന്ധം പുലർത്താതിരുന്നാൽ മതി. പക്ഷേ എന്റെ തിന്മകളെ ഞാൻ ഒഴിവാക്കുന്നതെങ്ങനെ? (ഒരു സൂഫി ആചാര്യന്റെ ആശയം.)

(39-ാം പേജിൽ നിന്നും തുടർച്ച)

അസ്ഥിരവും അനിശ്ചിതവുമായ ലോകത്തിൽ സ്ഥിരവും നിശ്ചിതവുമായി എന്തുണ്ട്? അപ്പോൾ പിന്നെ അഭിപ്രായങ്ങളുടെ കാര്യം പറയണമോ?

ആറേഴുവർഷം കഴിയുന്നതിനു മുൻപ് ഡോക്ടർ രാജ് മാർക്സിസ്റ്റു നേതൃത്വത്തിന് അനഭിമതനായിത്തീർന്നു. ആ കഥ പിന്നീട്.

ഒടുവിൽ നന്ദിപ്രമേയം വോട്ടിനിട്ടപ്പോൾ 63 പേർ അനുകൂലിക്കാൻ ഉണ്ടായിരുന്നു; പ്രതികൂലിക്കാൻ 33 പേരും. കഴിഞ്ഞ കുറേ മാസങ്ങളായി നിർണ്ണായകഘട്ടങ്ങളിൽ അച്യുതമേനോൻ മന്ത്രിസഭയുടെ സഹായത്തിനെത്തിയിരുന്ന ശ്രീ. ഇ. ജോൺ ജേക്കബ്ബ് മാത്രം നിഷ്പക്ഷത പാലിച്ചു.

കേന്ദ്രം ഭരിക്കുന്ന കക്ഷിയും കൂടിച്ചേർന്ന സംയുക്ത മന്ത്രിസഭയുടെ തലവനെന്ന നിലയിൽ മുഖ്യമന്ത്രി അച്യുതമേനോൻ . അടിയന്തരാവസ്ഥയെ ന്യായീകരിക്കുകയും അതിന്റെ ഗുണപരമായ നേട്ടങ്ങളെ പ്രകീർത്തിക്കുകയും ചെയ്തുവെങ്കിലും , ഇന്ത്യൻ കമ്മ്യൂണിസ്റ്റു പാർട്ടിക്ക് കേന്ദ്രഗവൺമെന്റിന്റെ പല നയങ്ങളോടും വിയോജിപ്പുണ്ടായിരുന്നു. മിനിമം ബോണസ് നാലുശതമാനമായി കുറവു ചെയ്തതും കാർഷികോല്പന്നങ്ങളുടെ വിലയിടിഞ്ഞതും അവരുടെ വിമർശനത്തിന് വിഷയമായി. വിശേഷിച്ചും ബോണസിന്റെ കാര്യത്തിൽ തൊഴിലാളിവർഗ്ഗപാർട്ടികളായ കമ്മ്യൂണിസ്റ്റു പാർട്ടിക്കും റവല്യൂഷണറി സോഷ്യലിസ്റ്റു പാർട്ടിക്കും വിട്ടുവീഴ്ച ചെയ്യുവാൻ സാധ്യമല്ലായിരുന്നു.

**ഇ**പ്പോൾ ഫിഷറീസ് - സാംസ്കാരിക വകുപ്പുകളാണ് കിട്ടിയിരിക്കുന്നത്. ഞാൻ മുമ്പ് കള്ളും മീനും കൈകാര്യം ചെയ്തിട്ടുണ്ട്. ഏതു വകുപ്പു കിട്ടിയാലും ആത്മാർത്ഥതയോടെ ജനങ്ങളെ സേവിക്കും.

മന്ത്രി ടി.കെ. രാമകൃഷ്ണൻ

*വകുപ്പ് എന്തെങ്കിലുമൊക്കെ ആവട്ടെ. അഴിമതിയൊന്നും നടത്തിക്കളയരുത്. നായനാർ പഴയ നായനാരൊന്നുമല്ല, അഴിമതി വല്ലതും കണ്ടാകൊങ്ങായ്ക്കു പിടിച്ചു പുറന്തള്ളും.*

* * * *

**ഇ**ന്നും സ്ത്രീയുടെ മാനത്തിന് വിലയില്ല. അവൾക്ക് മാനം കല്പിക്കുന്നതും അവളുടെ മാനം കെടുത്തുന്നതും പുരുഷൻ തന്നെയാണ്. ചവിട്ടി മെതിക്കപ്പെട്ട സ്ത്രീത്വത്തിന് നീതിശാസ്ത്ര വിലക്ക് കല്പിക്കുന്നതും അവൻ തന്നെ. സ്ത്രീകൾക്കുള്ള വ്യക്തിസ്വാതന്ത്ര്യങ്ങൾ നിർവ്വചിക്കാൻ പുരുഷനെന്തവകാശം?

ശോഭനാജോർജ്ജ്

*ഇതൊരു തിരിച്ചറിവാണ്. ഈ തിരിച്ചറിവിന് സ്വാനുഭവങ്ങൾ ഏറെ സഹായിച്ചിട്ടുണ്ടാവണം.*

* * * *

**യാ**ത്ര എന്റെ ജീവിതത്തിന്റെ ഭാഗമായിരിക്കുന്നു.

സുശീലാഗോപാലൻ

*ഇനി യാത്രാബത്തയും ജീവിതത്തിന്റെ ഭാഗമായിത്തീരും.*

* * * *

**കോ**ൺഗ്രസ്സ് വർക്കിംഗ് കമ്മിറ്റി അംഗം കെ. കരുണാകരൻ തൃശൂരിൽ പരാജയപ്പെടാനുണ്ടായ സാഹചര്യം പാർട്ടി ഗൗരവമായി പരിശോധിക്കും.

ദേവേന്ദ്രസിംഗ്, ദിവേദി ( എ. ഐ. സി.സി ജനറൽ സെക്രട്ടറി)

*സത്യമറിയണമെങ്കിൽ ഗുരുവായൂരപ്പനോടു മാത്രം ചോദിച്ചാൽ മതി.*

* * * *

**ആ**ളുകൾ പറയുന്നു ഇ.കെ. നായനാർ തമാശക്കാരനാണെന്ന് എന്തോ എനിക്കനുഭവപ്പെട്ടിട്ടില്ല.

തകഴി

*നായനാരുടെ ഇംഗ്ളീഷ് ഒരു തമാശയല്ലേ?*

* * * *

**സാ**ഹിത്യത്തിലും രാഷ്ട്രീയത്തിലും അഭിപ്രായവ്യത്യാസമുള്ള കാര്യങ്ങൾ പോലും നായനാരുമായി ചർച്ചചെയ്യുന്നത് വളരെ കൗതുകകരമായി തോന്നിയിട്ടുണ്ട്.

കാക്കനാടൻ

*ക്ളിഫ് ഹൗസിൽ ഒരു ആസ്ഥാന വിദ്വാന്റെ വല്ല പോസ്റ്റും ഉണ്ടോയെന്നു നോക്ക്.*

* * * *




**ദൂ**രദർശനിൽ വാർത്ത വായിക്കുന്നതിനു പകരം അവതരിപ്പിക്കുകയാണ് വേണ്ടത്.

അടൂർ ഗോപാലകൃഷ്ണൻ

*ഇന്ത്യയിലെ ജനങ്ങൾ മുഴുക്കെയും ബധിരരും മൂകരുമാണോ?*

* * * *

**സാ**മൂഹ്യതിന്മകളെ വിപ്ളവം കൊണ്ട് തിരുത്താനോ ചെറുക്കാനോ കഴിയില്ലെന്നു തിരിച്ചറിഞ്ഞകവിയും ക്രാന്തദർശിയായ ചിന്തകനുമാണ് അക്കിത്തം.

എം. ജി. എസ്. നാരായണൻ

*എങ്ങോട്ടാ അക്കിത്തത്തെ കൊണ്ടുപോകുന്നത്?*

* * * *

**ജ**യിലിൽ നരകയാതന അനുഭവിക്കേണ്ടിവന്നാലും ചലച്ചിത്ര കോർപ്പറേഷന് പലിശയടയ്ക്കില്ല.

ടി.വി. ചന്ദ്രൻ

*ടി.വി ചന്ദ്രനിൽ നിന്ന് ഇതും ഇതിലപ്പുറവും പ്രതീക്ഷിക്കുന്നുണ്ട്.*

* * * *

**കോ**ൺഗ്രസ്സ് തുടരുന്ന കമ്മ്യൂണിസ്റ്റ് വിരോധത്തിന് അറുതി വരുത്തണം.

ഇ. എം. എസ്

*തിരിച്ചായാലും പോരെ?*

* * * *

**മാ**രാരിക്കുളത്ത് പാർട്ടിക്കുള്ളിൽ നിന്ന് അപ്പുറത്ത് ചിലർ വോട്ടു കൊടുത്തുകാണണം.

മുഖ്യമന്ത്രി ഇ.കെ.നായനാർ

*അവരെ കണ്ടെത്തൂ, നന്ദി രേഖപ്പെടുത്തൂ.*

* * * *

**കേ**രളത്തിലെ മിച്ചവൈദ്യുതിയാണ് കർണ്ണാടകത്തിനു വിറ്റത്. അത് വിറ്റില്ലായിരുന്നെങ്കിലും കുറ്റമായേനെ.

ആർ. ബാലകൃഷ്ണപിള്ള.

*കോടതിക്കിതു വല്ലതും മനസ്സിലാവുമോ!*

* * * *

**കേ**രള സംസ്കാരത്തെ ഹനിക്കാത്തതും പരിസ്ഥിതി സന്തുലനത്തിനും ജൈവസംരക്ഷണത്തിനും ഊന്നൽ നൽകുന്നതുമായ ഒരു ജനകീയ വികസനപരിപ്രേക്ഷ്യമുണ്ടാക്കാൻ പുതിയ സർക്കാർ തുറന്ന ചർച്ച സംഘടിപ്പിക്കണം.

ചെറിയാൻ ഫിലിപ്പ്

*പഞ്ചായത്തുതോറും സംഘടിപ്പിക്കണം. എല്ലാ ചർച്ചകളിലും ചെറിയാൻ പങ്കെടുക്കുകയും പ്രസംഗിക്കുകയും ചെയ്യും.*

* * * *

**മൂ**പ്പനാരുടെ നേതൃത്വത്തിൽ നടന്ന ഒരു ഗൂഢാലോചനയുടെ ഭാഗമാണ് കോൺഗ്രസ്സിലെ പിളർപ്പ്. ഞാൻ നനച്ചുവളർത്തിയ ചെടിയുടെ ഫലം അനുഭവിച്ചത് മൂപ്പനാരാണ്.

കുമരി അനന്തൻ ( തമിഴ്നാട് കോൺ. പ്രസിഡന്റ്)

*പണ്ട് കാമരാജിന്റെ ബാഗ് തൂക്കിയതല്ലേ ഈ നനച്ചുവളർത്തിയെന്നൊക്കെ പറയുന്നത്.*

* * * *

**മു**ഖ്യമന്ത്രി ഇ.കെ.നായനാരുടെ ഔദ്യോഗിക വസതിയായ ക്ളിഫ് ഹൗസ് വളപ്പിൽ നിന്ന ചന്ദനമരം മുറിച്ചു കടത്തി. നായനാർ മുഖ്യമന്ത്രി പദവും ആഭ്യന്തരവകുപ്പും ഏറ്റെടുത്ത് ഒരു ദിവസം പൂർത്തിയാകും മുമ്പാണ് സംഭവം.

വാർത്ത.

*മുരളിയുടെ ആളുകളായിരിക്കും.*

* * * *

**വ**ർഗ്ഗീയ വിപത്തിൽ നിന്നും രാജ്യത്തെ രക്ഷിക്കാനും മതേതരത്വം നേരിടുന്ന വെല്ലുവിളികളെ രക്ഷിക്കാനും കോൺഗ്രസ്സിനെ ഒറ്റപ്പെടുത്തിക്കൊണ്ട് ഒരുശക്തിക്കും കഴിയില്ല.

എം. എം. ഹസ്സൻ

*ഹസ്സാ, കൊച്ചി തുറമുഖത്ത് വല്ല ബിസിനസ്സും സംഘടിപ്പിക്കാൻ നോക്ക്.*

* * * *

**ആർ.** ബാലകൃഷ്ണപിള്ള കുറ്റക്കാരനാണെന്ന് സ്പെഷ്യൽ കോടതി വിധിച്ചതിനെക്കുറിച്ച് പ്രതിപക്ഷ നേതാവ് എ. കെ. ആന്റണിയും വലതുമുന്നണി നേതാക്കളും നിശ്ശബ്ദത പാലിക്കുന്നത് എന്തുകൊണ്ടാണെന്നു മനസ്സിലാകുന്നില്ല.

ചടയൻ ഗോവിന്ദൻ

*മൗനത്തിന്റെ വേദ വേദേതിഹാസപ്രോക്തമായ അർത്ഥം എങ്ങനെ പിടികിട്ടാനാ!*

* * * *

**മ**ന്ത്രിക്കസേരയിൽ കയറുവാനുള്ള വൃദ്ധന്മാരുടെ ആഗ്രഹം കണ്ടാൽ ജനാധിപത്യം പോലും നാണിച്ചുപോകുന്ന സ്ഥിതിയാണ്.

സുകുമാർ അഴീക്കോട്

*പി. ആർ. കുറുപ്പേ അഴീക്കോടിനെ എങ്ങനെയെങ്കിലും പാട്ടിലാക്കാൻ നോക്ക്.*

* * * *

**കേ**രളത്തിൽ നിന്നുള്ള ലോക്സഭാംഗങ്ങളിൽ രമേശ് ചെന്നിത്തല ഹിന്ദിയിൽ സത്യപ്രതിജ്ഞ ചെയ്തു.

വാർത്ത.

*ദേശീയ സ്വാതന്ത്ര്യസമരകാലത്ത് ജയിലിൽ കിടക്കുമ്പോൾ , ജയിലിൽ വച്ച് കരുണാകരനെപ്പോലും ഹിന്ദി പഠിപ്പിച്ചത് രമേശനാ.*

Edited, Printed and Published by S. Jayachandran Nair on behalf of Kala Kaumudi Publications (P) Ltd. at Kala Kaumudi Press, Thiruvananthapuram
Managing Editor : M. Sukumaran